കേരള ആയുർവേദ പ്രസിദ്ധീകരണങ്ങൾ-6

ഭദന്ത നാഗാർജ്ജുന വിരചിതമായ

# രസവൈശേഷികസൂത്രം

ശ്രീ. വി. ഭാർഗ്ഗവൻ വൈദ്യനാൽ വിരചിതമായ
"ജ്ഞാനോദയം" വ്യാഖ്യാനസഹിതം

സമ്പാദക

ഡോ: കെ. പി. ശ്രീകുമാരിഅമ്മ എം. ഡി. (ആയു.)
എഡിററർ, പബ്ലിക്കേഷൻ ഡിവിഷൻ,
ആയുർവേദ കോളേജ്, തിരുവനന്തപുരം






പ്രസാധകൻ

(കേരള സർക്കാരിനു വേണ്ടി)

ഡാ. എം. പി. ശ്രീധരൻനായർ എച്ച്. പി. എ.
പ്രിൻസിപ്പാൾ, ആയുർവേദ കോളേജ്, തിരുവനന്തപുരം

# BHADANTA NAGARGUNA'S
# RASA VAISESHIKA SOOTRAM
## WITH "JNANODAYAM" COMMENTARY

BY

**Sri. V. BHARGAVAN VAIDYAN**
Rtd. Dy. Director of the Dept. of Indigenous Medicine &
Hon. Consultant in P. G. Centre, AVC, TVM.

EDITOR
Prof. K. P. SREEKUMARI AMMA

PUBLISHER
Dr. M. P. SREEDHARAN NAIR

PRODUCTION SUPERVISOR
Prof. N. E. MUTHUSWAMI

PRINTERS
ESWAR PRINTERS, TRIVANDRUM



**Copies: 500**

**Price: Rs.**

**Copies can be had from**
**The Editor, Publication Division, Ayurveda College, Trivandrum, Kerala.**

**Printed and made in India 1982.**





## മുഖവുര

അജ്ഞാനാന്ധകാരത്തെ അകററി വിജ്ഞാനം പകർന്നു തരുന്ന യുഗാന്തരൂപമായ ഉത്തമ ആയുർവേദഗ്രന്ഥങ്ങൾ ഭാരതത്തിൽ, വിശിഷ്യ കേരളത്തിൽ, ദുർലഭമാണല്ലോ. ഈ ദൗർല്ലഭ്യം ആയുർവേദ വിദ്യാഭ്യാസത്തേയും, ആയുർവേദവികസനത്തേയും പ്രതികൂലമായി ബാധിക്കുന്നു. ഈ പരിതാപകരമായ അവസ്ഥയിൽ നിന്നും ആയുർവേദവിദ്യാർത്ഥികളെയും, അധ്യാപകരെയും, ആയുർവേദോന്നമനത്തിനുവേണ്ടി സുതരാം പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ആയുർവേദവിശാരദന്മാരേയും സംരക്ഷിച്ച് ആയുർവേദത്തിൻെറ നിലനിൽപ്പും ബഹുമുഖമായ വളർച്ചയും ഉറപ്പുവരുത്താനായി നമ്മുടെ ബഹുമാനപ്പെട്ട കേരളാഗവണ്മെൻറിൻെറ നിർദ്ദേശാനുസാരം ഉടലെടുത്തതാണ് തിരുവനന്തപുരം ആയുർവേദകോളേജിലെ പബ്ലിക്കേഷൻ ഡിവിഷൻ.

പബ്ലിക്കേഷൻ ഡിവിഷൻെറ പ്രഥമ സൂത്രധാരത്വം ഏറെറടുത്ത കർമ്മയോഗിയായ പ്രൊഫസർ. എൻ. ഈ. മുത്തുസ്വാമി അവർകളുടെ അശ്രാന്തപരിശ്രമം മൂലം ഇവിടെ നിന്നും ഇതിനകം മൂന്നു ഉത്തമഗ്രന്ഥങ്ങൾ പ്രസിദ്ധീകൃതമായി. ഈ ഗ്രന്ഥവും അദ്ദേഹം തന്നെ എഡിററുചെയ്തു തയ്യാറാക്കിവെച്ചിരുന്നതാണ്. ഈ ഗ്രന്ഥത്തിൻെറ ബയൻറിംഗ് ഒഴികെയുള്ള മററെല്ലാ ജോലികളും ശ്രീ മുത്തുസ്വാമിയുടെ തന്നെ മേൽനോട്ടത്തിൽ നിർവഹിക്കപ്പെട്ടിട്ടുള്ളതാണ്. സാങ്കേതികകാരണങ്ങളാൽ പ്രകാശനകർമ്മം അല്പം വൈകി എന്നുമാത്രം. ശ്രീ മുത്തുസ്വാമിയെ തുടർന്ന് എഡിററർ സ്ഥാനമേററ എനിക്ക് ഈ മഹദ്ഗ്രന്ഥത്തിൻെറ പ്രകാശനത്തിന് സാക്ഷ്യം വഹിക്കാൻ കഴിഞ്ഞത് മഹാഭാഗ്യമായി ഞാൻ കരുതുന്നു.

ശ്രീ ഭദന്തനാഗാർജ്ജുനവിരചിതമായ 'രസവൈശേഷിക
സൂത്രം' ആയുർവേദത്തിൻെറ അടിസ്ഥാനതത്വങ്ങളെ ഖണ്ഡന
മണ്ഡനങ്ങളിലൂടെ അരക്കിട്ടുറപ്പിക്കുന്ന ഒരു മഹത്തായ സംസ്
കൃത ഗ്രന്ഥമാണ്. വിദ്യാർഥികൾക്ക് പ്രായേണ ദുർഗ്രഹമായ
ഈ വിശിഷ്ടഗ്രന്ഥത്തിന് അനുരൂപമായ ഒരു മലയാളഭാഷ്യം
രചിക്കുക എന്നതു് പണ്ഡിതവരന്മാർക്കുപോലും യത്നസാദ്ധ്യ
മാകയാലാവാം ഈ ഗ്രന്ഥത്തിന് ഭാഷ്യമെഴുതാൻ അധികമാരും
ധൈര്യപ്പെടാത്തതു്. പണ്ഡിതവരേണ്യനായ ശ്രീ വി. ഭാർഗ്ഗ
വൻ വൈദ്യരുടെ (റിട്ട. ഡെപ്യൂട്ടി ഡയറക്ടർ, ഡിപ്പാർട്ടുമെൻറ്
ഓഫ് ഇൻഡിജീനസ് മെഡിസിൻ, കേരള) 'ജ്ഞാനോദയം'
എന്ന വ്യാഖ്യനം സ്വർണത്തിന് സുഗന്ധമെന്നതുപോലെ രസ
വൈശേഷികസൂത്രത്തിന് അലങ്കാരമാണെന്നതു് നിസ്തർക്ക
മാണ്. ബുദ്ധിമാനായ വിദ്യാർഥി, സമർഥനായ അദ്ധ്യാപ
കൻ, നിസ്തുലനായ ആയുർവേദ പണ്ഡിതൻ എന്നിങ്ങനെ
വിവിധ തുറകളിൽ നാല്പതു നാല്പത്തഞ്ചോളം വർഷമായുള്ള
നിരന്തര ആയുർവേദപരിചയം എന്ന മഹാസമ്പത്തു് റിട്ടയർ
ചെയ്തശേഷം ഈ സദ്ഉദ്യമത്തിന് അദ്ദേഹത്തിനു് പ്രചോദകമാ
യിത്തീർന്നിരിക്കാം.

ഏതായാലും, ആയുർവേദവിദ്യാർഥികളെ സംബന്ധിച്ചി
ടത്തോളം കീറാമുട്ടിയായിരുന്ന രസവൈശേഷികസൂത്രപഠനം
ഈ സുലളിത വ്യാഖ്യാനത്താൽ വളരെയേറെ ലഘൂകരിക്കപ്പെ
ട്ടിരിക്കുന്നു. അയത്നലളിതമായി ഈ മഹദ്കാര്യം, എല്ലാവ
രാലും കീർത്തിക്കപ്പെടത്തക്കവണ്ണം, ചെയ്തുതീർത്ത എൻെറ
വന്ദ്യഗുരുഭൂതൻെറ പാദങ്ങളിൽ ഞാൻ സവിനയം പ്രണാമങ്ങ
ളർപ്പിച്ചു കൊള്ളുന്നു. അദ്ദേഹത്തിൻെറ വ്യാഖ്യാനമുൾക്കൊ
ള്ളുന്ന ഈ ഗ്രന്ഥത്തിൻെറ പ്രകാശനത്തിൽ സഹകരിക്കാൻ ക
ഴിഞ്ഞതു് എൻെറ ഭാഗ്യാതിരേകം കൊണ്ടുമാത്രമാണ്.

പ്രൊഫ: കെ. പി. ശ്രീകുമാരിഅമ്മ്
എഡിററർ
പബ്ലിക്കേഷൻ ഡിവിഷൻ
ആയു: കോളേജ്, തിരുവനന്തപുരം

# അവതാരിക

ബാദരായണ നിർമ്മിതമായ ബ്രഹ്മസൂത്രത്തിൻെറ ശൈലി
യിൽ ഭാരതീയാരോഗ്യശാസ്ത്രത്തെ അധികരിച്ചു നിർമ്മിച്ചി
ട്ടുള്ള ഒരു പ്രാമാണികഗ്രന്ഥമാണ് ഇവിടെ അവതരിപ്പിക്കപ്പെ
ടുന്ന രസവൈശേഷിക സൂത്രം. ഈ രണ്ടു സൂത്രഗ്രന്ഥങ്ങൾക്കും
നാലദ്ധ്യായങ്ങൾ വീതമാണുള്ളതു്. ബ്രഹ്മസൂത്രത്തിലെ ഓ
രോ അദ്ധ്യായത്തേയും നന്നാലു പാദങ്ങളായി വിഭജിച്ചിട്ടുണ്ട്.
ഇത്തരം പാദവിഭജനം രസവൈശേഷികത്തിലില്ല. ബ്രഹ്മ
സൂത്രത്തിലെ ആദ്യത്തെ നാലു സൂത്രങ്ങൾ വേദാന്ത ദർശനത്തി
ൻെറ സമഗ്രതത്ത്വസാരസംഗ്രഹമാണ്. അതുപോലെ തന്നെ
യാണ് രസവൈശേഷികത്തിലെ ആദ്യത്തെ നാലു സൂത്രങ്ങളു
ടെ സ്ഥിതിയും. ആരോഗ്യശാസ്ത്രസമഗ്രതത്ത്വപ്രതിപാദക
ങ്ങളായ ഈ നാലു സൂത്രങ്ങളെയും ചതു:സൂത്രീ എന്നു വിളിക്കാ
വുന്നതാണ്.

| ബ്രഹ്മസൂത്രത്തിലെ ചതു:സൂത്രീ | രസവൈശേഷികത്തിലെ ചതു:സൂത്രീ |
|---|---|
| 1) അഥാതോ ബ്രഹ്മജിജ്ഞാസാ | 1) അഥാത ആരോഗ്യ ശാസ്ത്രം വ്യാഖ്യാസ്യാമ: |
| 2) ജന്മാദ്യസ്യ യത: | 2) ചാതുർവിധ്യ മധികൃതം ആരോഗ്യേ |
| 3) ശാസ്ത്രയോനിത്വാത് | 3) തഥാ//നാരോഗ്യേ |
| 4) തത്തുസമന്വയാത് | 4) ദ്രവ്യരസഗുണ വീര്യ വിപാക കർമ്മാണ്യന യോർമൂലം |

ശ്രീ ഭദന്തനാഗാർജ്ജുനവിരചിതമായ 'രസവൈശേഷിക സൂത്രം' ആയുർവേദത്തിന്റെ അടിസ്ഥാനതത്വങ്ങളെ ഖണ്ഡന മണ്ഡനങ്ങളിലൂടെ അരക്കിട്ടുറപ്പിക്കുന്ന ഒരു മഹത്തായ സംസ്കൃത ഗ്രന്ഥമാണ്. വിദ്യാർഥികൾക്ക് പ്രായേണ ദുർഗ്രഹമായ ഈ വിശിഷ്ടഗ്രന്ഥത്തിന് അനുരൂപമായ ഒരു മലയാളഭാഷ്യം രചിക്കുക എന്നതു് പണ്ഡിതവരന്മാർക്കുപോലും യത്നസാദ്ധ്യമാകയാലാവാം ഈ ഗ്രന്ഥത്തിന് ഭാഷ്യമെഴുതാൻ അധികമാരും ധൈര്യപ്പെടാത്തതു്. പണ്ഡിതവരേണ്യനായ ശ്രീ വി. ഭാർഗ്ഗവൻ വൈദ്യരുടെ (റിട്ട. ഡെപ്യൂട്ടി ഡയറക്ടർ, ഡിപ്പാർട്ടുമെന്റ് ഓഫ് ഇൻഡിജീനസ് മെഡിസിൻ, കേരള) 'ജ്ഞാനോദയം' എന്ന വ്യാഖ്യനം സ്വർണ്ണത്തിന് സുഗന്ധമെന്നതുപോലെ രസവൈശേഷികസൂത്രത്തിന് അലങ്കാരമാണെന്നതു് നിസ്തർക്കമാണ്. ബുദ്ധിമാനായ വിദ്യാർഥി, സമർഥനായ അദ്ധ്യാപകൻ, നിസ്തുലനായ ആയുർവേദ പണ്ഡിതൻ എന്നിങ്ങനെ വിവിധ തുറകളിൽ നാല്പതു നാല്പത്തഞ്ചോളം വർഷമായുള്ള നിരന്തര ആയുർവേദപരിചയം എന്ന മഹാസമ്പത്തു് റിട്ടയർ ചെയ്തശേഷം ഈ സദുദ്യമത്തിന് അദ്ദേഹത്തിന് പ്രചോദകമായിത്തീർന്നിരിക്കാം.

ഏതായാലും, ആയുർവേദവിദ്യാർഥികളെ സംബന്ധിച്ചിടത്തോളം കീറാമുട്ടിയായിരുന്ന രസവൈശേഷികസൂത്രപഠനം ഈ സുലളിത വ്യാഖ്യാനത്താൽ വളരെയേറെ ലഘൂകരിക്കപ്പെട്ടിരിക്കുന്നു. അയത്നലളിതമായി ഈ മഹദ്കാര്യം, എല്ലാവരാലും കീർത്തിക്കപ്പെടത്തക്കവണ്ണം, ചെയ്തുതീർത്ത എന്റെ വന്ദ്യഗുരുഭൂതന്റെ പാദങ്ങളിൽ ഞാൻ സവിനയം പ്രണാമങ്ങളർപ്പിച്ചു കൊള്ളുന്നു. അദ്ദേഹത്തിന്റെ വ്യാഖ്യാനമുൾക്കൊള്ളുന്ന ഈ ഗ്രന്ഥത്തിന്റെ പ്രകാശനത്തിൽ സഹകരിക്കാൻ കഴിഞ്ഞതു് എന്റെ ഭാഗ്യാതിരേകം കൊണ്ടുമാത്രമാണ്.


പ്രൊഫ: കെ. പി. ശ്രീകുമാരിഅമ്മ

എഡിറ്റർ

പബ്ലിക്കേഷൻ ഡിവിഷൻ

ആയു: കോളേജ്, തിരുവനന്തപുരം

# അവതാരിക

ബാദരായണ നിർമ്മിതമായ ബ്രഹ്മസൂത്രത്തിൻെറ ശൈലി യിൽ ഭാരതീയാരോഗ്യശാസ്ത്രത്തെ അധികരിച്ച നിർമ്മിച്ചി ട്ടുള്ള ഒരു പ്രാമാണികഗ്രന്ഥമാണ് ഇവിടെ അവതരിപ്പിക്കപ്പെ ടുന്ന രസവൈശേഷിക സൂത്രം. ഈ രണ്ടു സൂത്രഗ്രന്ഥങ്ങളും നാലദ്ധ്യായങ്ങൾ വീതമാണുള്ളതു്. ബ്രഹ്മസൂത്രത്തിലെ ഓ രോ അദ്ധ്യായത്തേയും നന്നാലു പാദങ്ങളായി വിഭജിച്ചിട്ടുണ്ടു്. ഇത്തരം പാദവിഭജനം രസവൈശേഷികത്തിലില്ല. ബ്രഹ്മ സൂത്രത്തിലെ ആദ്യത്തെ നാലു സൂത്രങ്ങൾ വേദാന്ത ദർശനത്തി ൻെറ സമഗ്രതത്ത്വസാരസംഗ്രഹമാണ്. അതുപോലെ തന്നെ യാണ് രസവൈശേഷികത്തിലെ ആദ്യത്തെ നാലു സൂത്രങ്ങളു ടെ സ്ഥിതിയും. ആരോഗ്യശാസ്ത്രസമഗ്രതത്ത്വപ്രതിപാദക ങ്ങളായ ഈ നാലു സൂത്രങ്ങളെയും ചതു:സൂത്രീ എന്നു വിളിക്കാ വുന്നതാണ്.

| ബ്രഹ്മസൂത്രത്തിലെ ചതു:സൂത്രീ | രസവൈശേഷികത്തിലെ ചതു:സൂത്രീ |
|---|---|
| 1) അഥാതോ ബ്രഹ്മജിജ്ഞാസാ | 1) അഥാത ആരോഗ്യ ശാസ്ത്രം വ്യാഖ്യാസ്യാമ: |
| 2) ജന്മാദ്യസ്യ യത: | 2) ചാതുർവിധ്യ മധികൃതം ആരോഗ്യേ |
| 3) ശാസ്ത്രയോനിത്വാത് | 3) തഥാഽനാരോഗ്യേ |
| 4) തത്തുസമന്വയാത് | 4) ദ്രവ്യരസഗുണ വീര്യ വിപാക കർമ്മാണ്യന യോർമൂലം |

| | |
|---|---|
| അല്പാക്ഷരത്വം | (Brevity) |
| അസന്ദിഗ്ദ്ധത്വം | (Definiteness) |
| സാരവത്ത്വം | (Meaningfulness) |
| വിശ്വതോമുഖത്വം | (Comprehensiveness) |
| അസ്തോഭത | (Uncontradictability) |
| അനവദ്യത | (Blemishlessness) |

എന്നീ ഗുണങ്ങൾ ബ്രഹ്മസൂത്രങ്ങൾക്കെന്നപോലെ രസവൈശേഷിക സൂത്രങ്ങൾക്കും പൂർണ്ണമായും ഇണങ്ങുന്നുണ്ട്. ഇവിടെ ഉപക്രമത്തിൽ പറയുന്നത് ''ആരോഗ്യശാസ്ത്രം വ്യാഖ്യാസ്യമഃ'' എന്നാണെങ്കിലും ഹേതുലിംഗൗഷധസ്കന്ധാത്മകമായ ആയുർവേദശാസ്ത്രത്തെ വിസ്തരിക്കാനല്ല പിന്നെയോ, ആയുർവേദത്തിൻെറ മൂലതത്ത്വങ്ങളെ അപഗ്രഥിച്ചുപപാദിക്കാനും ആ മൂലതത്ത്വങ്ങളിൽ അസ്പഷ്ടങ്ങളും, സന്ദേഹാസ്പദങ്ങളും അതുകൊണ്ടു തന്നെ ദുർഗ്രഹങ്ങളുമായവയെ ചികഞ്ഞെടുത്ത് സുഗ്രഹമാംവിധം അർത്ഥപ്രപഞ്ചനം ചെയ്യാനുമാണ് ഈ ഗ്രന്ഥത്തിൽ പ്രത്യേകിച്ചും ഉദ്യമിച്ചിട്ടുള്ളത്. ഉദാഹരണത്തിനു ആദ്യമായി വിമർശന വിഷയമാക്കുന്ന പ്രകൃതിയെത്തന്നെ എടുക്കുക. പ്രകൃതിചിന്ത തന്നെ ആയുർവേദത്തിൽ എങ്ങിനെയാണ് കടന്നു വന്നത്? സ്വസ്ഥാതുരപരായണമാണല്ലോ ആയുർവേദം. സ്വസ്ഥസ്യ സ്വാസ്ഥ്യരക്ഷണം അതിൻെറ പ്രാഥമികമായ കടമയും. ആ നിലയിൽ സ്വാസ്ഥ്യരക്ഷണത്തിനുവേണ്ടി ഓരോരുത്തരും ഏതുതരം ആഹാരവിഹാരങ്ങളാണു ശീലിക്കേണ്ടത് എന്ന ചിന്ത ആവശ്യമായി. സാമാന്യമായിപ്പറഞ്ഞാൽ ആഹാരം ഷഡ്രസം മധുരപ്രായം ആയിരിക്കണം. പക്ഷേ ഈ എല്ലാ രസങ്ങളും ഒരേ അളവിൽ ഉപയോഗിക്കുന്നതു ചിലർക്കു ഉപദ്രവകരമായനുഭവപ്പെടും. അങ്ങിനെ രസങ്ങളുടെ അനുപാതം മാററിയും മറിച്ചും ഉപയോഗിച്ചാലേ സ്വാസ്ഥ്യം നിലനിറുത്തിക്കൊണ്ടു പോവാനാകൂ എന്നു വന്നു. ഇത് എന്തുകൊണ്ട്? എന്ന ചിന്തയാണ് അടിസ്ഥാനപരമായി ഓരോ ശരീരവും ഭിന്നസ്വഭാവമാണ് എന്ന കണ്ടുപിടുത്തത്തിലെത്തിച്ചത്. ഈ ഭിന്നസ്വഭാവം അഥവാ ഭിന്നപ്രകൃതിക്കുകാരണം ശരീരം രൂപം കൊള്ളുന്ന അവസരത്തിൽ മാതൃപിതൃ ബീ





ജങ്ങളിലും ഗർഭാശയാന്തരീക്ഷത്തിലും അടങ്ങിയിരിക്കുന്ന വാതപിത്തകഫങ്ങളുടെ പ്രഭാവമാണെന്നു കണ്ടു. വാതപിത്ത കഫങ്ങളുടെ ഈ പ്രഭാവം ഗർഭാധാനം മുതൽ മരണപര്യന്തം ഏററക്കുറവില്ലാതെ ശരീരത്തിൽ നിലനിൽക്കുമെന്നും കണ്ടു. ഇങ്ങിനെ ജന്മമരണാന്തരാളവർത്തിനിയായ പ്രകൃതിയെ ചരകൻ വിവരിച്ചു തുടങ്ങുന്നതു്.

സമപിത്താനിലകഫാ : കേചിദ് ഗർഭാദിമാനവാ :
ദൃശ്യന്തേവാതളാ : കേചിത് പിത്തളാ : ശ്ലേഷ്മളാസ്തഥാ.
തേഷാമനാതുരാ : പൂർവേ വാതളാദ്യാഃ : സദാതുരാ :
ദോഷാനുശയിതാ ഹ്യേഷാം ദേഹപ്രകൃതിരുച്യതേ. (ച. സൂ. 7.) എന്നാണു്. ഇവിടെ വാതപിത്തകഫ പ്രകൃതികളെ വാതള, പിത്തള ശ്ലേഷ്മള ശബ്ദം കൊണ്ടു വിശേഷിപ്പിച്ചതും അവർ നിത്യരോഗികളാണെന്നു (സദാഽതുരാ :) സ്പഷ്ട മായിപ്പറഞ്ഞതും കുറെയേറെ തെററിദ്ധാരണക്കും വിചികിത്സക്കും ഇടയാക്കിയെന്നു തോന്നുന്നു. പ്രകൃതിയെ വ്യാഖ്യാനിച്ചു കൊണ്ടു ചരകൻ "യത: പ്രകൃതിശ്ചാരോഗ്യം...തസ്മാത് സന്തി സമവാതപിത്ത ശ്ലേഷ്മ പ്രകൃതയ :; നതു ഖലുസന്തി വാത പ്രകൃതയ: പിത്തപ്രകൃതയഃ ശ്ലേഷ്മ പ്രകൃതയോ വാ"... സന്തിതു ഖലു വാതളാഃപിത്തളാഃശ്ലേഷ്മളാശ്ചാഽപ്രകൃതിസ്ഥാ സ്തുതേ ജ്ഞേയാ:" (ച. വി. 6) എന്നു പറയുന്നതു് ഈ സന്ദേഹ ത്തെ വളർത്തിയതേ ഉള്ളു. അതുപോലെ തന്നെ ശുക്ലശോണിത തിം കാലഗർഭാശയ പ്രകൃതിം മാതുരാഹാരവിഹാരപ്രകൃതിം മഹാഭൂത വികാര പ്രകൃതിഞ്ച ഗർഭശരീരമപേക്ഷതെ. (ച. വി. 8) എന്ന പ്രസ്താവവും അല്പം ചിന്താക്കുഴപ്പത്തിനു ഹേതു വായി.

കാലവും ദിക്കുമാണല്ലോ നമ്മിലോരോ വ്യക്തിയുടേയും അസ്തിത്വത്തിനുള്ള ഉപാധി. ഭാരതീയ ദർശനകാരന്മാർ കല്പിക്കുന്ന നവദ്രവ്യങ്ങളിൽ (പൃഥിവ്യപ്തേജോവായ്വാകാശ കാലദിഗാത്മമനാംസീതി നവൈവദ്രവ്യാണി) പൃഥിർവ്യപ്തേ ജോവായ്വാ കാശ—പഞ്ചഭൂതങ്ങളും ആത്മാവും മനസ്സും ഉൾപ്പെട്ട വ്യക്തിയും കാലവും ദിക്കും ആ വ്യക്തിയുടെ അസ്തി ത്വത്തിനുള്ള ഉപാധിയും ആണല്ലോ. അതായതു ദിക്കാലാവച്ഛി

ന്നമൂർത്തിയാണ ഓരോ ജീവിയും. അതുപോലെ തന്നെ ദിക്കാലാവച്ഛിന്നമാണ് ഈ പ്രപഞ്ചവും. അങ്ങിനെ ദിക്കാലാവച്ഛിന്നമായ ഈ പ്രപഞ്ചത്തിന്റെ ഏതെങ്കിലും ഒരു ബിന്ദുവിൽ ആണ് നമ്മിലോരോ വ്യക്തിയും സ്ഥാനം പിടിച്ചിരിക്കുന്നതു്. പക്ഷേ ഒരേ ബിന്ദുവിൽഒന്നിലധികം വ്യക്തികാംക്കു ഒരേ സമയം സ്ഥാനം ലഭിക്കില്ല; ദിക്കും, കാലവും പ്രപഞ്ചത്തിലെ ഓരോ ബിന്ദുവിലും ഓരോ സമയവും ചെലുത്തുന്ന സ്വാധീനം വിഭിന്നമായിരിക്കും. അപ്പോാം ഒരു പ്രത്യേക ബിന്ദുവെ അധിഷ്ഠാനമാക്കി ഒരു വ്യക്തി രൂപം കൊള്ളുമ്പോാം ആ സമയത്തു-ഗർഭാധാന സമയത്തു്-''ശുക്രശോണിതജീവാനാംസംസർഗ്ഗേ''-ദിക്കും കാലവും ആ വ്യക്തിയിലേല്പിക്കുന്ന സ്വാധീനശക്തിയുടെ നിഷ്കൃഷ്ടവും, ദൃഢരൂഢവുമായ പ്രതിഫലനങ്ങളുടെ ആകത്തുകയാണ് വാസ്തവത്തിൽ പ്രകൃതി. ഒരു രോഗിയെ പരീക്ഷിക്കുമ്പോാം ആദ്യം തന്നെ ''കസ്മിന്നയം ദേശേജാത:സംവൃദ്ധോ വ്യാധിതോവാ'' എന്നു ചിന്തിക്കണമെന്നു സംഗ്രഹകാരൻ നിർദ്ദേശിക്കുന്നതു് ഭൂമിശാസ്ത്രപരമായും, ശീതോഷ്ണാവസ്ഥാപരമായുംഒരു ദിക്കിനു് ഒരു വ്യക്തിയിൽ ഏല്പിക്കാവുന്ന ദൃഢമായ സ്വാധീനത്തെ മുൻനിർത്തിക്കൊണ്ടാണ്. അങ്ങിനെ ദിക്കാലരൂപമായ പരിസരത്തിന്റെ സ്വാധീനം ജനനത്തിന്നു മുൻപു മുതൽ തന്നെ അതായതു് മാതാവിലും പിതാവിലും ബീജങ്ങാം-ശുക്രവും ശോണിതവും-രൂപം കൊള്ളുമ്പോാം തന്നെ ഉണ്ടായിത്തുടങ്ങും. ആ ശുക്രശോണിതങ്ങാം ഒന്നിച്ചുചേരുന്ന ആ പ്രത്യേക സ്ഥലത്തും ആ പ്രത്യേക സമയത്തും ആ ചേരുവയുടെ ഫലമായി രൂപം കൊള്ളുന്ന വ്യക്തിയിൽ ആ പ്രത്യേകദിക്കും, കാലവും ഏല്പിക്കുന്ന സ്വാധീനത്തിന്റെ സ്പഷ്ടവും ദൃഢവുമായ പ്രതിഫലനങ്ങളുടെ ആകെത്തുകയാണ് ആ വ്യക്തിയിൽ അശേഷകായ പ്രസൃതവും, സതതാനുഷക്തവുമായി കാണുന്ന പ്രത്യേക സ്വഭാവം അഥവാ പ്രകൃതി. അതുകൊണ്ടാണ് ''ദോഷാനുശയിതാ'' എന്നു് ചരകൻ പറഞ്ഞു നിറുത്തിയതിനെ

''പ്രകോപോ വാഽന്യഥാഭാവോ ക്ഷയോ വാ

നോപജായതേ.

പ്രകൃതീനാം സ്വഭാവേന ജായതേതു ഗതായുഷഃ
(സു. ശാ. 4)

എന്നു സുശ്രുതൻ വിശദമാക്കിയതു്. ഇതാണു ചരകൻ പറയുന്ന "ശുക്രശോണിതപ്രകൃതി". പക്ഷേ ഈ പ്രകൃതി ജന്മമരണാന്തരാളഭാവിനിയും നിർവികാരിണിയും ആണെന്നും ദോഷസ്ഥിതിയുടെ രൂപത്തിൽ ഏഴുതരത്തിൽ ഉണ്ടാകുമെന്നും ചരകൻ വ്യക്തമാക്കുന്നില്ല. സുശ്രുതന്റേയും "യോ ഭവേദ്ദോഷ ഉൽക്കടഃ" എന്ന ഉൽക്കടശബ്ദം അനുവാചകരിൽ ആശയക്കുഴപ്പമുണ്ടാക്കി. അതുകൊണ്ടാണു് പ്രകൃതിയെക്കുറിച്ചു് വളരെ ദീർഘമായി രസവൈശേഷികസൂത്രകാരനു് ചർച്ചചെയ്യേണ്ടിവന്നതു്. എന്നാൽ ഈ നീണ്ട ചർച്ചക്കിടയിൽ ധാരാളം തർക്കവിതർക്കങ്ങൾ നടക്കുന്നുണ്ടു്. ആദ്യം "സ പുനർന്നിഷേകാത് പ്രഭൃത്യുത്സ്റിതേന ദോഷേണ സമുത്ഥിതഃ" എന്ന സുശ്രുതന്റെ ഉൽകടശബ്ദത്തിന്നനുസൃതമായി ഉത്സ്റിതശബ്ദം പ്രയോഗിക്കുന്നു. പിന്നീടതു "പ്രകൃതിവ്യതിരിക്തസ്യോത്സ്റയോപചാരാദനുത്സ്റയ: പ്രകൃതേ:" എന്നു തിരുത്തുന്നു. വീണ്ടും ഉത്സ്റയമല്ല ബാഹുല്യമാണു പ്രകൃതിക്കു കാരണമെന്നും പ്രകൃതികാരണമായ ദോഷബാഹുല്യത്തിൽ ദോഷോത്സ്റയം ഉണ്ടാകുന്നില്ലെന്നും സമാധാനിക്കുന്നു. ഇത്രയും വിശദവും വിദഗ്ദ്ധവുമായ ചർച്ചക്കുശേഷവും പ്രകൃതിക്കു കാരണമായ വാത പിത്ത കഫങ്ങൾ ഏതാണെന്നു് തികച്ചും സ്പഷ്ടമാകുന്നില്ല. അതിന്നും സംഗ്രഹകാരന്റെ വിശദീകരണം തന്നെ വേണ്ടിവരുന്നു. സംഗ്രഹകാരന്റെ–വാഗ്ഭടന്റെ–കാലത്തിനു മുൻപാണു് കേരളീയനായ ഭദന്തനാഗാർജ്ജുനൻ രസവൈശേഷികസൂത്രം നിർമ്മിച്ചതും, പ്രവ്രജിതനും വൈദ്യേന്ദ്രനുമായ അദ്ദേഹത്തിന്റെ തന്നെ ശിഷ്യനായ നരസിംഹൻ–അദ്ദേഹവും ചേർത്തലക്കാരനായ മലയാളിയാണു് - ഭാഷ്യം ചമച്ചതും. ചരകത്തിന്നു് ചക്രപാണിയും, സുശ്രുതത്തിന്നു ഡൽഹണനും വ്യാഖ്യാനമെഴുതുന്നതും വാഗ്ഭടന്റെ കാലത്തിന്നു ശേഷമാണു്. ഡൽഹണൻ "യോഭവേദ്ദോഷ ഉൽക്കട: എന്ന സുശ്രുത വാക്യത്തെ വ്യാഖ്യാനിക്കവേ "ഉൽക്കട ഇതി സ്വഭാവസ്ഥിതോ ന പ്രകുപിത:" എന്നു പറഞ്ഞിട്ടും തൃപ്തി വരാതെ ദ്വിവിധാന്യത്കടാവാതാദയ: പ്രാ

കൃതാ വൈകൃതാശ്ച. തത്രപ്രാകൃതാ സപ്തവിധായാ: പ്രകൃതേർ ഹേതുഭൂതാ: ശരീരൈകജന്മാന:, വൈകൃതാശ്ച ഗർഭവ്യാഘാതകാഃ:'' എന്നു സമാധാനിക്കുന്നു.

പക്ഷെ പ്രാകൃതമായ ഉത്കടത്വം എന്നു പറയുമ്പോഴും എന്തോ പന്തികേടുള്ളതുപോലെ തോന്നുന്നു. സംഗ്രഹകാരനാകട്ടെ ചരകനും സുശ്രുതനും മററും പ്രകൃതിയെ പരാമർശിച്ചു പറഞ്ഞുവച്ചിട്ടുള്ളതിനെയെല്ലാം ക്രമീകരിച്ച് അനുവാചകർക്ക് വിശ്വാസ്യത ഉളവാക്കാനുദ്യമിച്ചുകൊണ്ട് പ്രകൃതിയെ ഇങ്ങിനെ അവതരിപ്പിക്കുന്നു.

സപ്തപ്രകൃതയോ ദോഷൈ: പൃഥക് സംസർഗ്ഗേണ സാമ്യേന ച ഭവന്തി. തത്ര ശുക്രാർത്തവഗർഭാശയകാലേഷു മാതുശ്ചാഹാരവിഹാരയോ: ഏകോഽനേകോ വാ യോ ദോഷോ ഭവത്യാധിക്യേന ആമരണാദ് വിഷവല്യാമിവോൽപദ്യമാനസ്യ ക്രിമേർ വിഷേണ, സവിഷക്രിമേരിവ വൃശ്ചികാദേ:, ആശീവിഷസ്യേവ വാ സ്വവിഷേണ പ്രകൃതിർജ്ജായതേ.

ഇവിടെ പ്രകൃതികാരണമായ ദോഷങ്ങൾക്ക് ഉൽകടത്വമോ ഉത്ക്ഷയത്വമോ അല്ല, രസവൈശേഷികകാരൻ ഒടുവിൽ പ്രയോഗിച്ച ബാഹുല്യം എന്നു മാത്രമർത്ഥംവരുന്ന ആധിക്യം ആണു കല്പിച്ചിരിക്കുന്നത്. ഹൃദയകാരനും "ശുക്രാർത്തവസ്ഥൈ: തൈഃ" എന്നും

"ശുക്രാസൃഗ്ഗർഭിണീ ഭോജ്യ ചേഷ്ടാഗർഭാശയർത്തുഷു

യ: സ്യാ ദ്ദോഷോഽധികസ്തേന" എന്നും ആണല്ലോ പ്രസ്താവിക്കുന്നത്. വീണ്ടും ദോഷാധിക്യം എന്നുപറഞ്ഞാലും കുഴപ്പമാവില്ലേ എന്ന ആശങ്കകൊണ്ടെന്നോണം ചില സമാധാനങ്ങൾ നൽകുകയാണ്.

തസ്മാത് തന്മയതയാ ശുക്രാർത്തവയോർദ്ദേഹസ്യ ഭാവിതത്വാത് പ്രാകൃതത്വാച്ച താവതാ തേന ദോഷേണ ന വിഹന്യതേ തദ്ഗുണൈരേവ അസ്യ ശരീരം ഉപസ്ക്രിയതേ. തതശ്ച തദ്ഗുണ പ്രതിപക്ഷൈ; സഹസാ ന ബാദ്ധ്യതേ.

ആധിക്യമുണ്ടെങ്കിലും ദോഷങ്ങൾ ഇവിടെ പ്രാകൃതങ്ങളാണ്. മാത്രമല്ലാ ഈ പ്രാകൃതദോഷങ്ങളാൽ സംയുക്തബീജം–ഭ്രൂണം–സമഗ്രമായും ഭാവിതമാണ്. അങ്ങിനെയുള്ള ദോഷങ്ങളുടെ ആധിക്യം ഹാനികരമാവില്ല. ദോഷങ്ങളുടെ ഗുണങ്ങൾ ഭ്രൂണത്തിന്ന മേന്മയേ ഉണ്ടാക്കുന്നുള്ളു. അതു കൊണ്ട് അതാതു ദോഷഗുണങ്ങൾക്ക വിപരീതങ്ങളായ ആഹാരവിഹാരങ്ങളാൽ തദ്ദോഷമയവും തദ്ഗുണവും തദുപസ്കൃതവുമായ ശരീരം അത്രവേഗം ഉപദ്രവിക്കപ്പെടുകില്ല. രോഗകാരണങ്ങളെ ശരീരത്തിന്ന സ്വയം ചെറുത്തുനിൽക്കാൻ കഴിയുമെന്ന—ശരീരത്തിന്ന് രോഗപ്രതിരോധ ശക്തി (immunity) ഉണ്ടെന്ന സിദ്ധാന്തത്തിൻെറ ആവിഷ്കാരം കൂടി ഇവിടെ സാധിച്ചിരിക്കുന്നു.

പക്ഷേ "തസ്യാം ത്വവസ്ഥായാം വികൃതിമതി ദോഷേ ഉൽബണേനൈവ ഗർഭ: സംഭവതി. സംഭവ ഏവ വാ വിപദ്യതേ. വികൃതോ വാ ഭവതി"

എന്നു സ്വാഭാവികമായും വാഗ്ഭടൻെറ യുക്തി മുന്നോട്ടു നീളുന്നു. പ്രാകൃതദോഷങ്ങളാണ് പ്രകൃതികാരണങ്ങളെന്ന കല്പന ആദ്യമായാവിഷ്കരിക്കുന്നതു സംഗ്രഹകാരനാണെന്നു തോന്നുന്നു. ആ സങ്കല്പത്തെ കേന്ദ്രീകരിച്ചുകൊണ്ടാണ് പിന്നീടദ്ദേഹം മുന്നോട്ടു നീങ്ങുന്നതു്. "തദ്ഭാവിതത്വാത്" എന്നും "യഥാസന്നിവേശമവസ്ഥാനാത്തു്." എന്നും രണ്ടു കാരണങ്ങളേ രസവൈശേഷികകാരനും പറയുന്നുള്ളു. ഈ പ്രാകൃതദോഷകല്പനയെ ഉറപ്പിക്കാൻവേണ്ടിയുള്ള ഉദ്യമത്തിലാണ്—തസ്യാം ത്വവസ്ഥായാം വികൃതിമതി ദോഷേ ഉൽബണേനൈവ ഗർഭ: സംഭവതി. സംഭവ ഏവ വാ വിപദ്യതേ. വികൃതോ വാ ഭവതി" എന്നുറപ്പിച്ചുപറയുന്നതു്. "വൈകൃതാ ഉൽക്കടാ ഗർഭവ്യാഘാതകാ:" എന്നു ഡൽഹണൻ ഇതുതന്നെ പറയുന്നു. പക്ഷെ ഈ യുക്തികളൊന്നും കൊണ്ടു സംഗ്രഹക്കാരൻ തൃപ്തനാകുന്നില്ല. പ്രകൃതിക്കുകാരണമായ ദോഷങ്ങൾക്ക് "പ്രകോപോ വാ/ന്യഥാഭാവോ ക്ഷയോ വാ നോപജായതേ" എന്ന സുശ്രുതമതം ശരിയാകണമെങ്കിൽ ചരകൻ പറയുന്ന ശുക്രശോണിതപ്രകൃതിക്കു കാരണഭൂതമായ വാതപിത്തകഫങ്ങൾ ഒരിക്കലും

വികൃതാവസ്ഥയെപ്രാപിക്കുന്നവയാവില്ല. ആജന്മമരണാന്തം
പ്രാകൃതങ്ങൾ തന്നെയായിരിക്കും. അതായതു് “പ്രകൃതിർന്നാമ
ജന്മമരണാന്തരാളഭാവിനീ ഗർഭാവക്രാന്തിസമയേ സ്വകര
ണോദ്രേകജനിതാ നിർവികാരിണീ ദോഷസ്ഥിതി:” എന്ന
ഭാഷ്യകാരനായ നരസിംഹന്റെ നിഗമനം തന്നെ. അങ്ങിനെ
വാതപിത്തകഫങ്ങളെ പ്രാകൃതങ്ങളെന്നും വൈകൃതങ്ങളെന്നും
പ്രാഥമികമായി രണ്ടായി വിഭജിച്ചു. ഈ ആശയത്തെ ഭംഗി
യായിങ്ങനെ ആവിഷ്കരിച്ചുറപ്പിച്ചു.

“തഥാ ച കേചിദാഹു: ദ്വിവിധാ വാതാദയ: പ്രാകൃതാ
വൈകൃതാശ്ച. തത്രപ്രാകൃതാ: സപ്തവിധായാ: പ്രകൃതേർ ഹേതു
ഭൂതാ: ശരീരൈകജന്മാന:. തേ ശരീരധാരണാദ്ധാതുസംജ്ഞാ:.
ദോഷാഖ്യാനാം വികൃതാനാം ബീജഭൂതാ:. മുമൂർഷോ: സ്വത്ര
പാച്ചലന്തി. സർവേഷ്വപി ച ദേഹേ സന്നിഹിതേഷു പ്രകൃ
താവൃദ്ബണേന വ്യപദേശ:.” ആസന്ന മരണാവസ്ഥയി
ലല്ലാതെ യാതൊരു വികാരത്തിനും വിധേയമാകാത്തതും, ശരീ
രത്തെ നിലനിർത്തുക എന്ന ഒരേ ഒരു ധർമ്മം മാത്രമുള്ളതുകൊണ്ടു്
ധാതുവെന്നുമാത്രം വിളിക്കപ്പെടാവുന്നതും ശരീരൈകജന്മങ്ങളു
മായ വാതപിത്തകഫങ്ങളാണു പ്രകൃതിക്കുകാരണഭൂതങ്ങൾ.
അതുകൊണ്ടവയെ പ്രാകൃതങ്ങൾ എന്നുതന്നെ പറയണം. ഈ
പ്രാകൃതവാതപിത്തകഫങ്ങളാണു് വൈകൃതങ്ങളും അതുകൊണ്ടു
തന്നെ ത്രിദോഷങ്ങളെന്നു വിളിക്കപ്പെടുന്നവയുമായ വാത
പിത്തകഫങ്ങൾക്കു ബീജഭൂതങ്ങളായി വർത്തിക്കുന്നതു്. അ
തായതു്

“വായു: പിത്തം കഫശ്ചേതി ത്രയോ ദോഷാ: സമാസത:
വികൃതാ/വികൃതാ ദേഹം ഘ്നന്തി തേ വർത്തയന്തി ച”

എന്നു പരാമർശിക്കപ്പെടുന്ന ത്രിദോഷങ്ങൾ മുകളിൽ പറഞ്ഞ
വൈകൃതങ്ങൾ എന്ന വിഭാഗത്തിൽ പെട്ട വാതാദികളാണു്.
ഈ വൈകൃതങ്ങളായ ത്രിദോഷങ്ങളാണു് സമാവസ്ഥയിൽ
“ഉത്സാഹോച്ഛ്വാസ നി:ശ്വാസ ചേഷ്ടാ വേഗപ്രവർത്തനാ”
ദികളാൽ ശരീരത്തെ അനുഗ്രഹിക്കുന്നതും, വിഷമാവസ്ഥ
യിൽ “കുപിതാസ്തേന നൈകധാ കുർവന്തി വിവിധാൻ വ്യാ

ധീൻ'' എന്ന രീതിയിൽ അനേകം രോഗങ്ങൾ ഉണ്ടാക്കി ശരീരത്തെ ഹനിക്കുന്നതും.

ഈ വൈകൃത വാതാദികൾ ആഹാരത്തിൻെറ മലാംശത്തിൽ നിന്നും ഉണ്ടാകുന്നവയാണ്. ''തത്രാഹാര: പ്രസാദാഖ്യം രസം കിട്ടഞ്ച മലാഖ്യം അഭിനിർവർത്തയതി കിട്ടാത് സ്വേദമൂത്രപുരീഷവാതപിത്തശ്ലേഷ്മാണ:...പുഷ്യന്തി'' (ച. സൂ. 28) എന്ന ചരകവചനം നോക്കുക. സംഗ്രഹകാരൻ ഈ വൈകൃത ദോഷങ്ങളെ ''വൈകൃതാസ്തു ഗർഭാദ് അഭിനി:സൃതസ്യ ആഹാരരസസ്യ മലാ: സംഭവന്തി. പ്രാകൃതേഷ്വവരോഹന്തി. തേ കാലാദിവശേന സ്വപ്രമാണ വൃദ്ധിക്ഷയയോഗാത് ദേഹം അനുഗൃഹ്ണന്തി ദൂഷയന്തി ച.'' എന്നുഭംഗിയായി വിവരിച്ചിരിക്കുന്നു.

സജാതീയതകാരണായി പ്രാകൃതവാതാദികളുമായി ഏകീഭാവം കൈക്കൊള്ളുന്ന ഈ വൈകൃതദോഷങ്ങളാവണം ചരകൻ പറയുന്ന മാതൃരാഹാരവിഹാരപ്രകൃതിക്കും മററും കാരണമാകുന്നതു്.

പ്രാരംഭത്തിൽ ഒരു മൊട്ടുസൂചിയുടെ മൊട്ടിനോളം മാത്രം വലിപ്പമുള്ള സംയുക്തബീജം (Zygote) ''സർവൈ: സർവാംഗസമ്പൂർണ്ണോ ഭാവൈ: പുഷ്യതി സപ്തമേ'' എന്ന രീതിയിൽ വളർന്നു സർവാവയവസമ്പന്നമായ ഒരു മനുഷ്യജീവിയായി രൂപം കൊള്ളുന്നതിനിടക്ക് ഏതെല്ലാം തരത്തിലുള്ള എത്രയോ പരിണാമ പ്രക്രിയകൾക്കു വിധേയമാകുന്നെന്നോ?

നേരത്തേ പറഞ്ഞതുപോലെ പൃഥിവ്യാദി നവദ്രവ്യങ്ങളുടെ സമുചിത സമ്മേളന ഫലമായാണ് ഗർഭം രൂപം കൊള്ളുന്നതു്. ഇതിൽ പഞ്ചഭൂതങ്ങളാണ് ശുക്രാർത്തവങ്ങളെ—മാതൃപിതൃബീജങ്ങളെ—പ്രതിനിധീകരിക്കുന്നതു്. ശുക്രാർത്തവങ്ങളുടെ രൂപീകരണത്തിൽ പരമ്പരാഗതമായി മാതാപിതാക്കൾ ആർജ്ജിച്ചിട്ടുള്ള പ്രത്യേക സംസ്കാരങ്ങളും, വാസനാവിശേഷങ്ങളും സാത്മ്യമായ ആഹാരവിഹാരങ്ങളും പ്രധാനമായ പങ്കു വഹിക്കുന്നുണ്ടാകും. സ്വകർമ്മക്ലേശചോദിതമായ സത്ത്വം—സ്വന്തം കർമ്മത്തിൻെറ ധർമ്മാ/ധർമ്മ സ്വരൂപാന്ത

സാരം തിര്യങ്ങ്മാനുഷദേവയോനികളിൽ ജന്മം കൈക്കൊള്ളാൻ നിർബ്ബന്ധിതമാകുന്ന ജീവാത്മാവ്—മാതൃപിതൃബീജസംയോഗാവസരത്തിൽ അതുമായഭിസംസൃഷ്ടമായിട്ടാണല്ലോ ഗർഭമായിത്തീരുന്നതു്. ഈ ജീവാത്മാവിനെ ബീജവുമായി കൂട്ടിച്ചേർക്കുന്ന ഘടകം ഒൻപതാമത്തെ ദ്രവ്യമായ മനസ്സാണു്. ഈ മനസ്സുതന്നെയാണു കർമ്മക്ലേശവും. ആറാമത്തെ ദ്രവ്യമായ ദിക്കിവിടെ ഗർഭാശയവും (ബീജകോശവും ബീജവാഹിനിയുമുൾപ്പെടെ), ഏഴാമത്തെ ദ്രവ്യമായ കാലം ഇവയെല്ലാം കൂടിച്ചേർന്നു ഭ്രൂണമായിത്തീരുന്ന ആ പ്രത്യേക സമയവും ആണു്. ഇങ്ങിനെ പൂർവാർജ്ജിതമായ സംസ്കാരവും, വാസനാവിശേഷങ്ങളും, പൂർവകർമ്മ ഫലവും ആവഹിക്കുന്ന മാതൃപിതൃബീജങ്ങളും ജീവാത്മാവും ഒരു പ്രത്യേക സ്ഥലത്തു വച്ച് ഒരു പ്രത്യേകസമയത്തു് ഒന്നു ചേരാനിടയാകുമ്പോൾ ആ സ്ഥലത്തെ—കേന്ദ്ര ബിന്ദുവെ—ചൂഴ്ന്നു നിൽക്കുന്ന അന്തരീക്ഷത്തിന്നു ആ സമയത്തുള്ള ശുദ്ധ്യശുദ്ധികളും, ശീതോഷ്ണാവസ്ഥയും, പ്രശാന്തതയും ഉദഗ്രതയും മററും ആ ഭ്രൂണത്തിൽ സുദൃഢവും നിർണ്ണായകവും, സുസ്ഥിരവുമായ സ്വാധീനം ചെലുത്തുമെന്നുള്ളതു നിർവിവാദമാണു്.

ഈ സ്വാധീനത്തെ ആ ഭ്രൂണത്തിന്റെ-ശരീരത്തിന്റെ-നിയാമകശക്തികളായ വാതപിത്തകഫങ്ങളിലധ്യാരോപം ചെയ്താണു ആയുർവേദത്തിൽ പ്രകൃതിക്കു രൂപകല്പന നൽകിയിരിക്കുന്നതു്. ഗർഭധാരണത്തിന്നു ശേഷം മാതാവിന്റെ ആഹാരവിഹാരങ്ങൾ, മാനസികഭാവങ്ങളുൾപ്പെടെ, ഗർഭത്തെ കുറെയൊക്കെ സ്വാധീനിക്കുമെന്നുള്ളതും ശരിയാണു്. ഈ സ്വാധീനങ്ങളുടെ ഫലമായാണു് മാതൃരാഹാരവിഹാരപ്രകൃതി രൂപംകൊള്ളുന്നതു്. അതുപോലെ ഗർഭകാലത്തു മാതാവു കഴിഞ്ഞുകൂടുന്ന പരിസരത്തിന്റെ സ്വഭാവത്തേയും, ആ കാലയളവിൽ കടന്നുപോകുന്ന വൈവിദ്ധ്യമാർന്ന ശീതോഷ്ണാവസ്ഥയും മററും ഭ്രൂണത്തിൽ ചെലുത്തുന്ന സ്വാധീനശക്തിയെ ആശ്രയിച്ചാണു് ചരകൻ പറയുന്ന കാലഗർഭാശയപ്രകൃതി രൂപം കൊള്ളുന്നതു്. ഈ എല്ലാ സ്വാധീനശക്തികളും വാതപിത്തകഫങ്ങളിൽ ആത്യന്തികമായി എന്തുമാത്രം പ്രതിഫലനമുണ്ടാക്കുന്നവെ

ന്നതിനെ ആധാരമാക്കിയാണ് ഒരു വ്യക്തിയുടെ പ്രകൃതി നിർണ്ണയിക്കുന്നതു്. ഇതു പ്രധാനമായും ശുക്രശോണിതപ്രകൃതി യെ–പ്രാകൃതവാതാദിപ്രകൃതിയെ–ആധാരമാക്കിയാവും. രൂപം കൊള്ളുന്നതു്.

സംഗ്രഹകാരന്റെ ഈ പുതിയ നിഗമനം രസവൈശേഷി കകാരൻ കണ്ടിരിക്കാനിടയില്ല. എങ്കിൽകൂടി രസവൈശേഷി കകാരന്റെ അപഗ്രഥന ചിന്ത യുക്തിപൂർവ്വം ശരിയായ വഴി യിലൂടെ മുന്നേറുകയും ലക്ഷ്യത്തിലെത്തുകയും ചെയ്യുന്നു. അതു പോലെ തന്നെ സന്നിപാതദോഷകല്പനയുടെ സാംഗത്യം സ്ഥാ പിക്കുന്നതിലും, ചികിത്സയിൽ പ്രകൃത്യാദികളിലൊന്നിനും തന്നെ ഐകാന്തികമായ പ്രാധാന്യം കല്പിക്കേണ്ടതില്ലെന്നും അവസ്ഥാനവിധാനം ഓരോ ഘടകത്തിനും മാറി മാറി പ്രാധാ ന്യം കല്പിക്കുകയാണ് പ്രായോഗികമായി ചെയ്യേണ്ടതെന്നും മററും പൂർവ്വപക്ഷങ്ങളായി വരാവുന്ന വിവിധ വാദമുഖങ്ങളുന്ന യിച്ചു ചർച്ച ചെയ്തു യുക്തിസഹമായ സിദ്ധാന്തപക്ഷങ്ങളവ തരിപ്പിക്കുന്നതിൽ കാണിക്കുന്ന ചാതുര്യം അന്യാദൃശമാണ്. ഇങ്ങിനെ നോക്കിയാൽ ആയുർവേദശാസ്ത്രത്തിന്റെ മൂലതത്ത്വ ങ്ങളെ പൊതുവേയും അവയിലെ ദുർഗ്രഹങ്ങളായ സമസ്യകളെ പ്രത്യേകമായും അപഗ്രഥിച്ചു അനുവാചകർക്കു ബോദ്ധ്യമാകും വണ്ണം വിശദമാക്കാനാണു ഈ ഗ്രന്ഥരചനകൊണ്ടു് ഭദന്തനാ ഗാർജ്ജുനനും ഭാഷ്യകാരനും ഉദ്യമിച്ചിട്ടുള്ളതു് എന്നു കാണാം.

ഈ ഉദ്യമത്തിന്റെ ഉള്ളുകണ്ടറിഞ്ഞു് അതിനെ അനുവാച കർക്കു സുഗ്രഹമാക്കികൊടുക്കുക എന്ന ഉദ്ദേശത്തോടു കൂടിയാ ണ് രസവൈശേഷികസൂത്രത്തിനു് ആയുർവേദാചാര്യ ശ്രീ. ഭാർഗ്ഗവൻവൈദ്യരവർകൾ ''ജ്ഞാനോദയം'' എന്ന ഈ വ്യാഖ്യാ നം നിർമ്മിച്ചിരിക്കുന്നതു്. ഒരു ആയുർവേദ അദ്ധ്യാപകൻ എന്ന നിലയിൽ അദ്ദേഹത്തിന്റെ പ്രശസ്തി അന്യാദൃശമാണ്. പത്തു നാല്പതു കൊല്ലങ്ങൾക്കു മുൻപു അദ്ദേഹത്തിന്റെ ക്ലാസിൽ ഇരുന്നു പഠിക്കാനിടയായതുകൊണ്ടുണ്ടായ നേട്ടങ്ങളെ അനുദിന മെന്നോണം അയവിറക്കി ആഹ്ളാദിക്കുന്ന അദ്ദേഹത്തിന്റെ ശിഷ്യവർഗ്ഗത്തിൽപ്പെട്ട ഒരാളാണു ഞാൻ. ശാസ്ത്രത്തിന്റെ നിഗൂ ഢാർത്ഥങ്ങളായ ഗ്രന്ഥികളെ അഴിച്ചുപിരുത്തു് സാമാന്യബു

ഭരിക്കു ഉൾക്കൊള്ളാൻ ആവുംവിധം വിശദവും മൂല്യവത്താക്കി
ഹൃദ്യമായി വിളമ്പിത്തരാനുള്ള കഴിവും അദ്ദേഹത്തെപ്പോലെ
മററാർക്കുമില്ല. രസവൈശേഷികസൂത്രം വിശിഷ്ടമായ അതി
ന്റെ ഭാഷ്യത്തിന്റെ സഹായത്തോടുകൂടിയായാലും വായിച്ചു
മനസ്സിലാക്കുക അത്രഎളുപ്പമല്ല. അതിനു കഴിവുള്ളവർ ഇന്നും
വിരലിലെണ്ണാവുന്നവരേ കാണൂ എന്നാണു് എനിക്കു തോന്നുന്ന
തു്. ഈ ഗ്രന്ഥത്തിന്റെ പഠനം ആയുർവേദശാസ്ത്രത്തെ ആഴ
ത്തിലിറങ്ങിച്ചെന്നു മനസ്സിലാക്കാനുള്ള താല്പര്യം അനുവാചക
രിൽ ഉളവാക്കും എന്നും എനിക്കഭിപ്രായമുണ്ടു്. അതുകൊണ്ടാ
ണു് ആയുർവേദഡിപ്പാർട്ടുമെൻറിന്റെ കീഴിൽ ഞാൻ മുൻകൈ
യെടുത്തു സ്ഥാപിച്ച പബ്ലിക്കേഷൻ ഡിവിഷന്റെ ആദ്യത്തെ
പ്രാകാശനങ്ങളിൽ ഒന്നായി രസവൈശേഷികവും തെരഞ്ഞെടു
ത്തതു്. പക്ഷേ അതോടൊപ്പം ഒരു മലയാള വ്യാഖ്യാനവും
കൂടെ പ്രസിദ്ധീകരിക്കണമെന്ന ഉദ്ദേശം അന്നു നടന്നില്ല. ഈ
ഗ്രന്ഥം വളരെക്കാലം ആയുർവേദകോളേജിൽ വിജയകരമായി
പഠിപ്പിച്ചു വിദ്യാർത്ഥികളുടെ ആദരവാർജ്ജിക്കാൻ കഴിഞ്ഞിട്ടുള്ള
ഭാർഗ്ഗവൻസാർ ഇതിനൊരു വ്യാഖ്യാനമെഴുതുമെങ്കിൽ അതു്
ഏററവും പ്രയോജനകരമാവും എന്നു അന്നേ തോന്നി. ആ താ
ല്പര്യം അദ്ദേഹത്തെ അറിയിക്കുകയും അദ്ദേഹമതു സദയം സ്വീക
രിക്കുകയും ചെയ്തു. അതിനിടെ ശ്രീ രാഘവൻ തിരുമുൽപാ
ടിന്റെ ഒരു മലയാളവ്യാഖ്യാനം പുറത്തുവന്നു. ഈ പ്രൗഢ
ഗ്രന്ഥത്തിനു് ആദ്യമായുണ്ടായ ഭാഷാവ്യാഖ്യാനമെന്ന നില
യിൽ അതു സ്വീകാര്യമാണെങ്കിൽ കൂടി കൂടുതൽ വിശദവും സമ
ഗ്രവും ലളിതവുംആയ ഒരു വ്യാഖ്യാനത്തിന്റെ ആവശ്യകത
വീണ്ടും അനുഭവപ്പെടുകതന്നെ ചെയ്തു. അങ്ങിനെയാണു് ഇ
പ്പോൾ ആയുർവേദകോളേജിന്റെ കീഴിൽ പ്രവർത്തിക്കുന്ന
പബ്ലിക്കേഷൻഡിവിഷന്റെ ആഭിമുഖ്യത്തിൽ ഈ വ്യാഖ്യാനം
പ്രസിദ്ധീകരിക്കപ്പെടുന്നതു്. ഇതിനു് ആയുർവേദശാസ്ത്രപ്ര
ണയികളുടെ ഇടയിൽ നല്ല സ്വീകരണം ലഭിക്കുമെന്നു് എനി
ക്കുറപ്പുണ്ടു്. ആയുർവേദ വിദ്യാർത്ഥികളും, അദ്ധ്യാപകരും, ചി
കിത്സകരും ഈ ഗ്രന്ഥം നിഷ്ക്കർഷിച്ചു പഠിക്കുമെങ്കിൽ അവ
രറിയാതെ ഒരു ശാസ്ത്രഗവേഷണത്വര അവരുടെ ഉള്ളിൽ ഉണർ

# ശ്രീ ഭാർഗ്ഗവൻ വൈദ്യനെപ്പററി

ആയുർവേദാചാര്യ ശ്രീ. വി. ഭാർഗ്ഗവൻ വൈദ്യൻ 22-2-1088-ൽ കുളത്തൂരിൽ ശ്രീ. വേലായുധൻ വൈദ്യരുടെയും ശ്രീമതി കുട്ടിയമ്മയുടെയും കനിഷ്ഠ പുത്രനായി ഭൂജാതനായി. അദ്ദേഹത്തിൻെറ മാതുലൻ കുളത്തൂർ ശ്രീ. മാധവൻ വൈദ്യരായിരുന്നു.

ശ്രീമദ് നാരായണഗുരുവിൻെറ അന്തേവാസിയായി സാമാന്യ വിദ്യാഭ്യാസവും സംസ്കൃത പരിജ്ഞാനവും നേടിയതിനു പുറമെ ശ്രീ നടരാജഗുരുവിൽ നിന്നും ഇംഗ്ലീഷ് ഭാഷാ പരിജ്ഞാനവും സമ്പാദിച്ചു. അതിനുശേഷം അദ്ദേഹത്തിൻെറ ശ്രദ്ധ ആയുർവേദപഠനത്തിലേക്ക് തിരിയുകയും അന്നത്തെ തിരുവനന്തപുരം ആയുർവേദ കോളേജിൽ നിന്നും വൈദ്യകലാനിധി, ആയുർവേദാചാര്യ എന്നീ പരീക്ഷകൾ ഒന്നാം ക്ലാസിൽ ഒന്നാമതായി പാസാവുകയും ചെയ്തു. സദാനന്ദാശ്രമം വക ആർയുവേദപാഠശാലയിൽ പ്രഥമാദ്ധ്യാപകനായിരിക്കെ 1114-ൽ ഈ പാഠശാലയിൽ തന്നെ അദ്ധ്യാപകനായി ജോലിയിൽ പ്രവേശിക്കുകയും, 29 വർഷത്തോളം ആ ജോലി സ്തുത്യർഹമാംവിധം നിർവഹിക്കുകയും ചെയ്തു. ഈ കാലയളവിൽ തന്നെ സെനററിലും, മെഡിക്കൽ കൗൺസിലിലും മെമ്പറായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. അനന്തരം തൃപ്പൂണിത്തുറ ആയുർവേദകോളേജ് സ്ഥാപിതമായപ്പോൾ അദ്ദേഹത്തെയാണ് ആദ്യപ്രിൻസിപ്പാളായി നിയമിച്ചത്. പ്രിൻസിപ്പാളായി പ്രമോഷൻ ലഭിച്ചശേഷം തൃപ്പൂണിത്തുറ ആയുർവേദ കോളേജിൻെറ പരിഷ്കർത്താക്കളിൽ ഒരാളായി സേവനമനുഷ്ഠിക്കുകയും ചെയ്തു. ഡെപ്യൂട്ടി ഡയറക്ടർ ഓഫ് ഇൻഡിജീനസ്

മെഡിസിൻസ് എന്ന ഉന്നത പദവിയിൽ ഇരിക്കവെ ഔദ്യോഗിക ജീവിതത്തിൽ നിന്നും വിരമിക്കുകയും ചെയ്തു.

ഔദ്യോഗിക ജീവിത വിരാമത്തിനു ശേഷം ബഹുമുഖങ്ങളായ കർമ്മസരണികളിൽ വ്യാപൃതനായ അദ്ദേഹം വിഷവൈദ്യകോഴ്സ്, സിദ്ധവൈദ്യകോഴ്സ് തുടങ്ങിയവയുടെ ഭരണസാരഥ്യം ഏറ്റെടുക്കുകയും ചെയ്തു. ഇതോടൊപ്പം തന്നെ ശ്രീനാരായണഗുരുസ്വാമികളുടെ പ്രവചന പ്രചരണവുമായി കേരളമെമ്പാടും സഞ്ചരിക്കുകയും എസ്. എൻ. ഡി. പി. യുടെ ഒരു സമുന്നത നേതാവെന്ന അംഗീകാരം ലഭിക്കുകയും ചെയ്തു. 1972-ൽ തിരുവനന്തപുരം ആയുർവേദകോളേജിൽ പോസ്റ്റ് ഗ്രാഡ്വേററ് കോഴ്സ് ആരംഭിച്ച് അല്പകാലം കഴിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ നിസ്തുല സേവനങ്ങളെ പരിഗണിച്ച് Hon. കൺസൾട്ടൻറ് എന്ന ഔദ്യോഗികപദവി നൽകി ബഹുമാനിക്കുകയും അതിൽ തന്നെ തുടർന്നു് പ്രവർത്തിച്ചു് വരികയുമാണ്.

കേരളത്തിലെ ആയുർവേദ വൈദ്യന്മാരുടെ സംഘടന കെട്ടിപ്പടുക്കുന്നതിലും, ആ സംഘടനയുടെ വളർച്ചയ്ക്കും അദ്ദേഹം നൽകിയിട്ടുള്ള സേവനങ്ങളെ ആദരിച്ചു് അദ്ദേഹത്തെ കേരളാ ആയുർവേദമണ്ഡലത്തിൻെറ പ്രസിഡൻറായി തെരഞ്ഞെടുത്തിട്ടുണ്ടു്. കഴിഞ്ഞ രണ്ടുകൊല്ലമായി ആ പ്രശസ്തസ്ഥാനവും അദ്ദേഹം അലങ്കരിച്ചുവരികയാണ്. ഭാവിയിലും ആയുർവേദ ലോകത്തിന് മാർഗ്ഗദർശിയായി പ്രവർത്തിക്കുവാൻ ജഗദീശ്വരൻ ആയുരാരോഗ്യങ്ങൾ നൽകി അദ്ദേഹത്തെ അനുഗ്രഹിക്കുമാറാകട്ടെ!

# അവതാരിക

ആയുർവേദശാസ്ത്രത്തിലെ ശരീരക്രിയാ വിജ്ഞാനം (Physiology) രസസിദ്ധാന്തം, ത്രിദോഷ സിദ്ധാന്തം, സപ്ത ധാതുസിദ്ധാന്തം എന്നിവ പഞ്ചഭൂതസിദ്ധാന്തത്തെ ആധാരമാക്കിയാണ് രൂപീകരിക്കപ്പെട്ടിരിക്കുന്നതു് എന്നു് ആയുർവേദ പദാൎത്ഥ വിജ്ഞാനം പരിശോധിച്ചാൽ മനസ്സിലാകും.

പഞ്ചഭൂതസിദ്ധാന്തത്തിനു് ചികിത്സയുമായും രോഗ വിജ്ഞാനവുമായും നേരിട്ട ബന്ധമില്ലെങ്കിലും ആയുർവേദ വിജ്ഞാനത്തിൻെറ അധിഷ്ഠാന തത്വമായ "വൃദ്ധി സമാനൈ: സർവ്വേഷം വിപരീതൈർവിപര്യയ" (സമാനങ്ങളെക്കൊണ്ടു് സർവ്വവും വർദ്ധിക്കുകയും വിപരീതങ്ങളെക്കൊണ്ടു് ക്ഷയിക്കുകയും ചെയ്യുന്നു) എന്ന സിദ്ധാന്തം പ്രയോഗത്തിൽ കൊണ്ടു വരാൻ ദോഷങ്ങളുടെ പഞ്ചഭൂതഘടനയും ഔഷധ ദ്രവ്യങ്ങളുടെ പഞ്ചഭൂതഘടനയും മനസ്സിലാക്കേണ്ടതു് അനിവാര്യമാണ്.

ദോഷങ്ങളുടെ ഭൂതഘടന സ്പഷ്ടമായി പറഞ്ഞിട്ടുണ്ടെങ്കിലും ദ്രവ്യത്തിൻെറ ഭൂതഘടന അവയിലെ രസത്തിനെ ആധാരമാക്കിയാണ് മനസ്സിലാക്കേണ്ടിവരുന്നതു്. കേരളത്തിൽ വളരെയധികം പ്രചാരമുള്ള അഷ്ടാംഗഹൃദയത്തിൽ രസങ്ങളുടേയും തദാശ്രയികളായ ദ്രവ്യങ്ങളുടെയും ഭൂതഘടനയെപ്പററി വിസ്തരിച്ചു് ചർച്ച ചെയ്തിട്ടില്ല. പ്രായോഗിക ചികിത്സയ്ക്കു് ഈ ജ്ഞാനത്തിൻെറ ആവശ്യം താരതമ്യേന കുറവായതുകൊണ്ടായിരിക്കാം ഹൃദയകാരൻ ഈ അംശം വിസ്തരിക്കാതിരുന്നതു്.

'ഹൃദയ'ത്തിൽ കാണപ്പെടുന്ന ഈ കുറവു് പരിഹരിക്കാനായി കേരളത്തിൽ വളരെയധികം അഭ്യസിച്ചുപോരുന്ന ഒരു വിശിഷ്ടഗ്രന്ഥമാണ് "രസവൈശേഷികസൂത്രം". ശ്രീ ഭദന്ത

നാഗാർജ്ജുന കൃതമായ ഈ കൃതിയിൽ "ദ്രവ്യഗുണ വീർയ്യ
വിപാകകർമ്മാണ്യനയോ മൂലം" എന്നു പ്രതിപാദിച്ചിരിക്കുന്നു.
ദ്രവ്യം ഗുണം, വീർയ്യം. വിപാകം, കർമ്മം, എന്നിവ അന്യൂന
മായി പ്രയോഗിച്ചാൽ മനുഷ്യൻെറ ആരോഗ്യത്തിനും തെററായി
(മിഥ്യയായി) പ്രയോഗിച്ചാൽ അനാരോഗ്യത്തിനും മൂലമാ
കുന്നു.

ഇപ്രകാരം പരോക്ഷമായി ആരോഗ്യത്തെ നിലനിർത്താ
നായി പ്രയോഗിക്കപ്പെടുന്ന ദ്രവ്യത്തിൻെറ രസഗുണ വീര്യവി
പാക പ്രഭാവങ്ങളെക്കുറിച്ച് വളരെ വിശദവും സ്പഷ്ടവും
കാര്യമാത്രപ്രസക്തവും അനന്യസുലഭവുമായ വിവരങ്ങളാ
ണ് പ്രസ്തുത ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നതു്.

കേരളത്തിൽ വളരെയധികം പ്രചാരമുള്ളതും പാഠ്യപദ്ധതി
യിൽ ഉൾക്കൊള്ളിച്ചിരിക്കുന്നതുമാണ് രസവൈശേഷികം.
വൈദ്യവിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും ഗ്രന്ഥദൌർലഭ്യം
കൊണ്ടുണ്ടാകുന്ന ബുദ്ധിമുട്ട് പരിഹരിക്കാനായി ഈ ഗ്രന്ഥ
ത്തിൻെറ സംസ്കൃത ഭാഷയിലുള്ള ഒരു സംസ്കരണം എൻെറ
മേൽനോട്ടത്തിൽ പ്രൊഫസർ എൻ. ഈ. മുത്തുസ്വാമി പബ്ലി
ക്കേഷൻ ഡിവിഷൻ എഡിററായിരുന്നപ്പോൾ പ്രസിദ്ധീകരി
ച്ചിട്ടുണ്ട്.

പ്രസ്തുതസംസ്കരണം സംസ്കൃതത്തിലായതുകൊണ്ട്
സംസ്കൃതത്തിൽ താരതമ്യേന അവഗാഹം കുറഞ്ഞ വൈദ്യ വി
ദ്യാർത്ഥികൾക്ക് വേണ്ടി ഒരു മലയാളപ്പതിപ്പ് ആവശ്യമാണെ
ന്ന് പലരും ആവശ്യപ്പെട്ടതനുസരിച്ചാണ് ഈ സംസ്കരണം
പ്രസിദ്ധീകരിക്കുന്നതു്.

രസവൈശേഷികത്തിൻെറ മലയാളവ്യാഖ്യാനം തയ്യാറാ
ക്കിയിരിക്കുന്നതു പ്രസിദ്ധപണ്ഡിതനും, ആയുർവേദമണ്ഡല
പ്രസിഡൻറും, അനുഭവസമ്പന്നനായ അദ്ധ്യാപകനുമായ ആയുർ
വേദാചാര്യൻ ശ്രീ ഭാർഗ്ഗവൻ വൈദ്യനാണ്. ഇന്നു നിലവിലുള്ള
ആയുർവേദ പണ്ഡിതന്മാരിൽ രസവൈശേഷികത്തിന് ഒരു
വ്യാഖ്യാനമെഴുതാൻ അദ്ദേഹം സർവ്വഥാ സമർത്ഥനാണെന്നുള്ള
തിന് പക്ഷാന്തരമില്ല. 'ജ്ഞാനോദയം' എന്നു് അന്വർത്ഥ

മായ പേരിൽ ഒരു വ്യാഖ്യാനം എഴുതി ആയുർവേദവിദ്യാർത്ഥികളെയും അദ്ധ്യാപകരേയും, വൈദ്യന്മാരേയും മററു പണ്ഡിതന്മാരെയുംസഹായിച്ച ശ്രീമാൻ ഭാർഗ്ഗവൻ വൈദ്യനോട് ഞങ്ങൾക്കുള്ള കൃതജ്ഞത ഈ അവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

പ്രസ്തുത പുസ്തകത്തിൻെറ അച്ചടി കഴിഞ്ഞു് കുറച്ചു ദിവസങ്ങളായി എങ്കിലും പ്രസിദ്ധീകരണവിഭാഗത്തിൻെറ ഘടനയിൽ വന്ന മാററം കാരണം പ്രകാശനത്തിൽ അല്പം കാലവിളംബം വന്നു എങ്കിലും ഞങ്ങളുടെ മററു പുസ്തകങ്ങളെപ്പോലെതന്നെ ഭംഗിയായി ഈ പുസ്തകവും പ്രസിദ്ധീകരിക്കാൻ സാധിച്ചതിൽ എനിക്കു് ചാരിതാർത്ഥ്യമുണ്ടു്.

ഈ പുസ്തകത്തിൻെറ പ്രസിദ്ധീകരണത്തിനു് സഹായിച്ച എല്ലാവരോടും വിശേഷിച്ചു് മുൻ എഡിററർ പ്രൊഫസർ എൻ. ഈ. മുത്തുസ്വാമി, ഇപ്പോഴത്തെ എഡിററർ ഡോ. കെ. പി. ശ്രീകുമാരിഅമ്മ, പ്രസിദ്ധീകരണവിഭാഗത്തിലെ സ്റ്റാഫ് എന്നിവരോടുള്ള എൻെറ അഭിനന്ദനങ്ങൾ കൂടി ഇവിടെ രേഖപ്പെടുത്തുന്നു.

ബഹു: കേരള ഗവൺമെൻറു് ആയുർവേദ പ്രസിദ്ധീകരണവിഭാഗത്തെ എല്ലാ കാര്യങ്ങളിലും അകമഴിഞ്ഞു സഹായിക്കുകയാണു്. ആ സഹായങ്ങൾക്കു് ബഹു: കേരളാ ഗവൺമെൻറിനോടും, ബഹു: ആരോഗ്യവകുപ്പുമന്ത്രി ശ്രീ ആർ. സുന്ദരേശൻ നായർ അവർകളോടും എനിക്കുള്ള കൃതജ്ഞത ഈ അവസരത്തിൽ അറിയിച്ചുകൊള്ളുന്നു.

വിധേയൻ

ഡാ: എം. പി. ശ്രീധരൻ നായർ

ആയുർവേദകോളേജ് പ്രിൻസിപ്പാൾ

തിരുവനന്തപുരം,

20-2-1982.

# ആമുഖം

ആരോഗ്യാനാരോഗ്യങ്ങൾക്ക്, മൂലകാരണങ്ങളായി ദ്രവ്യരസാദി ഷഡ്പദാർത്ഥങ്ങളോടുകൂടി സംസ്കൃതഭാഷയിൽ ശ്രീ. ഭദന്ത നാഗാർജ്ജുനൻ സൂത്രരൂപത്തിൽ രചിച്ചിട്ടുള്ള പ്രൗഢഗംഭീരമായ ഒരു ആയുർവേദഗ്രന്ഥമാണ് ''രസവൈശേഷികം''. കേരളത്തിലെ ആയുർവേദ പാഠശാലകളിൽ പണ്ടുമുതൽക്കേ പാഠ്യഗ്രന്ഥമായി ഇതിനെ സ്വീകരിച്ചിരിക്കുന്നു. ഞാനാണ് തിരുവനന്തപുരം ആയുർവേദ കാളേജിൽ ദീർഘകാലം പ്രസ്തുതഗ്രന്ഥം പഠിപ്പിച്ചിരുന്നത്. പഠിപ്പിച്ചിരുന്ന പരിചയമൊഴിച്ചാൽ, മററു ആയുർവേദഗ്രന്ഥങ്ങൾക്ക് അനേകം വ്യാഖ്യാനങ്ങൾ ഉള്ളതു പോലെ ഈ ഗ്രന്ഥത്തിന് വ്യാഖ്യാന രചനക്ക് എനിക്ക് മാർഗദർശനമോ അവലംബമോ ആയിട്ടൊന്നുമില്ലായിരുന്നു. പഠിപ്പിച്ചിരുന്നപ്പോൾ അനായാസമായി വ്യാഖ്യാനിക്കാൻ കഴിയുമെന്ന് എനിക്ക് തോന്നിയുമിരുന്നു. എന്നാൽ വ്യാഖ്യാനിച്ചു തുടങ്ങിയപ്പോഴാണ് ഈ ഗ്രന്ഥത്തിൻെറ പ്രൗഢഗാംഭീര്യം എനിക്ക് മനസിലായത്. അദ്ധ്യാപകൻമാർക്കും അദ്ധ്യേതാക്കൾക്കും, ജിജ്ഞാസുക്കളായ വൈദ്യൻമാർക്കും സുഗമമായി മനസ്സിലാക്കുന്നതിനു വേണ്ടി കഴിയുന്നിടത്തോളം ലളിതമായി, പൂർവപക്ഷസിദ്ധാന്തങ്ങളെ പൂർവാചാര്യൻമാരുടെ ശാസ്ത്രോക്തികൾ ഉല്ലേഖനംചെയ്തു വിശദീകരിക്കുവാനും സമർത്ഥിക്കുവാനും സാമാന്യേന പരിശ്രമിച്ചിട്ടുമുണ്ട്. ''ജ്ഞാനോദയം'' എന്ന് നാമകരണം ചെയ്തിട്ടുള്ള ഈ വ്യാഖ്യാനം പൂർണ്ണമാണെന്നോ, പ്രമാദരഹിതമാണെന്നോ എനിക്ക് അഭിപ്രായമില്ല അദ്ധ്യാപകൻമാർക്കും അദ്ധ്യേതാക്കൾക്കും മററും അഭ്യസിപ്പാനും അഭ്യസിപ്പിക്കുവാനും ഈ വ്യാഖ്യാനം മാർഗദർശകമാകുമെങ്കിൽ എൻെറ പരിശ്രമത്തിൽ ഞാൻ കൃതാർത്ഥനാണ്.

ഈ വ്യാഖ്യാനമെഴുതുന്നതിന് പ്രേരണചെലുത്തിയിട്ടുള്ള മൂന്നുവ്യക്തികൾ ഇതിൻെറ പിന്നിലുണ്ട്. കേരളത്തിലെ മുൻ ആയുർവേദ ഡയറക്ടരും, മദ്ധ്യപ്രദേശത്തിലെ ഇപ്പോഴത്തെ ആയുർവേദ ഡയറക്ടരുമായ ഡോ: എൻ. ശ്രീധരനും തിരുവനന്തപുരം ആയുർവേദകാളേജ് പ്രിൻസിപ്പാൾ ഡോ: എം. പി. ശ്രീധരൻനായരും,

ആയുർവേദ പബ്ലിക്കേഷൻ എഡിററർ പ്രൊഫ. എൻ. ഈ. മുത്തുസ്വാമിയും ആണ് ഇവർ. ഇവർ മൂന്നുപേരും എൻെറ വത്സല ശിഷ്യൻമാരാണ്. ബഹു. സയറക്ടറുടേയും, ബഹു. പ്രിൻസിപ്പാളിൻേറയും ആധികാരികമായ പ്രേരണയും, എഡിററുടെ, വ്യാഖ്യാനം പൂർണ്ണമാക്കി നൽകാത്തതിലുള്ള പരിഭവപൂർവമായ നിർബന്ധപ്രേരണയും കൊണ്ടുമാത്രമാണ് വളരെ വേഗത്തിൽ ഈ വ്യാഖ്യാനം, കൃത്യാന്തരബാഹുല്യത്തിനിടയിൽ വളരെ ചുരുങ്ങിയ സമയംകൊണ്ടു, എഴുതിതീർക്കാൻ കഴിഞ്ഞത്. അവരോടുള്ള നിസ്സീമമായ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളട്ടെ.

വ്യാഖ്യാനം രചിക്കുന്നതിനെക്കാളും പ്രയാസമാണ് എന്നെ സംബന്ധിച്ചിടത്തോളം എഴുതുക എന്ന പ്രക്രിയ. അതിന് എന്നെ നിർബന്ധപൂർവം സഹായിച്ച തിരുവനന്തപുരം ആയുർവേദകാളേജ് വിദ്യാർത്ഥിയും എൻെറ ഉത്തമശിഷ്യനുമായ ശ്രീ. എസ്. സുരേഷിന് കൃതജ്ഞത രേഖപ്പെടുത്തിയില്ലെങ്കിൽ ആയതു സത്യവിരുദ്ധമായേക്കും. ശ്രീ. എസ്. സുരേഷിനും എൻെറ നന്ദി ഇവിടെ രേഖപ്പെടുത്തുകയാണ്.

തിരുവനന്തപുരം
15–7–1980.

പ്രശ്രയപൂർവം,
വി. ഭാർഗ്ഗവൻവൈദ്യൻ.



# രസവൈശേഷികം

## അധ്യായം 1

പണ്ഡിതനും, നിരൂപകനും, ബുദ്ധസന്യാസിയുമായ ശ്രീ ഭദന്തനാഗാർജ്ജുനൻ എഴുതിയ 'രസവൈശേഷികം' എന്ന ഗ്രന്ഥം ആയുർവേദശാസ്ത്രം പഠിക്കുന്നവർക്ക് ഏററവും ഉപകാരപ്രദമാണ്. ആയുർവേദശാസ്ത്രത്തിലെ അടിസ്ഥാനതത്വങ്ങളിൽ ചിലതിനെ നിരൂപണദൃഷ്ടിയോടുകൂടി സ്വയം പൂർവപക്ഷം ചെയ്ത് സിദ്ധാന്തീകരിക്കുന്ന ഒരു നയമാണ് ഗ്രന്ഥകാരൻ സ്വീകരിച്ചിട്ടുള്ളത്. സൂത്രങ്ങളായിട്ടാണ് പ്രതിപാദിച്ചിട്ടുള്ളതും.

ശരീരത്തിൻെറ ആരോഗ്യപരമായ നിലനില്പിനും, വികാരപരമായ താൽകാലികാവസ്ഥയ്ക്കും, ആഹാരമായോ ഔഷധമായോ നാം ഉപയോഗിക്കുന്ന ദ്രവ്യത്തെ പ്രധാനമായും അടിസ്ഥാനപ്പെടുത്തി നിരൂപണംചെയ്തു പ്രതിപാദിക്കുകയാണ് ഗ്രന്ഥകാരൻ ചെയ്തിട്ടുള്ളത്.

ഒരു വസ്തുവിനെ ശരിയായി മനസ്സിലാക്കുന്നതിന് രണ്ടു മാർഗ്ഗങ്ങൾ പൂർവാചാര്യൻമാർ സ്വീകരിച്ചിട്ടുണ്ട്. വസ്തു (ദ്രവ്യം) എന്തിൽനിന്നും ഉണ്ടായിട്ടുള്ളതാണെന്നറിയുക, ആ വസ്തുവിൽ എന്തെല്ലാം അടങ്ങിയിരിക്കുന്നു എന്നു കണ്ടുപിടിയ്ക്കുക. ആദ്യത്തേതിനെ ഉൽപത്തിപരമായ ചിന്ത എന്നു പറയാം. അഥവാ കാര്യകാരണചിന്തയെന്നും പറയാവുന്നതാണ്. എല്ലാ ആയുർവേദ ശാസ്ത്രകാരൻമാരും ദ്രവ്യോൽപത്തി പഞ്ചഭൂതങ്ങളിൽനിന്നും ആണ് സംഭവിയ്ക്കുന്നതെന്നു സമർത്ഥിച്ചിട്ടുണ്ട്. ദ്രവ്യത്തിൽ രസവീര്യാദി പഞ്ചഘടകങ്ങൾ അടങ്ങിയിരിയ്ക്കുന്നു. ഇതിനെ ഘടകപരമായ ചിന്തയെന്നോ ധർമ്മപരമായ ചിന്തയെന്നോ അവയവപരമായ ചിന്തയെന്നോ അപഗ്രഥനചിന്തയെന്നോ പറയുന്നു. ഈ രണ്ടു മാർഗ്ഗങ്ങളിൽകൂടി ദ്രവ്യത്തെപ്പററി പഠിക്കുന്നതിന് തക്കതായ കാരണവുമുണ്ട്.

> ഗുണാ ദ്രവ്യേഷു യേ ചോക്താ:
> ത ഏവ തനുദോഷയോഃ
> സ്ഥിതി വൃദ്ധി ക്ഷയാഃ
> തസ്മാത് തേഷാംഹി ദ്രവ്യഹേതുകാഃ

ദ്രവ്യങ്ങൾക്ക് ഉണ്ടെന്നുപറയുന്ന ഗുണങ്ങൾതന്നെയാണ് ശരീരത്തി നും, ശരീരനിയാമകങ്ങളായ ത്രിദോഷങ്ങൾക്കും ഉള്ളത്. അതു കൊണ്ടാണ് ദ്രവ്യത്തിലുള്ളഗുണങ്ങൾ ശരീരത്തിന്റെ പുഷ്ടിയ്ക്കും അതുപോലെതന്നെ ശരീരത്തിന്റെയും ദോഷങ്ങളുടെയും വൃദ്ധി ക്ഷയങ്ങൾക്കും കാരണമെന്ന് പറയപ്പെട്ടത്. ലോകത്തു കാണുന്ന സക ലവസ്തുക്കളും എന്നപോലെ ശരീരവും പഞ്ചഭൂതാത്മകം ആണ്. ഇവയെല്ലാം തന്നെ ശാസ്ത്രകാരൻമാർ സമ്മതിച്ചിട്ടുള്ള സിദ്ധാന്തങ്ങ ളാണ്. ആഹാരമായോ ഔഷധമായോ ഉപയോഗപ്പെടുത്തുന്ന ദ്രവ്യ ങ്ങൾ ശരീരത്തിൽ പാകപ്രക്രിയകൊണ്ട് ലയിച്ച് ശരീരമായി തീരുക യാണ് ചെയ്യുന്നത്. ഈ രാസപരിണാമത്തെ ഒരു രസതന്ത്രകാരന്റെ നിരീക്ഷണപാടവത്തോടുകൂടി ശാസ്ത്രകാരൻ പരിശോധിച്ച് സമർ ത്ഥിച്ചിട്ടുമുണ്ട്. ദ്രവ്യത്തിലുള്ള രസവീര്യാദി പഞ്ചഘടകങ്ങളിൽ, രസത്തെ ആധാരമാക്കിയാണ് എല്ലാശാസ്ത്രകാരൻമാരും ദ്രവ്യത്തിന്റെ അപഗ്രഥനചിന്ത നടത്തിയിട്ടുള്ളത്. മധുരാദിഷഡ്രസങ്ങളിൽ ഗുർവാദി ഗുണങ്ങളെ ആരോപിക്കുകയും രസാന്തരത്തെ വിപാകമായി അംഗീകരിയ്ക്കുകയും ഗുർവാദി ഗുണങ്ങളിൽ കർമ്മകരണശക്തി യായവീര്യത്തെ ആരോപിക്കുകയും വീര്യാന്തരമായി പ്രഭാവത്തെ അംഗീ കരിയ്ക്കുകയുമാണ് ചെയ്തിട്ടുള്ളത്. അതുപോലെതന്നെ ശരീര ത്തിൽ രസരക്താദിസപ്തധാതുക്കളെയും ശകൃത് സ്വേദാദി മലങ്ങ ളേയും അവയിൽ രൂക്ഷത്വാദി ഗുണങ്ങളേയും ഗുണങ്ങളിൽ ശരീര നിയാമകശക്തികളായ ത്രിദോഷങ്ങളേയുമാണ് ആരോപിച്ചിരിയ്ക്കു ന്നത്. സൂക്ഷ്മദൃഷ്ടിയോടുകൂടി നിരീക്ഷിക്കുന്നപക്ഷം ശാസ്ത്ര ത്തിന്റെ എല്ലാഭാഗങ്ങളിലും ഈ ആസൂത്രണക്രമം കാണാൻ പ്രയാസ മില്ല.

മധുരാദി രസങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ് ദ്രവ ത്തിന്റെ അപഗ്രഥനചിന്ത പോയിട്ടുള്ളതെന്നു പറഞ്ഞു. ആ, രസ ങ്ങളെ ആധാരമാക്കി വിശിഷ്ടമായി പ്രതിപാദിക്കുന്ന ഒരു ഗ്രന്ഥ മാണ് ''രസവൈശേഷികം''. രസത്തിന്റെ വിശിഷ്ടതയെ നിരൂപണ ദൃഷ്ടിയോടുകൂടി കാണുകയും രസവിജ്ഞാനം ദ്രവ്യവിജ്ഞാന ത്തിന്റെ ആധാരശിലയായി അംഗീകരിക്കുകയും ചെയ്യുന്നു. അഥവാ വൈശേഷിക സിദ്ധാന്തമനുസരിച്ചുള്ള പ്രത്യക്ഷാദി പ്രമാണങ്ങളി ലൂടെ രസത്തിന്റെ പ്രാധാന്യത്തെയും പൃഥക്ത്വസ്വഭാവത്തേയും എടുത്തുകാണിക്കുന്നതായിട്ടുള്ളതുകൊണ്ടും രസവൈശേഷികമെന്ന ഗ്രന്ഥനാമം അന്വർത്ഥമായിരിക്കുന്നു.

ശാസ്ത്രകാരൻ അധികരണതന്ത്രയുക്ത്യാ ആധാരമാക്കി യിട്ടുള്ള ശാസ്ത്രാധികരണത്തെ ആദ്യമായി സൂചിപ്പിക്കുന്നു.

## അഥാത ആരോഗ്യശാസ്ത്രം വ്യാഖ്യാസ്യാമഃ 1

| | |
|---|---|
| അഥ | = മംഗളാർത്ഥ അധികാരാർത്ഥ എന്ന അർഥത്തിലും (എന്തിനെ അധികരിച്ചാണ്.) |
| അതഃ | = ഇതു ഹേതുവായിട്ട് |
| ആരോഗ്യശാസ്ത്രം | = ആരോഗ്യത്തെ ആധാരമാക്കിയിട്ടുള്ള ശാസ്ത്രം |
| വ്യാഖ്യാസ്യാമഃ (വയം) | = ഞങ്ങൾ വ്യാഖ്യാനം ചെയ്യാൻ പോകുന്നു. |

പൂർവാചാര്യൻമാർ, ''അഥ''ശബ്ദത്തെ മംഗളദ്യോതകമായി പ്രതിപാദിക്കാറുണ്ട്. ഇവിടെ തന്ത്രയുക്ത്യാ എന്തു അധികരണമാണ് ഈ ഗ്രന്ഥത്തിലുള്ളതെന്നു കാണിക്കുകയാണ്. ആരോഗ്യശാസ്ത്രത്തെ അധികരിച്ചാണ് വസ്തുപ്രതിപാദനം. ആരോഗ്യത്തെ അധികരിച്ചു പ്രതിപാദിക്കുന്ന ശാസ്ത്രം ആരോഗ്യശാസ്ത്രവുമാണ്. അപ്പോൾ ആരോഗ്യം അധികരണവും പ്രതിപാദനം ശാസ്ത്രവുമാണ്. അല്ലാതെ ആരോഗ്യശാസ്ത്രവിവരണമല്ല. അതഃ ശബ്ദം ജനോപകാരപ്രദമായതുകൊണ്ടെന്നോ പരമ്പരയ്ക്ക് ഉപദേശിക്കുവാനെന്നോ ഉള്ള ഹേതുവിനെയാണ് കാണിക്കുന്നത്.

'വിശേഷതോ വിസ്തരതോ വാ ആഖ്യാനം വ്യാഖ്യാനം' എന്നൊരു നിർവചനമുണ്ട്. വിശേഷപ്രതിപാദനത്തെയോ വിസ്തരപ്രതിപാദനത്തെയോ വ്യാഖ്യാനം എന്നു പറയാം. ഊ രണ്ടു പരാമർശങ്ങളും ഏറക്കുറേ ഈ ഗ്രന്ഥത്തിന് യോജിക്കുന്നുണ്ട്. എങ്കിലും ആദ്യത്തെ (വിശേഷതഃ) നിർവ്വചനമാണ് കൂടുതൽ ഉചിതമായി തോന്നുന്നത്. ''ആരോഗ്യം ശാസ്തി രോഗേഭ്യസ്ത്രായത ഇതി ആരോഗ്യശാസ്ത്രം'' ആരോഗ്യപരിപാലനത്തിനും രോഗങ്ങളിൽ നിന്നും രക്ഷനേടുന്നതിനും വേണ്ടിയുള്ള ശാസനകൾ അടങ്ങിയതാണ് ആരോഗ്യശാസ്ത്രം. നിരൂപണദൃഷ്ടിയോടുകൂടി ആരോഗ്യത്തിനുതകുന്ന ശാസ്ത്രതത്വങ്ങളെ വിശേഷിപ്പിച്ചും വിവരിച്ചും ഞങ്ങൾ പ്രതിപാദിക്കാൻ പോവുകയാണെന്ന് അധികരണതന്ത്രയുക്ത്യാ പ്രതിജ്ഞ ചെയ്യുന്നു. ഈ സൂത്രപ്രതിപാദനത്തിന് ശാസ്ത്രാധികരണമെന്നും പറയാം.

ഇങ്ങനെ ശാസ്ത്രാധികരണം പ്രതിജ്ഞ ചെയ്തിട്ട്, ശാസ്ത്രാധികരണഭൂതങ്ങളായ സ്വസ്ഥാതുരവൃത്തങ്ങളെ വേർതിരിച്ചുകാണിക്കുന്നതിന് സ്വസ്ഥവൃത്തത്തിൽ എന്തെല്ലാം അധികൃതമായിട്ടുണ്ടെന്ന് ആദ്യമായി പ്രതിപാദിക്കുന്നു.

# 2 ചാതുർവിധ്യമധികൃതമാരോഗ്യേ

ആരോഗ്യപ്രകരണത്തിൽ (സ്വസ്ഥവൃത്തത്തിൽ)

ആരോഗ്യേ = നാലുകാര്യങ്ങളെ സംബന്ധിച്ച്
ചാതുർവിധ്യം = അധികൃതമാകുന്നു (പറയപ്പെടുന്നു)
അധികൃതം

എല്ലാ വൈദ്യശാസ്ത്രങ്ങൾക്കും
ലോകത്തുണ്ടായിട്ടുള്ള
സ്വസ്ഥവൃത്തമെന്നും, ആതുരവൃത്തമെന്നും രണ്ടുവിഭാഗങ്ങളുണ്ട്.
സ്വസ്ഥവൃത്തത്തിൽ സ്വാസ്ഥ്യരക്ഷണത്തെക്കുറിച്ചും ആതുരവൃ
ത്തത്തിൽ രോഗവിനിർമുക്തിക്കുള്ള ഉപായങ്ങളെക്കുറിച്ചും ആധികാ
രികമായി പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. സ്വസ്ഥവൃത്തത്തിൽ ആഹാര
പ്രധാനമായും ആതുരവൃത്തത്തിൽ ഔഷധപ്രധാനമായും ആണ്
പ്രാധാന്യേന ദ്രവ്യങ്ങളെ സംസ്കരിച്ചുപയോഗിക്കുന്നത്. സ്വസ്ഥ
വൃത്തത്തിൽ നാലുകാര്യങ്ങൾ അധികരിച്ചാണ് പ്രതിപാദ്യങ്ങളെന്ന്
ഈ സൂത്രത്തിൽ പറയുന്നു. ആരോഗ്യം, അരോഗ്യലക്ഷണം, ആരോ
ഗ്യസാധനം, ആരോഗ്യഫലം. ''സമവാതാദ്യാരോഗ്യം; രുചിപക്തി
ബലാനി ലക്ഷണം തസ്യ സാധനമസ്യഹിതമിതം; ഫലമസ്യ ചതു-
ഷ്ടയാവാപ്തി:''. ആരോഗ്യം എന്നു പറയുന്നത് ശരീരനിയാമക
ങ്ങളായ വാതാദിദോഷങ്ങളുടെ സമ്യക്പ്രവൃത്തിയിൽ നിന്നും ലഭി
ക്കുന്ന ഫലമാണ്. അന്നരുചി, പ്രവർത്തനങ്ങളിലുള്ള അഭിരുചി
(ഉൽസാഹം), പചനവിവേചനപടുത, ശരീരബലം, മാനസികബലം,
മുതലായവ ആരോഗ്യത്തിൻെറ മുഖ്യലക്ഷണങ്ങളാണ്. ഹിതങ്ങളും
(ഏകാന്തതഃപഥ്യതമം), മിതങ്ങളും (മാത്രയെസൂചിപ്പിക്കുന്നു) ആയ
ആഹാരവിഹാരങ്ങളുടെ അഭ്യസനമാണ് ആരോഗ്യസാധനം. ധർമ്മാ
ർത്ഥകാമമോക്ഷങ്ങളായ ചതുർവിധപുരുഷാർത്ഥങ്ങളെ സാധി
ക്കുക എന്നതാണ് ആരോഗ്യഫലം. ധർമ്മാർത്ഥകാമമോക്ഷാണാം
ആരോഗ്യം മൂലമുത്തമം എന്ന ആർഷവചനം തെളിവായെടുക്കാം.
''വിദ്യാദിഹാരോഗ്യഫലം നരാണാം ധർമ്മാർത്ഥകാമപ്രതിമോക്ഷി
സിദ്ധിഃ'' എന്നിങ്ങനെ ശാസ്ത്രകാരൻമാർ തുല്യാഭിപ്രായക്കാരായി
ആരോഗ്യഫലത്തെപ്പററി പ്രതിപാദിച്ചിട്ടുണ്ട്.

ആരോഗ്യശാസ്ത്രത്തിൽ ആരോഗ്യപ്രകരണവും, അനാരോ
ഗ്യപ്രകരണവും പ്രതിപാദ്യവിഷയങ്ങളാണ്. 'സ്വസ്ഥാതുരപരാ
യണം' എന്ന ചരകവചനം അടിസ്ഥാനമായെടുക്കാം. സ്വസ്ഥവൃത്തം
ആരോഗ്യപ്രകരണത്തിലും, ആതുരവൃത്തം അനാരോഗ്യപ്രകരണ
ത്തിലും പ്രതിപാദിച്ചിട്ടുള്ള കാര്യങ്ങളാണ്. ആരോഗ്യേ എന്ന സൂത്ര
ത്തിലെ നിർദ്ദേശം ആരോഗ്യശാസ്ത്രത്തിൽ എന്ന് ചിലർ വ്യാഖ്യാ
നിക്കുന്നുണ്ട്. ആ അഭിപ്രായം ശരിയല്ല. ആരോഗ്യേ എന്നുള്ളതിന്
ആരോഗ്യശാസ്ത്രത്തിൽ എന്നു വ്യാഖ്യാനിച്ചാൽ, അതു ശരിയാണെന്നു

തോന്നുമെങ്കിലും അടുത്ത സൂത്രത്തിൽ പറയുന്ന തഥാനാരോഗ്യ എന്നിടത്ത് അനാരോഗ്യശാസ്ത്രത്തിൽ എന്നു വ്യാഖ്യാനിക്കേണ്ടിവരും. അനാരോഗ്യശാസ്ത്രം എന്നൊന്ന് ഇതുവരെയും കണ്ടിട്ടില്ല. അതു കൊണ്ട് ആരോഗ്യപ്രകരണത്തിൽ എന്ന് അർത്ഥഗ്രഹിക്കപ്പെടുന്ന താണ് ഉചിതം. തത്വപ്രതിപാദനത്തിൽ ശാസ്ത്രസമ്മതവും ഇതിനു തന്നെയാണ്.

ശാസ്ത്രാധികരണങ്ങളിൽ സ്വസ്ഥവൃത്തത്തിൽ അധികൃത ങ്ങളായ ചാതുർവിധ്യത്തെ വിവരിച്ചിട്ട്, ആതുരവൃത്തത്തിൽ അധികൃ തമായ കാര്യങ്ങളെ അടുത്ത സൂത്രത്തിൽ പ്രതിപാദിക്കുന്നു.

## തഥാനാരോഗ്യേ 3

തഥാ = അപ്രകാരം തന്നെ (ആരോഗ്യപ്രകരണ ത്തിൽ പറഞ്ഞിട്ടുള്ളതുപോലെ തന്നെ)

അനാരോഗ്യേ = അനാരോഗ്യപ്രകരണത്തിലും (ആതുര വൃത്തത്തിലും)

ചാതുർവിധ്യം അധികൃതം = ചാതുർവിധ്യം അധികൃതമാകുന്നു.

ആതുരവൃത്തത്തിലും നാലുകാര്യങ്ങൾ പരിഗണിക്കേണ്ടതാ യിട്ടുണ്ട്. അനാരോഗ്യം, അനാരോഗ്യലക്ഷണം, അനാരോഗ്യസാ ധനം, അനാരോഗ്യഫലം, എന്ന നാലെണ്ണമാണ് അനാരോഗ്യപ്രകരണ ത്തിൽ അധിഷ്ഠിതമായിട്ടുള്ളത്. അനാരോഗ്യം വ്യാധിയാണ്. അനാ രോഗ്യലക്ഷണം സാമാന്യലക്ഷണം വിശേഷണം എന്നു രണ്ടുതര ത്തിലുണ്ട്. ഒരു വ്യാധിയെ പൊതുവേ ബാധിക്കുന്നത് സാമാന്യ ലക്ഷണവും പരസ്പരവിശേഷത്തെ കാണിക്കുന്നത് വിശേഷല ക്ഷണവും ആണ്. ''സ്വഭേദാവഷ്ടംഭകം സർവ്വം മതം സാമാന്യല ക്ഷണം പരസ്പരാത്മവ്യാവൃത്തിർഭേദാനാം യേനഗമ്യതേ വിശേഷ ലിംഗം തൽ പ്രോക്തം വ്യാധീനാം തദ്യഥാ ജ്വരേ സന്താപതോദദാഹാ ദിരേകാനേകത്വസാധക:'. എന്ന് സാമാന്യവിശേഷലക്ഷണങ്ങൾക്ക് ശാസ്ത്രസമ്മതിയുമുണ്ട്. അനാരോഗ്യസാധനം രോഗനിദാനമാണ്. പ്രജ്ഞാപരാധം, അസാത്മ്യേന്ദ്രിയാർഥസംയോഗം, പരിണാമം എന്ന് ചുരുക്കത്തിൽ മൂന്നായിതരംതിരിച്ചിരിക്കുന്നു. മാനസികവും ശാരീരികവുമായ വ്യാധികൾക്ക് ഇവ കാരണങ്ങളായിതീരുന്നു. 'കാലാ ർഥ കർമ്മണാം യോഗോ' എന്നും മററുമുള്ള ശാസ്ത്രവചനങ്ങൾ ഈ അഭിപ്രായത്തോട് യോജിക്കുകയാണ്. അനാരോഗ്യഫലം ധർമ്മാർഥ കാമമോക്ഷങ്ങളുടെ അനാവാപ്തിയാണ്. രോഗിയായിപ്പോയാൽ പുരുഷാർത്ഥചതുഷ്ടയങ്ങളെ സാധിക്കുവാൻ കഴിയാതെവരും. ''ധർമ്മാർഥകാമമോക്ഷാണാം ആരോഗ്യം മൂലമുത്തമം രോഗാഃ

തസ്യാപഹർത്താര:ശ്രേയസോ ജീവിതസ്യച''. വ്യാധികൾ പിടിപെട്ടാൽ ആരോഗ്യം നശിക്കുമെന്നുമാത്രമല്ല ശ്രേയസ്സും (ധർമ്മാർത്ഥകാമമോക്ഷങ്ങളും) ജീവിതവും നശിച്ചുപോകുവാൻ ഇടവരും. വ്യാധികൾ വരാതെ ആരോഗ്യസംരക്ഷണം സാധിച്ച് പുരുഷാർത്ഥങ്ങളെ സാധിക്കുവാനാണ് ജീവികൾ പരിശ്രമിക്കേണ്ടത്. ആരോഗ്യം അമൂല്യസമ്പത്താണ്. അത് നശിക്കാതെ സൂക്ഷിക്കേണ്ടത് അവശ്യം കർത്തവ്യവുമാണ്. നാശകാരികളായ വ്യാധികളെ നിവാരണം ചെയ്യുന്നതിനുവേണ്ടി പരിഹാരങ്ങൾ നിർദ്ദേശിക്കേണ്ടത്, ആരോഗ്യശാസ്ത്രത്തിന്റെയും കടമയാണ്. ആരോഗ്യം കാംക്ഷിക്കുന്ന ജീവി ''ആയുർവേദോപദേശേഷുവിധേയ: പരമാദരഃ'' എന്ന വിധിക്ക് പ്രാമുഖ്യം കൽപ്പിക്കേണ്ടതുമാണ്.

ഇങ്ങനെ സ്വസ്ഥാതുരവൃത്തങ്ങളിലുള്ള ഭേദങ്ങളെ സംക്ഷേപിച്ചു പറഞ്ഞിട്ട് ശാസ്ത്രഗ്രന്ഥങ്ങളിൽ വികീർണ്ണങ്ങളായിട്ടുള്ള ആരോഗ്യാനാരോഗ്യ സാധനങ്ങളെ സംഗ്രഹിച്ച് അടുത്ത സൂത്രത്തിൽ പറയുന്നു.

## ദ്രവ്യരസഗുണവീര്യവിപാകകർമ്മാണ്യനയോർ മൂലം 4

| | | |
|---|---|---|
| അനയോഃ | = | ഇവയ്ക്ക് (സ്വസ്ഥാതുരവൃത്താധികൃതങ്ങളായ ആരോഗ്യാനാരോഗ്യങ്ങൾക്ക്) |
| ദ്രവ്യരസഗുണവീര്യവിപാക കർമ്മാണി | = | ദ്രവ്യരസഗുണവീര്യവിപാക കർമ്മങ്ങൾ |
| മൂലം | = | മൂലകാരണമാകുന്നു |

ആരോഗ്യവും അനാരോഗ്യവും ശരീരത്തിൽ സംഭവിക്കുന്നതാണ്. അതിന് മൂലകാരണം ദ്രവ്യവും ദ്രവ്യത്തിലടങ്ങിയിരിക്കുന്ന രസവീര്യാദികളും ചേർന്ന ഷട്പദാർത്ഥങ്ങളുമാണ്. സ്വസ്ഥന് ആഹാരപ്രധാനമായിട്ടും ആതുരന് ഔഷധപ്രധാനമായിട്ടുമാണ്, ദ്രവ്യങ്ങൾ ഉപയോഗിക്കപ്പെടുത്തുന്നതെന്ന് മുൻപ് പറഞ്ഞുവല്ലോ. ദ്രവ്യം അശ്രയവും രസാദിഘടകങ്ങൾ ആശ്രയികളുമാണ്. ''ദ്രവ്യമേവ രസാദീനാം ശ്രേഷ്ഠം തേഹി തദാശ്രയാഃ'' എന്ന് ശാസ്ത്രവചനവുമുണ്ട്. രസാദിഘടകങ്ങളാണ് ശരീരത്തിൽ പ്രവർത്തിച്ച് ഗുണമോ ദോഷമോ ആയ ഫലം ഉളവാക്കുന്നത്. ദ്രവ്യത്തെ ശരീരത്തിൽ ലയിപ്പിക്കത്തക്കവണ്ണം സംസ്കരിച്ച് ഉപയോഗപ്പെടുത്താമെന്നല്ലാതെ രസാദികളെ ദ്രവ്യത്തിൽനിന്നും വേർതിരിച്ചെടുക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ടാണ് രസാദി സമുദായം അടങ്ങിയിരിക്കുന്ന ദ്രവ്യത്തെയും

ഒരു ഘടകമായി ശാസ്ത്രകാരൻമാർ സ്വീകരിച്ചിട്ടുള്ളത്. ദ്രവ്യാദി ഷട്പദാർത്ഥങ്ങളെപ്പററി വിസ്തരിച്ചുപ്രതിപാദിക്കാൻ പോകുന്നതുകൊണ്ട് ഇവിടെ ദിങ്മാത്ര സൂചനയേ നൽകുന്നുള്ളു.

ദ്രവ്യാദിഷട്പദാർത്ഥങ്ങൾ ആരോഗ്യത്തിനും രോഗത്തിനും കാരണമായിത്തീരാം എന്നു മാത്രമേ ഈ സൂത്രത്തിൽ വിവക്ഷയുള്ളു.

ദ്രവ്യാദിഷട്പദാർത്ഥങ്ങൾ സാമാന്യേന ആരോഗ്യാനാരോഗ്യങ്ങൾക്ക് മൂലകാരണമെന്നു പറഞ്ഞു. പരസ്പരവിരുദ്ധങ്ങളായ ആരോഗ്യാനാരോഗ്യങ്ങൾക്ക് ഏകകാരണമെന്നു പറയുന്നതിൽ അസാംഗത്യമുണ്ടെന്ന് തോന്നുകയാണെങ്കിൽ....

## കഥമേകസ്മാദുഭയമിതിചേത് സമ്യങ്മി-
## ഥ്യേതി വിശേഷഃ 5

| | |
|---|---|
| കഥം | = എങ്ങനെയാണ് |
| ഏകസ്മാത് | = ഒരു കാരണത്തിൽ നിന്നും |
| ഉഭയം ഇതി ചേത് | = പരസ്പരവിരുദ്ധങ്ങളായ രണ്ടു കാര്യങ്ങൾ ഉണ്ടാകുന്നത് എങ്ങനെയാണെന്നാൽ (പരസ്പരവിരുദ്ധങ്ങളായ ആരോഗ്യ അനാരോഗ്യങ്ങൾ ഒന്നിൽ നിന്നും ഉണ്ടാകുന്നതെങ്ങനെയാണെന്നാണെങ്കിൽ) |
| സമ്യക് മിഥ്യാ ഇതിവിശേഷഃ | = സമ്യക്വിശേഷവും (സമ്യക്യോഗവും) മിഥ്യാവിശേഷവും (മിഥ്യാ യോഗവും) ആണ് കാരണം |

ശീതോഷ്ണങ്ങൾ പോലെ പരസ്പരവിരുദ്ധങ്ങളായ ആരോഗ്യാനാരോഗ്യങ്ങൾ ഒരേകാരണത്തിൽ നിന്നും സംഭവിക്കാമെന്ന് പറയുന്നത്, പ്രത്യക്ഷത്തിൽ വൈരുദ്ധ്യമാണെന്നുതന്നെ തോന്നാം. അതുശരിയല്ലെന്നാണ് ഈ സൂത്രംകൊണ്ടു പ്രതിപാദിക്കുന്നത്. ദ്രവ്യാദികളുടെ സമ്യക്പ്രയോഗം ആരോഗ്യത്തിനും, മിഥ്യായോഗം അനാരോഗത്തിനും കാരണമാകുന്നു. പ്രയോഗവ്യത്യാസമാണ് ആരോഗ്യാനാരോഗ്യങ്ങൾക്ക് മൂലഭൂതമായിരിക്കുന്നത്. ''മിഥ്യായോഗോ വ്യാധിമുഖാനാം'' എന്ന് ശാസ്ത്രോക്തിയുമുണ്ട്. ചുരുക്കത്തിൽ പ്രയോഗവ്യത്യാസങ്ങളാണ് ഭിന്നഫലങ്ങൾ ഉളവാക്കുന്നതെന്നു ധരിക്കേണ്ടതാണ്.

കൂടാതെയും കാരണമുണ്ടെന്ന് അടുത്തസൂത്രം കൊണ്ടു വ്യക്തമാക്കുന്നു.

## ഭേദാച്ച

6

കഥമേകസ്മാത് ഉദയമിതി ചേത് = ഒരേ കാരണത്തിൽ നിന്നും പരസ്പര വിരുദ്ധങ്ങളായ രണ്ടു കാര്യങ്ങൾ എങ്ങനെ സംഭവിക്കുന്നുവെന്നാണെങ്കിൽ

ഭേദാച്ച = ഭേദവും കാരണമാകുന്നു.

വിരുദ്ധങ്ങളായ ആരോഗ്യ അനാരോഗ്യങ്ങൾക്ക് ദ്രവ്യാദികളുടെ സമ്യക്മിഥ്യാവിശേഷങ്ങളാണ് കാരണങ്ങളെന്ന് മുൻസൂത്രത്തിൽ പ്രതിപാദിച്ചു. കൂടാതെ ദ്രവ്യാദികളുടെ ഭേദവും ആരോഗ്യാനാരോഗ്യങ്ങൾക്ക് കാരണമാണെന്ന് ഈ സൂത്രത്തിൽ പറയുന്നു. ദ്രവ്യാദികളുടെ ഭേദം ആശ്രയത്തേയും അതനുസരിച്ചുളള കർമ്മത്തെയും ആധാരമാക്കി രണ്ടുവിധത്തിൽ കാണാം. ദ്രവ്യോൽപത്തിക്കാശ്രയം പഞ്ചഭൂത സമുദായമാണ്. പഞ്ചഭൂതങ്ങളുടെ ദ്രവ്യോൽപത്തിയിലുളള സമവായ ബന്ധത്തെ ആശ്രയിച്ച് രസാദിഘടകങ്ങൾക്ക് സ്വഭാവവ്യത്യാസം വരാം. അതനുസരിച്ച് കർമ്മത്തിലും വ്യത്യാസം സംഭവിക്കും. വിഷം സ്വാഭാവികമായി മാരകമാണ്. അഗദം വിഷഹരവുമാണ്. പ്രാകൃതമായ ഈ സ്വഭാവത്തെ സംസ്കാരാദികൾകൊണ്ടു മാററി ഗുണകരമായി തീർക്കുകയും ചെയ്യാം. അതനുസരിച്ച് കർമ്മങ്ങൾക്കും വ്യത്യാസം വരും. പ്രാകൃതമായ സ്വഭാവത്തിൻെറ അടിസ്ഥാനത്തിലാണ് "ശമനം, കോപനം, സ്വസ്ഥഹിതം ദ്രവ്യമിതി ത്രിധാ'' എന്നു തിരിച്ചിരിക്കുന്നത്.

"ദുഃരുപ്യാഗേന തു ഭൈഷജ്യം—
വിഷവത്ക്രമതേന്യഷു
ഭൈഷജ്യതായ കൽപതേ വിഷം ചാപിഹി യോഗേന ഭേഷജതായ കൽപതേ'' എന്ന് പ്രയോഗവ്യത്യാസത്തെ അടിസ്ഥാനപ്പെടുത്തി രണ്ടുതരം സ്വഭാവത്തെയും കാണിച്ചിരിക്കുന്നു.

ദ്രവ്യരസാദികൾ തന്നെയാണ് ആരോഗ്യാനാരോഗ്യങ്ങൾക്ക് മൂലകാരണങ്ങളായ ഷട്പദാർത്ഥങ്ങൾ. അവയുടെ സമ്യക്മിഥ്യാ പ്രയോഗങ്ങളും ഭേദങ്ങളും ആണ് പരസ്പരവിരുദ്ധങ്ങളായ ആരോഗ്യാനാരോഗ്യങ്ങൾക്ക് കാരണമായിതീരുന്നതെന്ന് മനസ്സിലാക്കേണ്ടതാകുന്നു.

ഇത്രയും പറഞ്ഞിട്ട് സമ്യക്മിഥ്യാപ്രയോഗങ്ങൾ എന്താണെന്ന് അടുത്ത സൂത്രംകൊണ്ട് വിവരിയ്ക്കുന്നു.

**പ്രകൃതിവയോബലശരീരസത്വാഗ്നിമൂലാനുബന്ധഗ്രഹണീദേശകാലൗഷധകാലകേവലദോഷസംസൃഷ്ടസന്നിപാതസ്ഥാനവ്യാധിവ്യാധിസ്ഥാനവ്യാധിവിശേഷപുരുഷവിശേഷസാത്മ്യക്രിയാവിക്രിയാവിശേഷമാത്രാഭിജനാരോഗ്യപ്രായത്വാനാരോഗ്യപ്രായത്വവ്യാപൽസിദ്ധിദ്രവ്യരസഗുണവീര്യവിപാകകർമ്മാണ്യനവേക്ഷ്യ പ്രവർത്തിർമിഥ്യാ സമ്യഗവേക്ഷ്യ സമ്യക് 7**

| | |
|---|---|
| പ്രകൃതി....... കർമ്മാണി | = പ്രകൃത്യാ കർമ്മപര്യന്തമുള്ള കാര്യങ്ങളെ |
| അനപേക്ഷ്യ | = വേണ്ടതുപോലെ നോക്കാതെകണ്ട് |
| പ്രവൃത്തി: | = പ്രവർത്തിയ്ക്കുന്നത് (പ്രയോഗിക്കുന്നത്) |
| മിഥ്യാ | = മിഥ്യായോഗമാകുന്നു |
| സമ്യക് | = പ്രകൃത്യാദിഭാവങ്ങളെ നല്ലതുപോലെ |
| അവേക്ഷ്യ | = നോക്കിയിട്ട് |
| പ്രവൃത്തി: | = പ്രവൃത്തിയ്ക്കുന്നത് (പ്രയോഗിയ്ക്കുന്നത്) |
| സമ്യക് | = സമ്യക'പ്രയോഗവുമാകുന്നു. |

പ്രകൃതി, വയ:, ബല, ശരീര, സത്വ, അഗ്നി, മൂല, അനുബന്ധ ഗ്രഹണീ, ദേശ, കാല, ഔഷധകാല, കേവലദോഷ, സംസൃഷ്ട, സന്നിപാത, സ്ഥാനവ്യാധി, വ്യാധിസ്ഥാന, വ്യാധിവിശേഷ, പുരുഷവിശേഷ, സാത്മ്യവിശേഷ, ക്രീയാവിശേഷ, വിക്രിയാവിശേഷ, മാത്ര, അഭിജന, ആരോഗ്യപ്രായത്വ, അനാരോഗ്യപ്രായത്വ, വ്യാപത് സിദ്ധി, ദ്രവ്യ, രസ, ഗുണ, വീര്യ. വിപാകകർമ്മങ്ങളെ യഥാവിധി പരിശോധിക്കാതെ ചെയ്യുന്ന പ്രവൃത്തി മിഥ്യായോഗവും, സൂക്ഷ്മമായി പരിശോധിച്ചുചെയ്യുന്ന പ്രവൃത്തി സമ്യക്യോഗവുമാകുന്നു.

| | |
|---|---|
| പ്രകൃതി | = ജന്മമരണാന്തരാളജീവിതവർത്തിയായ ശരീരസ്വഭാവമാണ് (വാതാദിപ്രകൃതി—ഗർഭാവക്രാന്തിസമയത്തിലുള്ള സ്വകാരണോദ്രേക ജനിതവും നിർവ്വികാരവുമായ ശരീരസ്വഭാവം) |
| വയസ്സ് | = ശരീരപരിണാമമനുസരിച്ചുവരുന്ന ബാല്യയൗവനവാർദ്ധക്യങ്ങൾ |

ബലം = ധാതുപരിപാക സമ്യഗ്ജനിതമായ ശരീര ദോഷ്ടാസാമർത്ഥ്യം (സഹജം, കാലജം, യുക്തികൃതമെന്ന് മൂന്നായി തിരിച്ചിരിക്കുന്നു)

ശരീരം = ദോഷധാതുമലസംഘാതവും കർമ്മേന്ദ്രിയ ജ്ഞാനേന്ദ്രിയാധാരവുമാകുന്നു (സ്ഥൂല കൃശ മദ്ധ്യമ ഭേദേന ശരീരം മൂന്നുതരത്തിൽ)

സത്വം = മാനസിക ശക്തി (അഭീരുതാ, സഹിഷ്ണുത്വം)

അഗ്നി = നാഭിപക്വാശയാന്തരാശ്രിതമായ ഊഷ്മാവാണ്. പചനവിവേചനസമർത്ഥമായ ശരീരധർമ്മം. തീക്ഷ്ണം, വിഷമം, മന്ദമെന്ന് സ്വഭാവത്തെ അടിസ്ഥാനമാക്കി മൂന്നായി തരംതിരിച്ചിരിക്കുന്നു.

മൂലാനുബന്ധങ്ങൾ = മൂലാനുബന്ധരോഗങ്ങൾ; മൂലം പൂർവോൽപന്നവും, സ്വതന്ത്രവും, സ്പഷ്ടലക്ഷണവുമായ രോഗമാണ്. അനുബന്ധം മൂലോൽപന്നവ്യാധിദോഷജനിതവും അനന്തരോൽപന്നവുമാണ്. ഉപദ്രവരോഗമായി ഗണിക്കണം.

ഗ്രഹണി = അഗ്ന്യധിഷ്ഠാനവും അന്നഗ്രഹണകാരിയുമായ പിത്തധരകലയാണ്. മൃദു, ദാരുണ, മദ്ധ്യമമെന്ന് ഗ്രഹണിയുടെ ധർമ്മത്തെ മൂന്നായിട്ടു തിരിച്ചുകാണണം.

ദേശം = ഭൂദേശമാണ്. ജാംഗലം, ആനൂപം, സാധാരണമെന്ന് മൂന്നുവിധം.

കാലം = ആയുർവേദത്തിൽ കാലത്തെ ശീതോഷ്ണവർഷഭേദേന മൂന്നായിട്ട് സ്വഭാവമടിസ്ഥാനപ്പെടുത്തി തിരിച്ചുകാണിച്ചിരിക്കുന്നു. ശിശിരാദി ഷഡൃതുസമ്പന്നമാണ് കാലം. കാലം അനാദിമദ്ധ്യാന്തനിധനവും നിത്യവും ഏകവുമാണെന്ന് നൈയ്യായികൻമാർക്കു പക്ഷമുണ്ട്.

ഔഷധകാലം = ഔഷധോചിതകാലമാണ്. ഔഷധപ്രയോഗിയ്ക്കേണ്ടകാലം അനന്നം, അന്നാദി തുടങ്ങി പത്തുതരത്തിൽ

| | |
|---|---|
| കേവലദോഷങ്ങൾ | = വാതപിത്തകഫങ്ങൾ |
| സംസൃഷ്ട ദോഷങ്ങൾ | = സപ്തഭേദങ്ങൾ |
| സന്നിപാതദോഷങ്ങൾ | = സപ്തഭേദങ്ങൾ |
| സ്ഥാനം | = ദോഷസ്ഥാനം, അഗ്നിസ്ഥാനം |
| വ്യാധി | = ജ്വരാതിസാരാദി |
| വ്യാധിവിശേഷം | = സാദ്ധ്യ, യാപ്യ, പരിത്യാജ്യങ്ങൾ |
| പുരുഷവിശേഷം | = സുകുമാരാദിവിശേഷം |
| സാത്മ്യക്രിയാ | = സാത്മ്യമായിട്ടുള്ള ആഹാരവിഹാരങ്ങൾ (ദേശകാലാനുസാരേണയുള്ള പഥ്യാഹാര വിഹാരങ്ങൾ) |
| വിക്രിയാവിശേഷം | = അരിഷ്ടം: മരണലക്ഷണം. വൈശേഷികകാരൻ അരിഷ്ടം മരണലക്ഷണമെന്നുപറയുമ്പോൾ മററുഗ്രന്ഥങ്ങളിൽ രിഷ്ടമെന്നുപറയുന്നു. (അരിഷ്ടം നാസ്തിമരണം ദൃഷ്ടരിഷ്ടോ ന ജീവതി) |
| മാത്ര | = ഔഷധമാത്ര (അളവ്) |
| അഭിജനം | = ജാതി ബ്രാഹ്മണാദി (ആചാരാനുരോധേന) |
| ആരോഗ്യപ്രായത്വം | = സ്വാസ്ഥ്യബഹുലതാ |
| അനാരോഗ്യപ്രായത്വം | = വ്യാധിബാഹുല്യം |

പ്രകൃത്യാദിഭാവങ്ങളെ ശരിയായി നിരീക്ഷിച്ചിട്ട് അവയ്ക്ക് വിരോധം വരാതെ ചെയ്യുന്ന ചികിത്സാനുഷ്ഠാനം സമ്യക് പ്രയോഗമാണ്. പ്രകൃത്യാദിഭാവങ്ങൾക്ക് വിരുദ്ധമായി ചെയ്യുന്ന പ്രയോഗം മിഥ്യാപ്രയോഗവുമാണ്. പ്രകൃത്യാദിഭാവങ്ങൾക്ക് വിരോധം വരാത്ത വിധം ആഹാരവിഹാരങ്ങൾ അനുഷ്ഠിച്ചാൽ ആരോഗ്യവും ഔഷധാന്നവിഹാരങ്ങൾ ശീലിച്ചാൽ രോഗവിനിർമുക്തിയും സിദ്ധിക്കുന്നതാണ്. മിഥ്യാപ്രയോഗം ആരോഗ്യനാശകവും വ്യാധ്യുൽപാദകവും ആയിത്തീരും. പ്രയോഗവൈരുദ്ധ്യമാണ് ഭിന്ന ഫലകാരണങ്ങളായിത്തീരുന്നത്.

പ്രകൃത്യാദിഭാവങ്ങളെ നോക്കി പ്രവർത്തിയ്ക്കണമെന്ന് പറഞ്ഞു. ഇവയിൽതന്നെ ശാസ്ത്രങ്ങളിൽ ദുർവിജ്ഞേയങ്ങളായ പല തത്വങ്ങളും പരീക്ഷിയ്ക്കേണ്ടതായിരിക്കുന്നു. അവയിൽ ആദ്യം പറഞ്ഞ പ്രകൃതിതന്നെ ഉണ്ടാകുമോ എന്ന കാര്യം സംശയവുമാണ്. അങ്ങനെ വരുമ്പോൾ പ്രകൃതിയെനോക്കി ചികിത്സിയ്ക്കണമെന്നത് അസാംഗത്യമല്ലേ ? അതുകൊണ്ട് ശാസ്ത്രത്തിൽ പറയുന്ന

പ്രകൃതിതന്നെ ഉണ്ടാകുകയില്ലെന്ന് പൂർവപക്ഷകാരനായ പ്രകൃത്യഭാവവാദി പറയുന്നു.

## പ്രകൃതിപ്രകരണം

### പ്രകൃതേരഭാവഃ സർവദോഷവത്വാത് സർവേഷാം 8

സർവേഷാം = വാതപിത്തശ്ലേഷ്മപ്രകൃതികളായ എല്ലാവരിലും

സർവദോഷവത്വാത് = വാതാദി എല്ലാദോഷങ്ങളും കാണുന്നതുകൊണ്ട്

പ്രകൃതേ: = വാതാദിപ്രകൃതികൾക്ക്

അഭാവ: = അഭാവമാണുള്ളത്. (വാതാദിപ്രകൃതികൾ ഉണ്ടാകുവാൻ തരമില്ല)

"പ്രകൃതേരഭാവ:" എന്നുള്ള പ്രതിജ്ഞതന്നെ പൂർവപക്ഷകാരൻ ആദ്യം ചെയ്യുന്നതുകൊണ്ട് പ്രകൃതിയുടെ സത്തയെത്തന്നെ ശക്തിയുക്തം പ്രതിഷേധിക്കുകയാണ്. പ്രകൃതിയെന്നത് ശരീരസ്വഭാവമാണ്. "മൃത്പ്രകൃതിരയം ഘടഃ". ഒരു മൺകുടം മൃത്പ്രകൃതിയാണെന്ന് പറഞ്ഞാൽ അതിന്റെ ഉൽപത്തിക്ക് മണ്ണുമാത്രമാണ് കാരണമെന്നും മററൊന്നും കാരണമാകുവാൻ പാടില്ലെന്നുമർത്ഥമാണ്. ശാസ്ത്രകാരൻമാർ വാതപ്രകൃതി, പിത്തപ്രകൃതി, കഫപ്രകൃതി എന്നിങ്ങനെ വിവരിക്കുന്നുണ്ട്. വാതപ്രകൃതി വാതമയശരീരത്തോടുകൂടിയവനായിരിക്കണം. അതുപോലെതന്നെ പിത്തകഫപ്രകൃതികളും. വാതാദിപ്രകൃതികളെ വിവരിച്ച ശാസ്ത്രകാരൻമാർതന്നെ എല്ലാവരിലും എല്ലാദോഷങ്ങളും ഉണ്ടെന്നു പറയുന്നുമുണ്ട്. വാതപ്രകൃതിക്ക് വാതമയശരീരമായിരിക്കണം. മററു ദോഷങ്ങൾ ആ ശരീരത്തിൽ ഉണ്ടായിരിക്കാൻ പാടില്ല. ഇതിന് "തദ്ദോഷവത്താ" പ്രകൃതിപക്ഷം എന്നുപറയുന്നു. ഒന്നുകിൽ വാതാദി പ്രകൃതികളായ എല്ലാവരിലും മററുദോഷങ്ങൾ ഇല്ലെന്നു സമ്മതിക്കണം. എല്ലാവരിലും എല്ലാദോഷങ്ങളും ഉണ്ടെന്നുപറഞ്ഞാൽ വാതാദിപ്രകൃതിക്ക് അഭാവമാണുള്ളതെന്ന് ശാസ്ത്രകാരൻമാർ സമ്മതിക്കണം. അതിനു പ്രസക്തിയും കാണുന്നില്ല. അതുകൊണ്ട് എന്റെ അഭിപ്രായത്തിൽ വാതാദിപ്രകൃതികൾക്ക് അഭാവം പറയണമെന്നാണ്.

"തദ്ദോഷവത്താപ്രകൃതിപക്ഷം സമ്മതിക്കാതെ എല്ലാവരിലും വാതാദി എല്ലാദോഷങ്ങളുമുണ്ടെന്നും അവയിൽവെച്ച് ഏതു ദോഷത്തിനാണോ ഉച്ഛ്രയം കാണുന്നത് അതനസരിച്ച് വാതാദിപ്രകൃതികളുണ്ടാകാം എന്നുമാണ് വാദമെങ്കിൽ", അതും ശരിയല്ലെന്നാണ് പ്രകൃത്യഭാവവാദി പറയുന്നത്.

## ഉച്ഛ്രയേണേതി ചേത് സമത്വാനുപപത്തിഃ 9

ഉച്ഛ്രയേണ = ദോഷോച്ഛ്രയംകൊണ്ടാണ്
ഇതിചേത് = പ്രകൃതിയുണ്ടാകുന്നതെന്നാണെങ്കിൽ
സമത്വാനുപപത്തി: = സമത്വത്തിനുപപത്തിയില്ല.

വാതാദിപ്രകൃതികളായ എല്ലാവരിലും എല്ലാ ദോഷങ്ങളും ഉണ്ട്. അവയിൽവച്ച് ആധിക്യമുള്ളതിനെ അടിസ്ഥാനപ്പെടുത്തി വാതാദിപ്രകൃതികളുണ്ടെന്ന് സമ്മതിച്ചുകൂടേ? എന്നാണ് പ്രകൃതി വാദികൾക്ക് പക്ഷമെങ്കിൽ അതും ശരിയല്ലെന്ന് പ്രകൃത്യഭാവവാദി പറയുന്നു. പ്രകൃതിയെന്നുപറഞ്ഞാൽ അത് ജനനംമുതൽ മരണം വരെയുള്ള ശരീരസ്വഭാവത്തെ അടിസ്ഥാനപ്പെടുത്തിയാണ് കാണേണ്ടത്. ആ സ്വഭാവത്തിന് മാററം സംഭവിക്കുകയില്ല. അങ്ങനെ വരുമ്പോൾ ദോഷോച്ഛ്രയത്തിൽ പ്രകൃതി സംഭവിക്കാമെന്നുപറയുന്നതിൽ അസാംഗത്യമുണ്ട്. വാതോച്ഛ്രയത്തിൽ വാതപ്രകൃതിയുണ്ടാകാം എന്നുവന്നാൽ ജീവിതകാലംവരെ ആ ശരീരപ്രകൃതിയിൽ വാതത്തിനു എല്ലായ്പോഴും, മററുദോഷങ്ങളെക്കാൾ ഉച്ഛ്രയം കാണും. പിത്തകഫ പ്രകൃതികൾക്കും ഇതേ സ്വഭാവം വരും. അങ്ങനെ വരുമ്പോൾ ദോഷ സമത്വം ഒരിയ്ക്കലും സംഭവിക്കുകയില്ലെന്നു പറയേണ്ടിവരും. "ദോഷസാമ്യം അരോഗതാ'' എന്ന നിർവചനത്തിന് സംഭാവ്യത കാണുകയുമില്ല. ദോഷോച്ഛ്രയത്തിൽ ഉച്ഛ്രയദോഷം ഏറിനിൽക്കുകയുംചെയ്യും. ഇങ്ങനെ സംഭവിക്കാൻ തരമില്ല. അതുകൊണ്ട് ഉച്ഛ്രയദോഷപ്രകൃതിവാദത്തിനും പ്രസക്തിയില്ലെന്നുവരും. ആയതിനാൽ പ്രകൃത്യഭാവവാദമാണ് ശരിയായിട്ടുള്ളതെന്നുതന്നെയാണ്.

ദോഷോച്ഛ്രയത്തിൽ വാതാദിപ്രകൃതികൾ ഉണ്ടാകാം എന്നു പറയുന്നപക്ഷം ദോഷസമത്വം ഉണ്ടാകുകയില്ല. എന്നുമാത്രമല്ല,

## ഉച്ഛ്രയേ ചാവശ്യംഭാവീ വികാരഃ 10

ഉച്ഛ്രയേ സതി = ഉച്ഛ്രയമുണ്ടായിരിയ്ക്കുമ്പോൾ (ദോഷോച്ഛ്രയമുണ്ടായിരിക്കുമ്പോൾ)
വികാര: = വികാരം (രോഗം)
അവശ്യം ഭാവീ ച = നിശ്ചയമായും സംഭവിയ്ക്കും (രോഗമുണ്ടാകും.)

ദോഷോച്ഛ്രയപ്രകൃതിവാദമാണ് പ്രകൃതിവാദി പറയുന്നതെങ്കിൽ ദോഷസമത്വം വരികയില്ലെന്നുമാത്രമല്ല, ദോഷോച്ഛ്രയത്തിൽ പ്രകൃതിയല്ല ഉണ്ടാകുന്നത് രോഗംതന്നെയായിരിക്കും. അതുകൊണ്ട് ദോഷോച്ഛ്രയപ്രകൃതിവാദത്തിന് യാതൊരു നീതീകരണവുമില്ല. ഉച്ഛ്രിതദോഷം ഒരിയ്ക്കലും പ്രകൃതിഉണ്ടാകുവാൻ കാരണമല്ല. എന്തു

ദോഷോദ്രേകമാണ് വ്യാധിജനകമാണ്. അതുകൊണ്ട് കൊണ്ടെന്നാൽ ഉദ്രരിതദോഷം വ്യാധിജനകമാണ്. അതുകൊണ്ട് ദോഷോദ്രരയപ്രകൃതിപക്ഷവും അംഗീകരിക്കുവാൻ നിവർത്തിയി ല്ലെന്ന് പ്രകൃത്യഭാവവാദി പറയുന്നു.

ദോഷോദ്രരയംനിമിത്തം പ്രകൃതിയ്ക്ക് അഭാവമാണുള്ളത്, എന്നതിന് മററൊരു കാരണംകൂടി കാണിക്കുന്നു.

## പ്രകൃതേശ്ചാഭാവഃ സതി വികാരേ 11

വികാരേ സതി = വികാരം നിലവിലിരിക്കുമ്പോൾ

പ്രകൃതേ: അഭാവ: = പ്രകൃതിയുടെ അഭാവമാണു കാണുന്നത്.

ദോഷോദ്രരയപ്രകൃതിവാദം അംഗീകരിച്ചാൽ ദോഷസമത്വം കാണുകയില്ലെന്നുമാത്രമല്ല ദോഷോദ്രരയത്തിൽ വികാരം അവശ്യം ഭാവിയായി തീരുകയും ചെയ്യും. വികാരം ഉള്ളപ്പോൾ ഒരിയ്ക്കലും പ്രകൃതി ഉണ്ടാകാൻ തരമില്ല. പ്രകൃതി വികാരങ്ങൾ പരസ്പരവി രുദ്ധങ്ങളുമാണ്. വിരുദ്ധങ്ങളായ രണ്ടുകാര്യങ്ങൾ ഒരേ അവസര ത്തിൽ ഉണ്ടാകാൻ സാദ്ധ്യമല്ല. ഉദ്രരിതദോഷം വ്യാധിക്ക് കാരണമാ യിതീരുമ്പോൾ പ്രകൃതി ഉണ്ടാകാൻ തരമില്ലാത്തതുകൊണ്ട് പ്രകൃത്യ ഭാവമാണ് സംഭവിക്കുന്നത്. പ്രകൃത്യഭാവവാദത്തിന് ഇതിൽകൂടു തൽ തെളിവ് ആവശ്യമില്ലല്ലോ? എന്ന് പ്രകൃത്യഭാവവാദി തന്റെ നില കുറച്ചുകൂടി ഉറപ്പിക്കുകയാണ് ചെയ്യുന്നത്.

ഇപ്രകാരം വികാരമുള്ളപ്പോൾ പ്രകൃതിയുടെ അഭാവത്തെ ചൂണ്ടിക്കാണിച്ചിട്ട് ഉദ്രരയദോഷംകൊണ്ട് സംഭവിക്കാവുന്നതെന്താ ണെന്ന് പ്രകൃത്യഭാവവാദി വ്യക്തമാക്കുന്നു.

## ഉപദിശ്യന്തേ ച വികാരാഃ പ്രകൃതിഷു 12

പ്രകൃതിഷു = പ്രകൃതിലക്ഷണവാക്യങ്ങളിൽ (പ്രകൃതിയെ ക്കുറിച്ച് വിവരിക്കുന്ന ലക്ഷണങ്ങളിൽ)

വികാരാ: = വികാരങ്ങൾ

ഉപദിശ്യന്തേ ച = ഉപദേശിക്കപ്പെട്ടിട്ടുമുണ്ട്.

ദോഷോദ്രരയപ്രകൃതിവാദത്തെ വേറെയൊരുകാരണംകൂടി കാണിച്ച് നിഷേധിക്കുന്നു. വാതാദിപ്രകൃതികളെ വിവരിക്കുന്നതു നോക്കിയിട്ട് പ്രകൃതിലക്ഷണങ്ങളായി ''സ്ഫുടിതപാദകരാനനാദി'' കുറേ വികാരങ്ങളെയാണ് കാണിച്ചിരിക്കുന്നത്. വികാരങ്ങളുള്ള പ്പോൾ പ്രകൃതിയുണ്ടാകുവാൻ തരമില്ല. അതുകൊണ്ട് പ്രകൃത്യഭാവ വാദം ദൃഢപ്പെടുകയും ദോഷോദ്രരയത്തിൽ രോഗോൽപത്തിയാണു ണ്ടായിട്ടുള്ളതെന്ന് പ്രകൃതിലക്ഷണവാക്യങ്ങളിൽനിന്ന് തെളിയു കയും ചെയ്യുന്നു.

ദോഷോച്ഛ്രയപ്രകൃതിപക്ഷം അംഗീകരിച്ചാൽ മുൻപു പറഞ്ഞ അപാകതകൾക്കുപുറമേ വേറേയും തകരാറുണ്ടെന്ന് പ്രകൃത്യഭാവവാദി തുടരുന്നു.

## സന്നിപാതിക്യാശ്ചാഭാവഃ സർവ്വേഷാമുച്ഛ്രയാദ്ധിസാമ്യം 13

| | |
|---|---|
| ച | = കൂടാതെയും |
| സന്നിപാതിക്യാ: | = സന്നിപാതപ്രകൃതിക്കും |
| അഭാവ: | = അഭാവമാണുള്ളത് (സംഭവിയ്ക്കയില്ലെന്നർത്ഥം) |
| ഹി | = എന്തുകൊണ്ടെന്നാൽ |
| സർവേഷാം | = എല്ലാദോഷങ്ങളുടെയും |
| ഉച്ഛ്രയാത് | = ആധിക്യത്തിൽ(ഒരുമിച്ചുവർദ്ധിക്കുമ്പോൾ) |
| സാമ്യം | = തുല്ല്യതയാണുവരുന്നത്. |

ദോഷോച്ഛ്രയപ്രകൃതിപക്ഷം അംഗീകരിക്കുമ്പോൾ മൂന്നു ദോഷങ്ങളും ഒരുമിച്ച് ഉച്ഛ്രയമായെങ്കിലേ സന്നിപാതപ്രകൃതി ഉണ്ടാകാൻ പാടുള്ളു. മൂന്നു ദോഷങ്ങളും ഒരുമിച്ച് ഉച്ഛ്രിതമായാൽ അവിടെയും ദോഷസാമ്യമാണ് സംഭവിയ്ക്കുന്നത്. അതുകൊണ്ട് സന്നിപാതപ്രകൃതിയ്ക്കും അഭാവമാണ് പറയേണ്ടത്.

അങ്ങനെ ദോഷോച്ഛ്രയപ്രകൃതിപക്ഷം അംഗീകരിച്ചാൽ സമത്വാനുപപത്തിയും ദോഷോച്ഛ്രയത്തിൽ വികാരഭാവവും, വികാരഭാവത്തിൽ പ്രകൃത്യഭാവവാദവും ഉന്നയിച്ചിട്ട് പ്രകൃതിലക്ഷണവാക്യങ്ങളിൽ കുറേ വികാരങ്ങളെയാണ് കാണിച്ചിരിയ്ക്കുന്നതെന്നും പ്രകൃത്യഭാവവാദി പറയുകയും ചെയ്തു. ദോഷോച്ഛ്രയപ്രകൃതിവാദം അംഗീകരിക്കുന്നപക്ഷം സന്നിപാതപ്രകൃതിയും സംഭവിക്കാൻ തരമില്ലെന്ന് വേറൊരുന്യായംകൂടി ചൂണ്ടിക്കാണിച്ചുകൊണ്ട് പ്രകൃത്യഭാവവാദി, തന്റെ അഭാവവാദത്തെ ദൃഢീകരിച്ചിരിക്കുകയാണ്.

ഇപ്രകാരം പ്രകൃതിഭാവത്തെ നിഷേധിച്ചിരിക്കുന്നതുകണ്ടപ്പോൾ, പ്രകൃതിവാദി, പ്രകൃത്യഭാവവാദിയിൽനിന്നും ലഭിച്ച ഒരവസരത്തെ, ശാസ്ത്രബലത്തെ ആശ്രയിച്ചുകൊണ്ട് വേറൊരു വാദം ഉന്നയിയ്ക്കുന്നു.

## തസ്മാദ് വികാര ഏവ പ്രകൃതിഃ ഗുണവിമിശ്രഃ 14

| | |
|---|---|
| തസ്മാത് | = ആ അഭിപ്രായത്തിൽ നിന്നും |
| ഗുണവിമിശ്ര: വികാരഏവ | = ഗുണവിമിശ്രമായ വികാരംതന്നെയാണ് |

പ്രകൃതി: = പ്രകൃതിയെന്നു പറയുന്നത്.

പ്രകൃതിലക്ഷണവാക്യങ്ങളിൽ വികാരങ്ങളാണ് പ്രതിപാദിച്ചിട്ടുള്ളതെന്ന് അഭാവവാദി പറഞ്ഞു. അദ്ദേഹം അവലംബമാക്കിയിട്ടുള്ളത് ശാസ്ത്രത്തെത്തന്നെയാണ്. എന്നാൽ പ്രകൃതിലക്ഷണവാക്യങ്ങളിൽ വികാരങ്ങൾ മാത്രമല്ല ഗുണങ്ങളായ ലക്ഷണങ്ങളും പറഞ്ഞിട്ടുണ്ട്. അപ്പോൾ ദോഷോച്ഛ്രയത്തിൽ വികാരങ്ങൾ മാത്രമല്ല ഗുണങ്ങളും സംഭവിയ്ക്കുന്നുണ്ടെന്ന് അഭാവവാദിയും അംഗീകരിയ്ക്കണമല്ലോ? അതുകൊണ്ട് ഗുണവിമിശ്രമായ വികാരമാണ് പ്രകൃതിയെന്ന് ഞങ്ങൾ സമ്മതിക്കാം. എന്നാലും പ്രകൃത്യഭാവവാദത്തിന് പ്രസക്തിയില്ലല്ലോ? ഉച്ഛ്രിതദോഷം പ്രകൃതിക്കുകാരണമാണെന്നുള്ള അഭിപ്രായത്തെ സ്വയം ഉന്നയിച്ച പ്രകൃത്യഭാവവാദിതന്നെ പ്രകൃതിഭാവം സമ്മതിക്കേണ്ടതായും വരുന്നു. ഈ യുക്തിയനുസരിച്ച് ഗുണവിമിശ്രവികാരമാണ് പ്രകൃതിയെന്ന ശാസ്ത്രാവലംബവും മതിയായ തെളിവാണ്.

ഗുണവിമിശ്രവികാരമാണ് പ്രകൃതി. ആയത് ദോഷോച്ഛ്രയത്തിൽ സംഭവിക്കുന്നതാണെന്നും അഭിപ്രായമുണ്ട്. അങ്ങനെയാണെങ്കിൽ ദോഷോച്ഛ്രയം കാരണമായിവരുന്ന ജ്വരാദി രോഗങ്ങളേയും പ്രകൃതിലക്ഷണങ്ങളെന്നു പറയാമോ എന്നാണെങ്കിൽ അതു ശരിയല്ലെന്ന് അടുത്ത സൂത്രംകൊണ്ടു പ്രകൃതിവാദി സമാധാനം പറയുന്നു.

**ന സ പുനർനിഷേകാത്പ്രഭൃത്യുച്ഛ്രിതേന**
**ദോഷേണ സമുത്ഥിതോ ബീജതഃ 15**

| | |
|---|---|
| ന | = അപ്രകാരമല്ല(ജ്വരാദികളിൽനിന്നും പ്രകൃതിലക്ഷണവികാരങ്ങൾ ഭിന്നങ്ങളാകുന്നു. |
| സ പുനഃ | = അതാകട്ടെ (പ്രകൃതിലക്ഷണവികാരങ്ങളാകട്ടെ) |
| നിഷേകാത് പ്രഭൃതി | = ശരീരോൽപത്തിയോടൊപ്പംതന്നെ |
| ബീജതഃ | = ശുക്ലശോണിതങ്ങളിൽ അടങ്ങിയിട്ടുള്ള |
| ഉച്ഛ്രിതേന ദോഷേണ | = ഉച്ഛ്രിതമായ ദോഷംകൊണ്ട് |
| സമുത്ഥിതഃ | = ഉണ്ടായിട്ടുള്ളതാകുന്നു. |

ദോഷോച്ഛ്രയത്തിൽ പ്രകൃതിയുണ്ടാകാം. എന്നാൽ ദോഷോച്ഛ്രയത്തിൽ വികാരങ്ങളാണുണ്ടാകുന്നതെന്നും വാസ്തവത്തിൽ പ്രകൃതിലക്ഷണങ്ങളായി പറയുന്നവ വികാരങ്ങളാണെന്നും പ്രകൃത്യഭാവവാദി ചൂണ്ടിക്കാണിച്ചു. അതല്ലാ ആ വാക്യങ്ങളിൽ ഗുണങ്ങളും കാണുന്നുണ്ടെന്നും അതുകൊണ്ട് ഗുണവിമിശ്രവികാരമാണ് പ്രകൃതിയെന്നും പ്രകൃതിവാദി ഒരു ന്യായം ഉന്നയിച്ചു. അങ്ങനെയാണെങ്കിൽ ദോഷോച്ഛ്രയത്തിൽ നിന്നും ഉണ്ടാകുന്ന ജ്വരാദി വികാരങ്ങളേയും

പ്രകൃതിലക്ഷണങ്ങളായി അംഗീകരിക്കാമോയെന്നൊരുവാദം അഭാവ വാദി ഉന്നയിക്കുകയാണെങ്കിൽ അതു ശരിയല്ലെന്ന് പ്രകൃതിവാദി ഈ സൂത്രംകൊണ്ട് സമർത്ഥിക്കുന്നു. പ്രകൃതിലക്ഷണവികാരങ്ങൾ ശരീരോൽപത്തിയോടൊപ്പം ബീജത്തിൽ ഉച്ചരിതമായ ദോഷം ഹേതുവായിട്ട് ഉണ്ടാകുന്നതാണെന്നും നൈമിത്തികമായിട്ടുണ്ടാകുന്ന ജ്വരാദി രോഗങ്ങളെപ്പോലെയല്ലെന്നും അവ വ്യാധികളാണെന്നും പ്രകൃതിലക്ഷണങ്ങളായി അവയെ അംഗീകരിക്കാൻ നിവൃത്തിയില്ലെന്നും പ്രകൃതിവാദി സമർത്ഥിക്കുകയാണ്.

വികാരങ്ങളാണ് പ്രകൃതിലക്ഷണങ്ങളെന്നും അവ ജനനം തുടങ്ങി മരണംവരെ നിൽക്കുമെന്നും പ്രകൃതിവാദി അഭിപ്രായപ്പെട്ടിരിക്കുന്നു. അപ്പോൾ വികാരസ്വഭാവം നിജമാണെന്നും വന്നുകൂടുന്നു. ആ നിലക്ക് ആരോഗ്യാവസ്ഥ എങ്ങനെ സംഭവിക്കും എന്നാണെങ്കിൽ.

## സത്യേവ തസ്മിന്നാരോഗ്യസമാഖ്യാ ക്ഷുത്പിപാസാദിസൽഭാവ ഇവ 16

തസ്മിൻ സതി ഏവ = അതു നിലനിൽക്കുമ്പോൾതന്നെ (പ്രകൃതിസംജ്ഞിതവികാരങ്ങൾ നിലനിൽക്കുമ്പോൾതന്നെ)

ആരോഗ്യസമാഖ്യാ = ആരോഗ്യം നിലനിൽക്കുമെന്നുതന്നെ പറയാം

ക്ഷുത്പിപാസാദി സൽഭാവേ ഇവ = ക്ഷുത്ത്, പിപാസാ മുതലായ സ്വാഭാവിക വാഞ്ഛയുള്ളപ്പോൾതന്നെ ആരോഗ്യം ഉണ്ടായിരിക്കുന്നു. അതുപോലെ.

പ്രകൃതിവികാരം നിലനിൽക്കുമ്പോൾ ആരോഗ്യം ഉണ്ടെന്നു പറയാമോയെന്നാണെങ്കിൽ ക്ഷുത്ത് പിപാസ മുതലായ വികാരങ്ങൾ (സ്വാഭാവികവാഞ്ഛ) ഉള്ളപ്പോഴും ആരോഗ്യം നിലനിൽക്കുന്നതു പോലെ മാത്രം കരുതിയാൽ മതി. അതുകൊണ്ട് പ്രകൃതിലക്ഷണ വികാരങ്ങൾ ആരോഗ്യഹരമായി തീരുന്നില്ലെന്ന് കരുതേണ്ടതാണെന്നും പ്രകൃതിഭാവവാദി പറയുന്നു.

ഇതുകൊണ്ടും വികാരവും വ്യാധിയും തമ്മിലുള്ള വ്യത്യാസം മനസ്സിലായിട്ടില്ലെങ്കിൽ വീണ്ടും വ്യത്യാസത്തിനു കാരണം പറയുകയാണ്.

## അനുഗതത്വാദന്യാദൃശത്വാദിതരേഭ്യശ്ച 17

ച = കൂടാതെയും (വേറെ കാരണങ്ങൾ കൂടിയുണ്ടെന്ന്)

| | |
|---|---|
| അനുഗതത്വാത് | = ഗർഭാൽ പ്രഭൃതി തുടരുന്നതുകൊണ്ടും (ക്ഷുത്പിപാസാദികരംപോലെ) |
| ഇതരേഭ്യ: | = ഇതരങ്ങളിൽ നിന്നും (ജ്വരാദിരോഗങ്ങളിൽ നിന്നും) |
| അന്യാദൃശത്വാദ് | = വ്യത്യസ്തമായിരിക്കുന്നതുകൊണ്ടും |
| ആരോഗ്യസമാഖ്യാ | = ആരോഗ്യാവസ്ഥ പറയുന്നതിൽ തെററില്ല. |

പ്രകൃതിസംജ്ഞിതവികാരങ്ങരം ഉള്ളപ്പോരം ആരോഗ്യാവസ്ഥ സങ്കൽപിക്കാമോയെന്നുള്ള വാദത്തിന് ക്ഷുത്പിപാസാദികരം ഉള്ളപ്പോരം ആരോഗ്യം വിവക്ഷിക്കുന്നതുപോലെ ആകാമെന്ന് പ്രകൃതിഭാവവാദി മറുപടിപറഞ്ഞു. അതുപോലെ മററുകാരണങ്ങരം ഉന്നയിച്ച് ഈ വാദം സമർത്ഥിക്കുകയാണ്. ഗർഭോൽപത്തിമുതൽ ശരീരത്തിൽ കാണുന്ന പ്രകൃതിലക്ഷണവികാരങ്ങരം ആരോഗ്യഹാനിയെ ചെയ്യുന്നില്ല. നിദാനാദികരംകൊണ്ട് ദുഷിച്ച് ഉണ്ടാകാവുന്ന ജ്വരാദിരോഗങ്ങളിൽനിന്നും ഭിന്നമാണ് പ്രകൃതിലക്ഷണ വികാരങ്ങരം. ഈ വക കാരണങ്ങളാൽ പ്രകൃതിലക്ഷണവികാരങ്ങരം ആരോഗ്യഹാനികരമല്ലെന്ന് കാണുവാനും കഴിയും. ദോഷോദ്രേകയപ്രകൃതിപക്ഷം അംഗീകരിച്ചുകൊണ്ടുതന്നെ പ്രകൃത്യഭാവവാദം നിഷേധിക്കപ്പെടുന്നുമുണ്ട്.

ദോഷോദ്രേകയപ്രകൃതിപക്ഷം ഉന്നയിച്ചുകൊണ്ടുള്ള പ്രകൃത്യഭാവവാദിയുടെ വാദത്തിൽ സന്നിപാതപ്രകൃതിയേയും നിഷേധിച്ചുകണ്ടു. അതും ശരിയല്ലെന്ന് പ്രകൃതിവാദി പറയുന്നു.

**സന്നിപാതികൃപി ചൈവം സതി പ്രസിദ്ധാ 18**

| | |
|---|---|
| ഏവം സതി | = ഗുണവിമിശ്രവികാരമാണ് പ്രകൃതിയെന്നു പരികൽപ്യമാനമായാൽ |
| സന്നിപാതികീ അപി | = സന്നിപാതപ്രകൃതിക്കും (പൂർവസിദ്ധാന്തമനുസരിച്ച്) |
| പ്രസിദ്ധാ | = പ്രസിദ്ധിയുണ്ട്. (സന്നിപാതപ്രകൃതിയുണ്ടെന്നും പറയാം) |

ദോഷോദ്രേകയത്തിൽ വികാരങ്ങളാണ് ഉണ്ടാകുന്നതെന്നും അവയാണ് പ്രകൃതി ലക്ഷണങ്ങളിൽ കാണുന്നതെന്നും സമ്മതിച്ചാൽ ഗുണവിമിശ്രവികാരമായ പ്രകൃതിയിൽ സന്നിപാതപ്രകൃതിയേയും ഉരംപ്പെടുത്താവുന്നതാണല്ലോ?

ഇങ്ങനെ ദോഷോദ്രേകയപ്രകൃതിവാദം സ്വയം ഉന്നയിച്ച്, പ്രകൃത്യഭാവവാദം സാധിക്കുവാൻ ശ്രമിച്ച പ്രകൃത്യഭാവവാദിയുടെ വാദഗതികളെ പ്രകൃതിവാദി നിഷേധിച്ചിട്ട് പ്രകൃതിയുണ്ടെന്നുതന്നെ സമർത്ഥിച്ചു.

എന്നാലും വികാരസമുദായമാണ് പ്രകൃതിയെന്ന് പറയുന്നത് ശരിയായിരിക്കയില്ലെന്നുകണ്ട് പ്രകൃതിവാദി വികാരവാദത്തെ നിഷേധിക്കുകയാണ്.

## തദസമ്യക്, പ്രകൃതേരന്യഭാവോ ഹി വികാരഃ 19

| | |
|---|---|
| തത് അസമ്യക് | = അത് ശരിയല്ല (ഗുണവിമിശ്രവികാരമാണ് പ്രകൃതിയെന്ന വാദം ശരിയല്ല) |
| ഹി | = എന്തുകൊണ്ടെന്നാൽ |
| പ്രകൃതേ: | = പ്രകൃതിയുടെ |
| അന്യഭാവ: | = അന്യഥാഭാവമാണ് |
| വികാര: | = വികാരമെന്നു പറയുന്നത്. |

ഗുണവിമിശ്രവികാരമാണ് പ്രകൃതിയെന്ന വാദം ശരിയല്ല. പ്രകൃത്യഭാവവാദത്തെ നിഷേധിക്കുന്നതിനുവേണ്ടി ഗുണവിമിശ്ര വികാരത്തെ ഞങ്ങളും സമ്മതിച്ചെന്നേയുള്ളു. അത് ശരിയായ അഭിപ്രായമേയല്ല. പ്രകൃതിലക്ഷണങ്ങൾ ഒരിക്കലും വികാരമല്ല പ്രകൃതിലക്ഷണങ്ങളുടെ മറിച്ചുള്ള സ്വഭാവമാണ് വികാരത്തിനുള്ളത്. ദോഷങ്ങൾ ദുഷിച്ച് പ്രവർത്തിക്കുമ്പോഴാണ് വികാരങ്ങൾ ഉണ്ടാകുന്നത്. അവ ആരോഗ്യഹാനികരങ്ങളുമാണ്. പ്രകൃതിലക്ഷണങ്ങളിൽ കാണുന്ന 'സ്ഫുടിതപാദാദികൾ' ഒരിക്കലും വികാരങ്ങളേയല്ല. അവ പ്രകൃതിലക്ഷണങ്ങൾ തന്നെയാണ്. ദോഷങ്ങൾ ദുഷിച്ച് ചയിച്ച് കോപിച്ച് ഉണ്ടാകുന്നവയാണ് വികാരങ്ങൾ. സ്ഫുടിത പാദാദി ലക്ഷണങ്ങൾ വികാരങ്ങളേയല്ല. അതുകൊണ്ട് ഗുണവിമിശ്ര വികാരമാണ് പ്രകൃതിയെന്നുള്ള പ്രകൃത്യഭാവവാദിയുടെ അഭിപ്രായത്തിന് സാംഗത്യമേയില്ല.

ഇപ്രകാരം പ്രകൃതിലക്ഷണങ്ങൾക്ക് അവികാരിത്വമാണുള്ളതെന്ന് സാധിച്ചിട്ട് ദോഷോദ്രേകപ്രകൃതിവാദിയുടെ നിസ്സഹായാവസ്ഥകണ്ട് പ്രകൃതിലക്ഷണങ്ങൾ വികാരകാരിയല്ലെന്ന് അടുത്ത സൂത്രംകൊണ്ട് അഭാവവാദിയെ മനസ്സിലാക്കിക്കുന്നു.

## തദ്ഭാവിതത്വാത് കായസ്യ പ്രകൃത്യാ ന വികാരഃ 20

| | |
|---|---|
| തദ്ഭാവിതത്വാത് | = അതുകൊണ്ട്, ശരീരം ഭാവിതമായിരിക്കുന്നതിനാൽ (പ്രകൃതിക്ക് കാരണമായിരിക്കുന്ന ദോഷങ്ങൾകൊണ്ട് ഭാവിതമായതിനാൽ) |
| കായസ്യ | = ശരീരത്തിന് |
| പ്രകൃത്യാ | = പ്രകൃതിദോഷംകൊണ്ട് |
| ന വികാര: | = വികാരം ഉണ്ടാകുന്നില്ല. |

ഗർഭോൽപാദനകാലത്ത് ബീജത്തിൽ അടങ്ങിയിരിക്കുന്ന ദോഷോദ്രയംകൊണ്ടാണ് വാതാദിപ്രകൃതികൾ ഉണ്ടാകുന്നത്. ദോഷോദ്രയം ഭാവിതമായിരിക്കുന്നതിനാൽ ആ ദോഷങ്ങൾ കൊണ്ട് ശരീരത്തിന് വികാരം സംഭവിക്കുകയില്ല. അതുകൊണ്ട് ആ അവസ്ഥയിൽ വികാരം ഉണ്ടാകുന്നതല്ല. നേരെമറിച്ച് വികാരകാരിയായ ദോഷോദ്രയമാണുണ്ടാകുന്നതെങ്കിൽ ശരിയായ ഗർഭോൽപാദനമോ പ്രകൃതിയോ ഉണ്ടാകുവാൻ തരമില്ല.

ഭാവിതമായിട്ടുള്ളത് വികാരകാരിയല്ലെന്നുള്ളതിന് ദൃഷ്ടാന്തം കാണിക്കുന്നു.

## തത്ര വിഷകന്യാ നിദർശനം 21

തത്ര = അവിടെ, (ഭാവിതമായാൽ വികാരകാരിയാവുകയില്ലെന്നുള്ളതിന്)

വിഷകന്യാ = വിഷത്താൽ ഭാവിതയായ കന്യക

നിദർശനം = ദൃഷ്ടാന്തമാകുന്നു.

ഒരു കാര്യം അഭ്യാസംകൊണ്ട് പരിചയപ്പെട്ടുപോയാൽ അത് വികാരത്തെ ഉണ്ടാക്കുന്നില്ല. അതുകൊണ്ടാണ് പ്രകൃതിലക്ഷണങ്ങൾ വികാരകാരിയല്ലെന്നു പറഞ്ഞത്.

''നിദർശനന്ത്വസംഭാവ്യോപ്യർത്ഥോ യേന സമർത്ഥയേത്''

എന്ന തന്ത്രയുക്തിയനുസരിച്ച് അസംഭാവ്യമെന്ന് പ്രഥമദൃഷ്ട്യാ തോന്നാവുന്ന ഒരു കാര്യത്തെ ദൃഷ്ടാന്തം കാണിച്ച് സമർത്ഥിക്കുന്നതിനെയാണ് നിദർശനം എന്ന തന്ത്രയുക്തികൊണ്ട് അർത്ഥമാക്കുന്നത്. ഈ സൂത്രത്തിൽ നിദർശനം എന്ന പദം തന്നെ ഉപയോഗിച്ചിരിക്കുന്നത് ഈ അർത്ഥത്തിലാണെന്നു കരുതേണ്ടിയിരിക്കുന്നു. സ്ഥാപിക്കാൻ വിഷകന്യകയെയാണ് ദൃഷ്ടാന്തമായി കാണിക്കുന്നത്. ക്രമീകൃതമായി വ്യവസ്ഥയനുസരിച്ച് വിഷം കൊടുത്ത് ഭാവിതമായ ശരീരത്തോടുകൂടിയ കന്യകയെയാണ് വിഷകന്യക എന്നു പറയുന്നത്. വിഷം അവളുടെ ശരീരത്തിൽ വികാരത്തെ ഉണ്ടാക്കുന്നില്ല. പ്രകൃതിദോഷാവസ്ഥ നിമിത്തം ഉണ്ടാകുന്ന മുൻപറഞ്ഞ വികാരലക്ഷണങ്ങൾ ദോഷഭാവിതമാകയാൽ വികാരകാരിയാകുന്നില്ലെന്നർത്ഥം. വിഷകന്യക അവളുമായി ഇടപെടുന്നവരെ വിഷശക്തികൊണ്ട് നശിപ്പിക്കുവാൻ പര്യാപ്തയാണെങ്കിലും അവളെ ആ വിഷം നശിപ്പിക്കുന്നില്ല...

''സ്പൃശന്തീ ഹന്തി സ്വേദേന ഗമ്യമാനാ ച മൈഥുനേ, പക്വം വൃന്താദിവ ഫലം പ്രശാതയതി മേഹനം. നൈഷാ ക്ഷമാ ദ്രഷ്ടുമപി പാർത്ഥിവസ്യ ജിജീവിഷോ: ''

വിഷകന്യകക്ക് അവളുടെ ശരീരത്തിൽ വിഷമുണ്ടെങ്കിലും അവൾക്ക്

ഉപദ്രവമുണ്ടാകുന്നില്ല. എന്നാൽ അവളോടിടപഴകുന്ന രാജാക്കൻമാർക്കും മററും അവശ ഉപദ്രവകാരിയാകുന്നു. അവളെ സ്പർശിച്ചാൽ തന്നെ അവളുടെ സേ്വദം കൊണ്ട് ആശ മരിക്കും. അവളുമായി മൈഥുനം ചെയ്താൽ പഴുത്ത പഴം ഞെട്ടിൽ നിന്ന് അടർന്നു വീഴുന്നതു പോലെ മേഹനം അടർന്നു വീഴും. ജീവിക്കണമെന്ന് ആഗ്രഹമുള്ള രാജാവ് അവളെ കാണുകപോലും ചെയ്യരുതെന്ന് താക്കീതും നൽകുന്നു. പൂർവകാലത്ത് രാജാക്കൻമാരുടെ ഇടയിലും മററും ചാരവൃത്തിനടത്തി ശത്രുസംഹാരം ചെയ്യാൻ ഇത്തരം വിഷകന്യകകളെ സൃഷ്ടിച്ചയക്കുക പതിവായിരുന്നു. ഇത്രയും സുന്ദരവും അർത്ഥവത്തുമായ ഒരു ദൃഷ്ടാന്തം, ഭാവിതമായത് വികാരകാരിയല്ലെന്നു കാണിക്കാൻ കിട്ടുകയില്ല. നിദർശനതന്ത്രയുക്തിയനുസരിച്ച് ശാസ്ത്രകാരൻമാർ അവരുന്നയിക്കുന്ന കാര്യങ്ങശ ദൃഢപ്പെടുത്തുന്നതിന് അനേകം ദൃഷ്ടാന്തങ്ങശ ശാസ്ത്രത്തിലുടനീളം കാണിച്ചിരിക്കുന്നതായി സൂക്ഷിച്ചുനോക്കിയാൽ കാണാൻ പ്രയാസമില്ല.

തുടർന്ന് ഭാവിതമായാൽ വികാരമുണ്ടാക്കുകയില്ലെന്നുള്ളതിന് വീണ്ടും ദൃഷ്ടാന്തങ്ങശ കാണിക്കുന്നു.

**സ്വം ച വിഷം വിഷവതാം ദോഷാണാം**
**ചാഭ്യവഹാരഃ സാത്മ്യാനാം 22**

| | |
|---|---|
| വിഷവതാം | = സർപ്പാദി വിഷജന്തുക്കശക്ക് |
| സ്വം ച വിഷം | = അവയുടെ തന്നെ വിഷവും |
| ന വികാരകരം | = വികാരകാരിയാകുന്നില്ല |
| സാത്മ്യാനാം | = സാത്മ്യമായിട്ടുള്ള |
| ദോഷാണാം | = ദോഷാംശം അടങ്ങിയ |
| അഭ്യവഹാര:ച | = ആഹാരവും |
| ന വികാരകര: | = വികാരകാരിയായി തീരുന്നില്ല. |

വിഷകന്യകയെ ഉദാഹരണമായി പറഞ്ഞതു കൂടാതെ അനേകം ദൃഷ്ടാന്തങ്ങശ എടുത്തുകാണിക്കുന്നത് തന്ത്രയുക്ത്യാ ശരിയായി കാര്യം ഗ്രഹിക്കുന്നതിനു വേണ്ടിയാണ്. ഭാവിതമായവ വികാരകാരിയല്ലെന്ന് ദൃഢപ്പെടുത്തുന്നതിന് കൂടിയാണ്. സർപ്പാദികളുടെ വിഷം അവയുടെ ശരീരത്തിൽ ഭാവിതമായിരിക്കുന്നതിനാൽ അവയെ നശിപ്പിക്കുന്നില്ല. അതുപോലെ പ്രകൃത്യാ അനാരോഗ്യകരങ്ങളായ ദ്രവ്യങ്ങശ അഭ്യസിച്ച് പരിചയിച്ചാൽ അവ സാത്മ്യമായതുകൊണ്ട് ദോഷകാരിയായി തീരുന്നില്ല. അപ്രകാരം തന്നെ

**പഥ്യാഹാരാശ്ച 23**

| | |
|---|---|
| പഥ്യാഹാരാ: ച | = പഥ്യാഹാരങ്ങളും (സാത്മ്യമായതുകൊണ്ട്) |
| ന വികാരകരാ: | = വികാരകാരിയാകുന്നില്ല. |

പഥ്യാഹാരങ്ങളും സാത്മ്യമായതുകൊണ്ട് വികാരകാരിയാകുന്നില്ല.

മേൽകാണിച്ച ഉദാഹരണങ്ങളിൽ നിന്നെല്ലാം പ്രകൃതി ലക്ഷണങ്ങളായി വിവരിച്ചിട്ടുള്ള വികാരപരങ്ങളായ ലക്ഷണങ്ങൾ ഭാവിതമായതിനാൽ (ജൻമനാ തുടങ്ങി) വികാരകാരികളാകുന്നില്ല. ദോഷപ്രഭയം വരുമ്പോൾ വികാരം സംഭവിക്കാമെന്നും അപ്പോൾ പ്രകൃതി ഉണ്ടാകുവാൻ ഇടയില്ലെന്നും അഥവാ പ്രകൃതിലക്ഷണങ്ങളായി വിവരിക്കുന്നവ, വികാരങ്ങളാണെന്നും ഉള്ളതുകൊണ്ട് പ്രകൃത്യഭാവമാണ് പറയേണ്ടതെന്ന പൂർവപക്ഷത്തെ നിഷേധിച്ചുകൊണ്ട്, പ്രകൃതി സംഭവിക്കുമെന്ന് മേൽ കാണിച്ച ന്യായങ്ങളും ദൃഷ്ടാന്തങ്ങളും വ്യക്തമാക്കുന്നുണ്ടെന്ന് പ്രകൃതിവാദി പറയുന്നു.

ഭാവിതവാദിവാദങ്ങളുന്നയിച്ച് പ്രകൃതിഭാവവാദത്തെ സമർത്ഥിക്കുകയാണെങ്കിൽ.

## തേനൈവം 24

തേന ഏവം = അതുകൊണ്ടാണെങ്കിൽ (വേറെ കുഴപ്പങ്ങൾ ആ വാദഗതിക്കുണ്ടെന്നു ചൂണ്ടിക്കാണിക്കേണ്ടിവരും)

ഇപ്രകാരമാണെങ്കിൽ മേൽക്കാണിച്ച വാദമുഖങ്ങളെ നിഷേധിക്കേണ്ടിവരുമെന്ന് പ്രകൃത്യഭാവവാദി പറയുന്നു. ഭാവിതമായത് വികാരകാരിയാകയില്ലെന്നും പ്രകൃതിലക്ഷണവാക്യങ്ങളിൽ കാണുന്നതായ വികാരങ്ങൾ ശരീരത്തിൽ ജൻമനാ ഭാവിതമായിരിക്കുന്നതിനാൽ വികാരകാരിയല്ലെന്ന് പ്രകൃതിഭാവവാദി പറഞ്ഞു. അതിന് വിഷകന്യകയെയും മററും ചൂണ്ടിക്കാണിച്ചു സമർത്ഥിച്ചിരിക്കുകയാണ്. ഈ അഭിപ്രായം അംഗീകരിച്ചാൽ ഭാവിതമായവ ഒരിക്കലും വികാരകാരിയാകുന്നില്ല എന്നു പറയേണ്ടിവരും എന്ന് മറെറാരു നിഷേധവാദം പ്രകൃത്യഭാവവാദി ഉന്നയിക്കുന്നു. അങ്ങനെയാണെങ്കിൽ.

## ഭാവിതാ വികാരം ന കുർവന്തീതി ചേത് സർവദാ വികാരാഭാവപ്രസംഗഃ സ്യാത് 25

ഭാവിതാ: (ദോഷാ:) = ഭാവിതമായവ (ഗർഭനിഷേകം തുടങ്ങി ഭാവിതങ്ങളായ ദോഷങ്ങൾ)

വികാരം = വികാരത്തെ (വ്യാധിയെ)

ന കുർവന്തി ഇതി ചേത് = ചെയ്യുകയില്ലെന്നാണെങ്കിൽ (എന്നാണഭിപ്രായമെങ്കിൽ)

സർവദാ = എല്ലായ്പ്പോഴും

വികാരാഭാവപ്രസംഗ: = വികാരമില്ലായ്മ തുടരുമെന്നാണ്

സ്യാത് = ഭവിക്കുന്നത്.

പ്രകൃത്യഭാവവാദി മേൽപറഞ്ഞ യുക്തിക്ക് നിഷേധമായി തുടരുന്നു. ഭാവിതമായ ദോഷങ്ങൾകൊണ്ട് വികാരം ഉണ്ടാകുന്നില്ല. ഗർഭോൽപ്പത്തിയോടൊപ്പംതന്നെ ശരീരം ദോഷഭാവിതമായിരിക്കുന്നതു കൊണ്ട് അതിൽനിന്നും ഉണ്ടാകുന്ന വികാരങ്ങളെ അനാരോഗ്യകരമായി കണക്കാക്കേണ്ടതുമില്ല. അങ്ങനെയാണെങ്കിൽ ഒരിക്കലും രോഗം ഉണ്ടാകാൻ പാടില്ല, മറിച്ചാണു കാണുന്നത്. പ്രകൃതിക്കുകാരണങ്ങളായ ദോഷങ്ങൾകൊണ്ട് രോഗങ്ങളേ ഉണ്ടാകുവാൻ പാടില്ല, വിശേഷിച്ച് വാതപ്രകൃതിക്ക് വാതരോഗങ്ങളോ പിത്തപ്രകൃതിക്ക് പിത്തജരോഗങ്ങളോ കഫപ്രകൃതിക്ക് കഫജരോഗങ്ങളോ ഉണ്ടാകാൻ പാടില്ല. പ്രകൃതിവാദി പറഞ്ഞ—''തൽഭാവിതത്വാത് കായസ്യപ്രകൃത്യാ ന വികാരഃ'' എന്ന വാദത്തിന് പ്രസക്തിയില്ല. മാത്രവുമല്ല ജീവിതകാലംവരെ ശരീരത്തിൽ രോഗമുണ്ടാകാനും പാടില്ല. രോഗങ്ങൾ ഉണ്ടായിക്കാണുന്നുമുണ്ട്. ആയതിനാൽ ഭാവിതമായവ വികാരകാരിയാകുന്നില്ലെന്ന വാദത്തോട് യോജിക്കുവാൻ നിവൃത്തിയില്ല. പ്രകൃതിലക്ഷണ വാക്യങ്ങളിൽ ദോഷോച്ഛ്രയം നിമിത്തം ഉണ്ടാകുന്ന വികാരങ്ങളാണുള്ളതെന്ന തൻെറ വാദത്തെ മാറേറണ്ടതില്ലെന്നും പ്രകൃത്യഭാവവാദി ശഠിക്കുന്നു. അതുകൊണ്ട് പ്രകൃതികൾക്ക് കാരണങ്ങളായ ദോഷങ്ങൾ കൊണ്ട് ശരീരം ഭാവിതമായിരിക്കുന്നതിനാൽ ഒരിക്കലും രോഗമേ ഉണ്ടാകാൻ പാടില്ല. (മുകളിൽ കാണിച്ച വികാരഭാവപ്രസംഗം ശരിയല്ല. എന്തുകൊണ്ടെന്നാൽ)

## യഃ പ്രചീയതേ പ്രകുപ്യതി ചാർവാക് തേന വികാരഃ 26

| | | |
|---|---|---|
| അർവാക് | = | പിന്നീടു—മാതൃശരീരത്തിൽ ഗർഭം രൂപംകൊണ്ടതിനു ശേഷം |
| യ: | = | യാതൊരു ദോഷം |
| പ്രചീയതേ | = | ചയിക്കുകയും |
| പ്രകുപ്യതി ച | = | കോപിക്കുകയും ചെയ്യുന്നുവോ |
| തേന | = | ആ ദോഷംകൊണ്ട് |
| വികാരഃ | = | വികാരം സംഭവിക്കുന്നു. (വ്യാധി ഉണ്ടാകുന്നത്.) |

വികാരഭാവപ്രസംഗത്തെ പ്രകൃതിവാദി നിഷേധിക്കുന്നു. ഭാവിതരൂപത്തിലുള്ള ദോഷങ്ങൾ രോഗത്തെ ഉണ്ടാക്കുന്നില്ല. ജൻമപ്രഭൃതി സാത്മ്യാവസ്ഥയാണ് ദോഷങ്ങൾക്ക് ഭാവിതമായ ശരീരത്തിൽ ഉള്ളത്. അങ്ങിനെ ഭാവിതമായ ദോഷങ്ങളാൽ വ്യാധികൾ ഉണ്ടാകുന്നില്ല. മറിച്ചു ഗർഭാധാനത്തിനു ശേഷം മാതാവിൻെറ അപഥ്യാഹാരവിഹാരങ്ങൾ നിമിത്തമോ, ജനനശേഷം സ്വയം ശീലിക്കുന്ന അപഥ്യാ-

ഹാര വിഹാരങ്ങൾ മൂലമോ ദോഷങ്ങൾ ചയിച്ചു കോപിക്കുമ്പോഴാണ് രോഗങ്ങളെ ഉണ്ടാക്കുന്നത്. പ്രകൃത്യവസ്ഥയും, രോഗങ്ങളും രണ്ടും രണ്ടുതന്നെയാണ്. അതുകൊണ്ട് ഒരിക്കലും പ്രകൃതിഹേതുകങ്ങളായ ദോഷങ്ങളെ കൊണ്ടുള്ള വികാരഭാവ പ്രസംഗത്തിന് പ്രസക്തിയില്ല. ''ചയോ വൃദ്ധി: സ്വധാമന്യേവ പ്രദ്വേഷോവൃദ്ധിഹേതുഷു'' ''വിപരീതഗുണേച്ഛാച, കോപസ്തു ഉൻമാർഗ്ഗഗാമിതാ ലിംഗാനാം ദർശനം സ്വേഷാമസ്വാസ്ഥ്യം രോഗസംഭവഃ'' എന്നു ശാസ്ത്രസമ്മതിയും ഉണ്ട്. ദോഷങ്ങൾ ദുഷിച്ച് സ്വസ്ഥാനത്ത് ചയിക്കുകയും അനന്തരം കോപിച്ച് സ്ഥാനാന്തരഗമനംചെയ്ത് രോഗങ്ങളെ ഉണ്ടാക്കുകയുമാണ്. ''രോഗസംഭവ'' എന്നതിന് 'ജ്വരാദിരോഗസംഭവ:' എന്നു അർത്ഥം കൽപിക്കേണ്ടതാണ്. അതുകൊണ്ട് ദോഷങ്ങൾ ദുഷിച്ചാൽ രോഗങ്ങളുണ്ടാകും. ഉൽപത്തിസമയത്ത് ദോഷങ്ങൾക്ക് സാമ്യാവസ്ഥയാണുള്ളത്; വികാരാവസ്ഥയില്ല. സാമ്യാവസ്ഥയിലേ പ്രകൃതിയുണ്ടാകൂ. ''വിയോനിവികൃതാകാരാ ജായന്തേ വികൃതൈർമലൈഃ'' ഗർഭോൽപത്തിക്കുശേഷം ദോഷങ്ങൾക്കു വികാരം വന്നാൽ പ്രകൃതിയല്ല ഗർഭവികൃതിയാണ് സംഭവിക്കുന്നതെന്നു മേൽക്കാണിച്ച ശാസ്ത്രഭാഗം തെളിയിക്കുന്നു.

ഉ്രഛിതമായ ദോഷം പ്രകൃതികാരണമാണെന്ന് മുൻപ് പറഞ്ഞിരുന്നു. ഇപ്പോൾ ഉ്രഛിത ദോഷം വ്യാധിജനകമാണെന്ന് പറയുന്നു. അങ്ങനെ രണ്ടു ദോഷോ്രഛ്രയങ്ങളാണ് വാദമുഖങ്ങളിൽ കണ്ടത്. ദോഷോ്രഛ്രയപ്രകൃതിവാദം ഉന്നയിച്ചതുതന്നെ പ്രകൃത്യഭാവവാദിയാണ്. പ്രകൃത്യുൽപത്തിക്ക് ദോഷോ്രഛ്രയമാണ് കാരണമെന്ന് പ്രകൃതിവാദി ഒരിക്കലും പറഞ്ഞിട്ടില്ല. അതുകൊണ്ട് ദോഷോ്രഛ്രയമല്ല പ്രകൃതിക്കു കാരണമെന്ന് അടുത്ത സൂത്രം കൊണ്ട് ചൂണ്ടിക്കാണിക്കുന്നു.

## പ്രകൃതിവ്യതിരിക്തസ്യോ്രഛ്രയോപചാരാദനു്രഛ്രയഃ പ്രകൃതേഃ 27

| | | |
|---|---|---|
| പ്രകൃതിവ്യതിരിക്തസ്യ | = | പ്രകൃതിയിൽ നിന്നും വ്യതിരിക്തമായതിന് (പ്രകൃതിവ്യതിരിക്തമായ വ്യാധിക്ക്) |
| ഉ്രഛ്രയോപചാരാത് | = | ദോഷോ്രഛ്രയം ഉണ്ടെന്നുപറഞ്ഞിട്ടുള്ളതിനാൽ |
| പ്രകൃതേഃ | = | പ്രകൃതിദോഷത്തിന് (പ്രകൃതിക്കു കാരണമായ ദോഷത്തിന്) |
| അനു്രഛ്രയ: | = | ഉ്രഛ്രയാഭാവമാണുള്ളത്. |

ദോഷോദ്രേകം പ്രകൃതിക്കു കാരണമാകാമെന്ന് അഭാവ വാദിയാണ് ഒരു വാദം കൊണ്ടുവന്നത്. ''ദ്രേകസ്യ ച അവശ്യം ഭാവി വികാരഃ'' എന്നുപറഞ്ഞതും അഭാവവാദിയാണ്. ആ അഭിപ്രായത്തോട് പ്രകൃതിവാദിക്കും യോജിപ്പാണുള്ളത്. പ്രകൃതിവ്യതിരിക്തമായ വ്യാധിയുടെ ഉൽപത്തിക്ക് ദോഷോദ്രേകമാണുള്ളത്. പ്രകൃതിക്കുകാരണങ്ങളായ ദോഷങ്ങൾക്ക് അനുദ്രേകമാണ് ഉള്ളത്. അഥവാ ദോഷോദ്രേകമില്ല.

സാമ്യാവസ്ഥയിലുള്ള ദോഷസ്ഥിതി പ്രകൃതിക്കും, അപഥ്യാഹാരവിഹാരങ്ങൾ കൊണ്ടുണ്ടാകുന്ന ദോഷോദ്രേകം വികാരങ്ങൾക്കും കാരണങ്ങളായിത്തീരുമെന്നർത്ഥം. ദോഷോദ്രേകം പ്രകൃതിക്കു കാരണമാണെന്ന് ഞാൻ (പ്രകൃതിഭാവവാദി) ഒരിക്കലും പറഞ്ഞിട്ടില്ലെന്നും ഈ സൂത്രംകൊണ്ട് അഭിപ്രായപ്പെടുകയാണ് ചെയ്യുന്നത്.

ഇപ്രകാരം പ്രകൃതിയുടെ ഉൽപത്തിക്ക് ദോഷോദ്രേകമല്ല കാരണമെന്ന് അടുത്ത സൂത്രത്തിൽ വിവരിക്കുന്നു.

## കഥം പ്രകൃതിരിതി ചേദ് ബാഹുല്യാത് 28

| | | |
|---|---|---|
| കഥം | = | എങ്ങിനെയാണ് |
| പ്രകൃതി: ഇതി ചേദ് | = | പ്രകൃതിയുടെ ഉൽഭവമെന്നാണെങ്കിൽ |
| ബാഹുല്യാദ് | = | ബാഹുല്യത്തിൽ നിന്നുമാണ് (കാരണ ബാഹുല്യമാകുന്നു.) |

രോഗത്തിനു കാരണം ദോഷോദ്രേകമാണെന്നു പറഞ്ഞു. പിന്നെ വാതാദിപ്രകൃതികൾ എങ്ങനെയുണ്ടാകുന്നുവെന്നാണെങ്കിൽ വികാരപരമല്ലാത്ത കാരണഗുണബാഹുല്യമാണ്. ''ശുക്ലാസൃക് ഗർഭിണീഭോജ്യചേഷ്ടാഗർഭാശയർത്തുഷു യ: സ്യാദ്ദോഷോധികസ്തേന പ്രകൃതിഃ.'' എന്ന ശാസ്ത്രഭാഗംകൊണ്ട് കാരണഗുണബാഹുല്യമാണ് പ്രകൃതിക്ക് കാരണമായിത്തീരുന്നതെന്നു അനുക്തസിദ്ധമാണല്ലോ? വ്യാധിജനകോദ്രേകവും പ്രകൃത്യുദ്രേകവും രണ്ടും രണ്ടാണ്. സമാനാനീകജനിതമായ ദോഷോദ്രേകം വ്യാധിക്കും, സ്വകാരണഗുണബാഹുല്യജന്യമായ ദോഷോദ്രേകം പ്രകൃതിക്കും കാരണമായിതീരുകയാണെന്ന് ധരിക്കേണ്ടതാണ്.

ഈ വ്യവസ്ഥ അംഗീകരിച്ചുകൊണ്ട് പ്രകൃതിക്കു കാരണം കാരണഗുണബാഹുല്യമാണെന്നു സമ്മതിച്ചാൽ തന്നെയും ആ ബാഹുല്യം വ്യാധ്യുദ്രേകമായി തീരുമോ എന്ന് സംശയം ഉണ്ടെങ്കിൽ അതിനു സമാധാനം പ്രകൃതിവാദി പറയുന്നു.

## ബാഹുല്യേപ്യനുച്ഛ്രയോ യഥാസന്നിവേശ മവസ്ഥാനാത് 29

| | | |
|---|---|---|
| ബാഹുല്യേ അപി | = | ബാഹുല്യമുണ്ടെങ്കിലും (പ്രകൃതിക്ക് കാരണമായ ദോഷങ്ങൾക്ക് കാരണഗുണബാഹുല്യം ഉണ്ടെങ്കിലും) |
| യഥാസന്നിവേശം | = | അതാതിന്റെ സ്ഥാനത്തുതന്നെ |
| അവസ്ഥാനാത് | = | സ്ഥിതിചെയ്യുന്നതുകൊണ്ട് |
| അനുച്ഛ്രയഃ | = | അനുച്ഛ്രയമാണുള്ളത് (ദോഷോച്ഛ്രയം സംഭവിക്കുന്നില്ല.) |

ദോഷോച്ഛ്രയം രോഗകാരണമാണ്. ദോഷോച്ഛ്രയത്തിൽ വികാരമാണ് സംഭവിക്കുന്നത്. അപ്പോൾ പ്രകൃതി ഉണ്ടാകാൻ തരമില്ല. പ്രകൃതിവാദി ഉന്നയിച്ച ദോഷോച്ഛ്രയമല്ല പ്രകൃതിക്കു കാരണം, സ്വകാരണഗുണബാഹുല്യമാണ്. കാരണഗുണബാഹുല്യമുണ്ടെങ്കിലു ദോഷങ്ങൾ അതാതിന്റെ സ്ഥാനത്തുതന്നെ അവികൃതമായി നിലകൊള്ളുന്നതുകൊണ്ടുള്ള ദോഷോച്ഛ്രയം പ്രകൃത്യുൽപാദനകാലത്തു സംഭവിക്കുന്നില്ല. അതുകൊണ്ട് ''ഉച്ഛ്രയേണേതിചേത്'' എന്ന വാദത്തിന് യാതൊരടിസ്ഥാനവുമില്ല. ഇങ്ങനെ പ്രകൃതിയുടെ ഉൽപത്തിക്കു കാരണമായ ദോഷോച്ഛ്രയമെന്താണെന്ന് വ്യക്തമാക്കിയിട്ട് ഉച്ഛ്രിതദോഷംമാത്രം പോരെന്നും വ്യാധ്യുൽപത്തിക്ക് ദോഷപ്രകോപനം ആവശ്യമാണെന്നും അടുത്ത സൂത്രംകൊണ്ടു പറയുന്നു.

## ഉച്ഛ്രിതോപി ചാപ്രകുപിതോ ന വികാരകരഃ; സാന്നിപാതികീ ച ന കിഞ്ചിദ് ബാധതേ സതി സർവസാമ്യേ 30

| | | |
|---|---|---|
| ഉച്ഛ്രിത: അപി | = | ദോഷോച്ഛ്രയം ഉണ്ടായിരുന്നാലും |
| അപ്രകുപിത: | = | ദോഷം കോപിക്കാതിരുന്നാൽ |
| ന വികാരകരഃ | = | വികാരകാരിയായിതീരുകയില്ല. |
| സന്നിപാതികീ ച | = | സന്നിപാതിക പ്രകൃതിയും |
| സർവസാമ്യേ സതി | = | എല്ലാദോഷങ്ങളും സമമായിരിക്കുമ്പോൾ |
| ന കിഞ്ചിദ് ബാധതേ | = | ഒരു തരത്തിലും ബാധകമാകില്ല. |

''ഉച്ഛ്രയേ ച അവശ്യം ഭാവീവികാര:'' എന്നു പ്രകൃത്യഭാവവാദി ദോഷോച്ഛ്രയവാദത്തെ സ്വയം ഉന്നയിച്ചുകൊണ്ട് ദോഷോച്ഛ്രയത്തിൽ വികാരമാണ് സംഭവിക്കുന്നതെന്നും പ്രകൃതിലക്ഷണവാക്യങ്ങളിൽ വികാരങ്ങളാണ് കാണുന്നതെന്നും അതുകൊണ്ട് പ്രകൃത്യഭാവമാണ് പറയേണ്ടതെന്നും ശങ്കിച്ചു. അതു ശരിയല്ല. ദോഷോ

ശ്രയമുണ്ടായിരുന്നാൽ തന്നെയും ദോഷങ്ങൾ കോപിക്കാതെ രോഗങ്ങൾ ഉണ്ടാകുകയില്ല. പ്രകൃതിക്കു കാരണമായ ദോഷത്തിന് സ്വകാരണഗുണോച്ഛ്രയമുണ്ടെങ്കിലും അതു കോപിക്കുന്നില്ല. അതുകൊണ്ടാണ് ''തദ്ഭാവിതത്വാത് കായസ്യ പ്രകൃത്യാ ന വികാര:'' എന്നു പറയാനിടയായത്.

പ്രകൃതിക്കു കാരണമായ ദോഷങ്ങൾ ഓരോ ശരീരത്തിലും ഓരോ പ്രത്യേകാനുപാതത്തിൽ ശരീരോൽപത്തിയോടൊപ്പം രൂപം കൊള്ളുന്നതുകൊണ്ട് അവയൊരിക്കലും വികാരകാരിയല്ല. മററൊരു തരത്തിൽ പറഞ്ഞാൽ അവ ജീവൻെറ സ്ഫുരണധർമ്മം മാത്രമാണ്. അവ ശരീരത്തിൻെറ സഹജമായ ചില ധർമ്മങ്ങൾക്കുമാത്രമേ ഉത്തരവാദികളാകുന്നുള്ളു. ജീവിതകാലത്ത് അതായത് ഗർഭാധാനത്തിനുശേഷമുള്ള ആഹാരരസത്തിൽ നിന്നും ഉരുത്തിരിഞ്ഞുണ്ടാകുന്നവയാണ് ഉത്സാഹോഛ്വാസ നി:ശ്വാസാദി ശരീരധാരകങ്ങളും സ്രംസവ്യാസ വ്യധസ്വാപാദി ശരീരനാശകങ്ങളും ആയ ധർമ്മകർമ്മങ്ങളാൽ "വികൃതാവികൃതാ ദേഹം ഘ്നന്തി തേ വർത്തയന്തിച" എന്ന വിശേഷണത്തിനു വിധേയങ്ങളായ ത്രിദോഷങ്ങൾ. ചുരുക്കത്തിൽ ഭൗതികമായ സ്വകാരണഗുണബാഹുല്യം പ്രകൃതിക്കും വികാരപരമായ ദോഷോച്ഛ്രയം രോഗത്തിനും കാരണമായതിനാൽ പ്രകൃത്യഭാവവാദത്തിന് നിലനിൽപില്ലെന്നും വ്യക്തമാക്കുന്നുണ്ട്.

ഈ അർത്ഥത്തിൽ സർവദോഷസാമ്യത്തിൽ സന്നിപാതിക പ്രകൃതി ഉണ്ടാകുകയില്ലെന്ന പൂർവപക്ഷത്തിനും പ്രസക്തിയില്ലാതെ വരുന്നു.

'പ്രകൃതി: ശരീരസ്വഭാവോ യഃ' ജനനം മുതൽ മരണം വരെ അനുവർത്തിക്കുന്ന ശരീരസ്വഭാവമാണ് പ്രകൃതി. അത് ബീജത്തിൽ അടങ്ങിയിരിക്കുന്ന ദോഷങ്ങളിൽ നിന്നും രൂപം പ്രാപിച്ചതുമാണ്. ബീജങ്ങളിലുള്ള ദോഷവ്യവസ്ഥിതി വികാരപരമല്ല. വികാരപരമായ ദോഷവ്യവസ്ഥിതിയിൽ ഗർഭോൽപത്തി സംഭവിക്കയില്ല. അഥവാ ഗർഭോൽപത്തി സംഭവിച്ചാൽ തന്നെയും അവ വിയോനിയോ വികൃതാകാരങ്ങളോ ആയേ തീരുകയുള്ളു. ഇവിടത്തെ ലക്ഷ്യം അതല്ല. ആരോഗ്യപരമായ ശരീരോൽപത്തിയും, ആ ശരീരത്തിൽ വരുന്ന സ്വഭാവവുമാണ് പ്രകൃതിയായി വിവരിക്കപ്പെടുന്നത്. ഗർഭോൽപത്തിയിൽ അവികൃതമായ ഗുണോച്ഛ്രയമാണ് (സ്വകാരണഗുണബാഹുല്യം) പ്രകൃതിക്ക് കാരണമാകുന്നത്.

പ്രകൃത്യഭാവവാദി പറയുന്നത് വാതപ്രകൃതിക്ക് ആ ശരീരത്തിൽ വാതത്തിൻെറ സ്വഭാവമേ കാണാൻ പാടുള്ളുവെന്നാണ്. ഇതര ദോഷങ്ങൾക്ക് ആ ശരീരത്തിൽ സ്ഥാനമുണ്ടായിരിക്കരുത്. ഈ അഭി

പ്രായത്തിന് ''തദ്ദോഷവത്താ പ്രകൃതിപക്ഷം'' എന്നു പറയു
അതല്ല വാതാദിപ്രകൃതികളിൽ എല്ലാ ദോഷങ്ങളുമുണ്ടെന്നും അതിനെ
വച്ച് ഉൽക്കടതമായദോഷങ്ങളെ അടിസ്ഥാനപ്പെടുത്തി വാതാദിപ്രകൃതി
കളെ നിശ്ചയിക്കുകയാണെങ്കിൽ അതും ശരിയല്ലെന്നാണ് അഭിപ്രായ
സ്വയം ഒരു പൂർവപക്ഷം ഉന്നയിച്ച് പ്രകൃത്യഭാവവാദത്തെ സമർത്ഥി
ക്കുന്നത്. ഇതിന് ദോഷോൽക്കടപ്രകൃതിപക്ഷം എന്നും പറയു
ഈ രണ്ടഭിപ്രായങ്ങളെയും പ്രകൃതിവാദി നിരൂപണം ചെയ്ത്
ഖണ്ഡിക്കുകയാണ് ചെയ്തിട്ടുള്ളത്. പ്രകൃത്യഭാവവാദിയുടെ
രണ്ടാമതു പറഞ്ഞ ദോഷോൽക്കട പ്രകൃതിവാദം രോഗോൽപത്തിയി
ലാണ് ചെന്നവസാനിച്ചത്. ദോഷോൽക്കടയമുണ്ടായിരുന്നാലും ദോഷ
കോപിക്കാതെ രോഗമുണ്ടാകുകയില്ലെന്നു കാണിച്ച് ആ അഭിപ്രായ
ത്തെയും ഭാഷ്യകാരൻ നിഷേധിച്ചു. പ്രകൃതിലക്ഷണവാക്യങ്ങളിൽ
കുറെ വികാരങ്ങളാണ് കാണുന്നതെന്നും വികാരമുള്ളപ്പോൾ നി
ക്കലും ആരോഗ്യമുണ്ടാകാൻ തരമില്ലെന്നും ഉള്ള വാദഗതിക്ക് വിഷകന്യ
കയേയും മററും ഉദാഹരണമായി ഉന്നയിച്ച് നിഷേധിക്കയും
ചെയ്തിട്ടുണ്ട്. എന്നിട്ട് പ്രകൃതിയുണ്ടാകുന്നത് എങ്ങനെയാണെന്ന്
''കഥം പ്രകൃതിരിതി ചേത് ബാഹുല്യാദ്'' എന്ന് അവികൃതമായ
സ്വകാരണഗുണബാഹുല്യമാണ് പ്രകൃതിക്കുകാരണമെന്നും നിസ്സ
ന്ദേഹമായി സിദ്ധാന്തീകരിക്കയും ചെയ്തിരിക്കുന്നു.

ശരീരനിയാമകങ്ങളായ വാതാദിദോഷങ്ങളെപ്പററി ശരിയായ
അറിവ് ശാസ്ത്രോക്തികളിൽ നിന്നും സുദൃഢമായി മനസ്സിലാ
ക്കാത്ത തെററുകളിൽ നിന്നാണ് ഇത്തരം വാദങ്ങൾ ഉന്നയിക്കപ്പെടു
ന്നത്. എന്നാൽ നിരൂപകനായ രസവൈശേഷിക ഗ്രന്ഥകാരൻ ആയുർ
വേദപഠിതാക്കളിൽ വന്നുചേരാവുന്ന വിചികിൽസകളെ നിർമ്മാർജ്ജ
നം ചെയ്യുന്നതിനുവേണ്ടി, സ്വയം പൂർവപക്ഷം ചെയ്ത് സിദ്ധാന്ത
ങ്ങളെ ആവിഷ്കരിക്കയാണ് ചെയ്യുന്നത്.

ജീവനും, ജഡമായ ശരീരവുമായിട്ടുള്ള സമ്യക്മേളനത്തി
ലാണ് ജീവിതം നിലനിൽക്കുന്നത്. അനേകം വ്യാപാരങ്ങളുടെ
ആകെത്തുകയാണ് ജീവിതം. ഇതിന് ജീവിതവ്യാപാരമെന്നും
പറയാം. ആ ജീവിതവ്യാപാരം നടത്തുന്ന ചൈതന്യത്തിനെയാണ്
ജീവനെന്നു പറയുന്നത്. ജഡമായ ശരീരം വ്യാപാരങ്ങൾ നിർവഹി
ക്കത്തക്ക വിധത്തിൽ യാന്ത്രികസജ്ജമാക്കിയിരിക്കുന്നു. അതിൽ
കൂടി ജീവൻ വ്യാപരിക്കുമ്പോൾ ജഡം ചലനാത്മകമായിതീരുന്നു.
ചലനമില്ലെങ്കിൽ ജീവിതവുമില്ല. ആ ചലനം വ്യാപാരഭേദേന
മൂന്നാക്കി തരം തിരിച്ചിരിക്കുന്നു. ഒന്ന് ജീവിക്കണമെങ്കിൽ ചലനം
കൊണ്ട് നഷ്ടപ്പെട്ടുപോകുന്ന ഭാഗത്തെ അഥവാ തേയ്മാനത്തെ നിക
ത്തിയെടുക്കണം. ശരീരം എന്ന പേരുതന്നെ ഉണ്ടായത് തേയ്മാനം

സംഭവിക്കുന്നതുകൊണ്ടാണ്. തേയ്മാനം നികത്തിയെടുക്കുവാനാണ് ആഹാരവും വിശ്രമവും ആവശ്യമായി വരുന്നത്. ആഹാരം പരിണമിച്ച് ശരീരമായി തീരണമെങ്കിൽ ശരീരത്തിൽ പാകപ്രക്രിയ നടന്നിരിക്കണം. പാകംകൊണ്ടു സ്വീകരിച്ച ആഹാരഗുണാംശംകൊണ്ട് ശരീരത്തിന് പോഷണം ഉണ്ടാകണം. പോഷണപ്രക്രിയയും ശരീരത്തിന്റെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ആവശ്യവുമാണ്. പചനം, പരിണാമം, പോഷണം, എന്നു ചുരുക്കത്തിൽ പറയാവുന്ന ശരീരവ്യാപാരസമൂഹങ്ങളുടെ നിയാമകശക്തിയായ ജീവന്റെ ധർമ്മഭേദമനുസരിച്ചുള്ള പ്രതിസ്ഫുരണങ്ങളെയാണ് വാതപിത്തകഫങ്ങളെന്ന പേരിൽ ശരീരധാരണ സമർത്ഥങ്ങളായി ശാസ്ത്രകാരന്മാർ അംഗീകരിച്ചിരിക്കുന്നത്. ആ ശക്തികളെ രൂക്ഷതാദി ഗുണങ്ങളിൽകൂടി രസരക്താദിധാതുക്കളിൽ കാണുവാൻ ശാസ്ത്രകാരന്മാർ നിശ്ചയിച്ചു. അവ ശക്തിയുടെ അൽപംകൂടി സ്ഥൂലഭാവത്തിലുള്ള ശക്തികൾ തന്നെയാണ്. ധാതുപരിണാമത്തിൽ വരുന്ന സ്ഥൂലാംശങ്ങളായ മലങ്ങളേയും ഈ ശക്തികളുടെ ബാഹ്യരൂപമായി കാണിച്ചുതരുകയും ചെയ്തിട്ടുണ്ട്. അങ്ങനെ വാതാദിദോഷങ്ങളെ ജീവത്ധർമ്മമായ ശക്തിരൂപത്തിലും, ധാതുക്കളിൽ കാണുന്ന ഗുണരൂപത്തിലും, കുറച്ചുകൂടി സ്ഥൂലമാക്കി മലരൂപത്തിലും കാണുവാൻ ശാസ്ത്രകാരന്മാർ നിർദ്ദേശിച്ചിരിക്കുകയാണ്. ജീവത്ധർമ്മമായ ശക്തിരൂപത്തെ "ധാരണാത്ധാതവ:" എന്ന് ധാതുക്കളായും (രസാദിധാതുക്കളല്ല) ആഹാര വിഹാരങ്ങളിലുള്ള ഗുണങ്ങളുടെ സമാനവിപരീതഭാവങ്ങളിൽ വർദ്ധിക്കുകയും ക്ഷയിക്കുകയും, കോപിക്കുകയും ചെയ്യാവുന്ന ദോഷങ്ങളായിട്ടും വ്യവഹരിക്കുകയാണ് ചെയ്തിട്ടുള്ളത്. ഈ ക്രമം മനസ്സിലാക്കി സൂക്ഷിച്ചു പഠിച്ചാൽ സംശയത്തിനവകാശമില്ല. "ദോഷധാതുമലാ മൂലം സദാ ദേഹസ്യ" എന്ന വിവരണം ഈ അർത്ഥത്തിൽ തന്നെയാണ് ചെയ്തിരിക്കുന്നതും.

ഇതിൽ ജീവസ്വരൂപമായ വാതാദി ദോഷങ്ങളാണ് പ്രകൃതി കാരണമായി തീരുന്നത്. ചൈതന്യവത്തായ ബീജത്തിൽ ഇവ അടങ്ങിയിരിക്കുകയും ചെയ്യുന്നു. ആഹാരവിഹാരങ്ങൾകൊണ്ട് ഗുണസമാനഭാവത്തിൽ ദോഷോദ്രേകം വരുന്ന വാതാദിദോഷങ്ങളാണ് രോഗങ്ങൾക്കു കാരണമായിതീരുന്നത്. അവ പരിഹാരം കൊണ്ട് സമനിലയിൽ എത്തിച്ചേരുകയും ചെയ്യും. പ്രകൃതിക്കു കാരണങ്ങളായ ജീവശക്തിക്ക് വികാരം സംഭവിച്ചാൽ അതിന്റെ ഫലം മരണവുമായിരിക്കും. ജീവിതകാലം വരെ അവ അവികൃതങ്ങളായിരിക്കുന്നു. ശരീര സ്വഭാവമായ പ്രകൃതിയെ അവിഛിന്നം തുടരുകയും ചെയ്യും. ഈ ശാസ്ത്ര വചനം നോക്കൂ.

"ദ്വിവിധാ വാതാദയഃ പ്രാകൃതാ വൈകൃതാശ്ച തത്ര പ്രാകൃതാഃ സപ്തവിധായാഃ പ്രകൃതേഃ ഹേതുഭൂതാഃ ശരീരൈകജൻമാനഃ തേ ശരീരധാരണാത് ധാതുസംജ്ഞാഃ ദോഷാഖ്യാനാം വികൃതാനാം ബീജഭൂതാഃ സർവേഷ്വപി ച ദേഹേ സന്നിഹിതേഷു പ്രകൃതാ ഉൽബണേന വ്യപദേശഃ. വൈകൃതാസ്തുഗർഭാത് അഭിനിസ്സൃതസ്യ ആഹാര രസസ്യ മലാഃ സംഭവന്തി. പ്രാകൃതേഷ്വവരോഹന്തി. തേ കാലാദിവശേന സ്വപ്രമാണവൃദ്ധിക്ഷയയോഗാത് ദേഹം അനുഗൃഹ്ണന്തി ദൂഷയന്തി ച."

ഈ വിജ്ഞനക്രമത്തിൽ നിന്നുകൊണ്ട് ശരീരധർമ്മത്തെയും പ്രകൃതി സ്വഭാവത്തെയും കാരണത്തെയും, അവലോകനം ചെയ്താൽ തെററുപററുവാൻ ഇടയില്ല. അതുകൊണ്ട് ശരീരോൽപ്പത്തിയിൽ ഉണ്ടാകുന്ന ശരീരസ്വഭാവമാണ് പ്രകൃതിയെന്നും അത് ആജീവനാന്തം നിലനിൽക്കുമെന്നും അവക്കു കാരണം സ്വകാരണഗുണബാഹുല്യമാണെന്നും ഇതര സാഹചര്യങ്ങൾ ശരീരസ്വഭാവമായ പ്രകൃതിയെ പരിപോഷിപ്പിക്കുന്നതിന് ഉതകുകയാണ് ചെയ്യുന്നതെന്നും മനസ്സിലാക്കേണ്ടതാണ്. "ശുക്ലാസൃക്ഗർഭിണീഭോജ്യചേഷ്ടാഗർഭാശയർത്തുഷു യസ്സ്യാദ് ദോഷോധികസ്തേന പ്രകൃതി:" ഇവിടത്തെ അധിക ശബ്ദം സ്വകാരണഗുണാധിക്യമെന്നും അറിഞ്ഞിരിക്കേണ്ടതാണ്.

ഇങ്ങനെ പ്രകൃതിയുടെ സ്വഭാവത്തെ ദൃഢമാക്കിയിട്ട് പ്രകൃതിഭേദങ്ങളെപ്പററി അടുത്ത സൂത്രം കൊണ്ടുപറയുന്നു.

## സപ്ത ദോഷതഃ സപ്തഗുണതഃ 31

ദോഷതഃ = വാതാദിദോഷങ്ങൾ ഹേതുവായിട്ട്
സപ്ത = ഏഴുതരത്തിലും
ഗുണത: = സത്വരജസ്തമോ ഗുണങ്ങൾ ഹേതുവായിട്ട്
സപ്ത = ഏഴുഭേദങ്ങളും (പ്രകൃതിക്കുണ്ട്)

വാതപിത്തകഫങ്ങൾകൊണ്ട് പ്രത്യേകമായി മൂന്ന് സംസർഗ്ഗങ്ങൾ കൊണ്ട് മൂന്ന്, സന്നിപാതംകൊണ്ട് ഒന്ന് ഇങ്ങനെ ശാരീരിക പ്രകൃതിഭേദങ്ങൾ ഏഴാണ്. ശരീരഭാവത്തോടൊപ്പം മാനസീകഭേദങ്ങളും ഗർഭോൽപ്പത്തിയിൽ സംഭവിക്കുന്നുണ്ട്. മാനസികമായ ഗുണങ്ങളാണ് സത്വരജസ്തമസ്സുകൾ. ഇവ പ്രത്യേകമായി മൂന്നും, സംസർഗ്ഗം കൊണ്ടു മൂന്നും, സന്നിപാതം കൊണ്ട് ഒന്നും ഇങ്ങനെ ഏഴു മാനസിക പ്രകൃതിഭേദങ്ങളുമുണ്ട്. ഇവിടെയും ഗുണോത്ക്കർഷമാണ് മാനസികപ്രകൃതിക്കും കാരണമെന്ന് ധരിക്കേണ്ടതാണ്.

പ്രകൃതിവിവക്ഷ കഴിഞ്ഞതിനുശേഷം ഏഴാം സൂത്രത്തിൽ പറഞ്ഞിട്ടുള്ള സന്നിപാതത്തിന് വ്യവഹാരപ്രസക്തിയുണ്ടോയെന്ന് അടുത്തതായി പരിശോധിക്കുന്നു.

## സന്നിപാതാപ്രസിദ്ധിഃ ഹിവിരോധാത് 32

സന്നിപാതാ പ്രസിദ്ധി: = സന്നിപാതത്തിന് അപ്രസിദ്ധിയാണുള്ളത് (സന്നിപാതമെന്നൊന്നുണ്ടാകാൻ തരമില്ല

ഹി = എന്തുകൊണ്ടെന്നാൽ

വിരോധാത് = വിരോധം ഹേതാവായിട്ട് (പരസ്പര വിരുദ്ധങ്ങളായതുകൊണ്ട്.)

വാതപിത്ത കഫങ്ങൾ ഒരുമിച്ചു ചേർന്ന് പ്രവർത്തിക്കുമ്പോഴാണ് സന്നിപാതമെന്ന് പറയുന്നത്. അവ പരസ്പരവിരുദ്ധങ്ങളായതുകൊണ്ട് ഒരുമിച്ചുചേർന്ന് പ്രവർത്തിക്കാൻ സാദ്ധ്യമല്ല. വാതം, ശീതം, രൂക്ഷം, ലഘു മുതലായ ഗുണങ്ങളോടു കൂടിയതാണ്. കഫം സ്നിഗ്ദ്ധവും, ശീതവും, ഗുരുവും, ആണ്. പിത്തം രൂക്ഷം, ഉഷ്ണം, ലഘു മുതലായ ഗുണങ്ങളുള്ളതുമാണ്. ഇങ്ങനെ പരസ്പരവിരുദ്ധഗുണങ്ങളുള്ളവ ചേർന്ന് സന്നിപാതമെന്ന ഒരു കാര്യം സംഭവിക്കാനിടയില്ല. അഹിനകുലങ്ങൾ പോലെ പരസ്പരവിരുദ്ധങ്ങളായവയാണ് വാതാദികൾ. അതുകൊണ്ട് എന്റെ അഭിപ്രായത്തിൽ (പൂർവപക്ഷകാരന്റെ) സന്നിപാതത്തിന് അപ്രസിദ്ധിയാണ് പറയേണ്ടത്. എന്നാൽ ശാസ്ത്രകാരൻമാർ സന്നിപാതത്തെ പരിഗണിച്ചിട്ടുമുണ്ട്. അതു ശരിയല്ലെന്നാണ് പുർവപക്ഷകാരൻ പറയുന്നത്.

അപ്രസിദ്ധിക്ക് വീണ്ടും കാരണം പറയുന്നു.

## അന്യോന്യപ്രശമനസാമർത്ഥ്യാത് 33

അന്യോന്യപ്രശമന-സാമർത്ഥ്യാത് = അന്യോന്യപ്രശമനസാമർത്ഥ്യം ഹേതുവായിട്ട്

സന്നിപാതാപ്രസിദ്ധി: = സന്നിപാതത്തിന് പ്രസക്തിയില്ല.

ദോഷങ്ങൾ വിരുദ്ധങ്ങൾ എന്നു മാത്രമല്ല അവ വികാരപ്പെട്ടാലും അന്യോന്യം ശമിപ്പിക്കുവാൻ സാമർത്ഥ്യമുള്ളതുകൊണ്ട് അവക്ക് ഒരുമിച്ചുചേർന്ന് ഒരുകാര്യം ചെയ്യുവാൻ സാധിക്കുകയില്ല. ഒരുമിച്ചു വർദ്ധിച്ച് ഒരുമിച്ചു പ്രവർത്തിക്കുന്നതിനെയാണല്ലോ ദോഷങ്ങളുടെ സന്നിപാതമെന്നു ശാസ്ത്രകാരൻമാർ വിവക്ഷിച്ചിരിക്കുന്നത്. പരസ്പരം ശമിപ്പിക്കുന്ന സ്വഭാവം ഉള്ളതുകൊണ്ട് സന്നിപാതത്തിന് അപ്രസക്തിയാണുള്ളത്.

മാത്രമല്ല അപ്രസക്തിക്ക് വേറെയും കാരണമുണ്ട്.

**സർവേഷു സർവസംഭവാത്** 34

സർവേഷു = എല്ലാവ്യാധികളിലും (സംസൃഷ്ട സന്നിപാത പ്രത്യേക ദോഷജന്യങ്ങളായ എല്ലാ രോഗങ്ങളിലും)

സർവസംഭവാത് = എല്ലാദോഷങ്ങളും ഉണ്ടെന്ന് പറയുന്നത് ഹേതുവായിട്ട്

സന്നിപാതാ പ്രസിദ്ധി: = സന്നിപാതത്തിന് അപ്രസിദ്ധിയാണുള്ളത്.

സന്നിപാതമെന്ന് ഒരു പ്രത്യേകവിഭാഗത്തിന്റെ ആവശ്യമില്ല. എല്ലാ രോഗങ്ങളിലും എല്ലാ ദോഷങ്ങളും ഉണ്ടെന്നു പറയുകയും ചെയ്തിട്ട്, പിന്നെ സന്നിപാതമെന്നൊന്ന് പ്രത്യേകം പറയുന്നതിൽ അർത്ഥമില്ല. സർവേ സവാതാ: സർവേ സപിത്താ: സർവേ സകഫാ: എന്ന് എല്ലാ രോഗങ്ങളിലും വാതപിത്തകഫങ്ങളുണ്ടെന്ന് പ്രസ്താവിക്കുകയും ചെയ്യുന്നത് അസാംഗത്യമാണ്. മാത്രവുമല്ല ''ഏകശ്ച ദോഷ: പ്രകുപിതഃ സർവാനേവ പ്രകോപയേത്'' എന്ന് ശാസ്ത്രകാരൻമാർ തന്നെ പറയുന്നുമുണ്ട്. ഈ വിവരണമെല്ലാം വച്ചു നോക്കുമ്പോൾ എല്ലാ രോഗങ്ങളിലും എല്ലാ ദോഷങ്ങളുമുണ്ടായിരിക്കുമെന്നു കാണുന്നതിനാൽ സന്നിപാതമെന്നൊന്ന് പ്രത്യേകം പറയേണ്ട ആവശ്യമുണ്ടോയെന്നും തോന്നിപോകും.

എന്താണീ സന്നിപാതം എന്നു പറഞ്ഞാൽ തന്നെ,

**യസ്മിൻ വ്യാധൗ ത്രയോ ദോഷാഃ സന്നിപതിതാ ഭവന്തി, സ ഖലു സന്നിപാതഃ** 35

യസ്മിൻ വ്യാധൗ = ഏതെങ്കിലുമൊരു രോഗത്തിൽ

ത്രയോ ദോഷാഃ = മൂന്നു ദോഷങ്ങളും

സന്നിപതിതാ ഭവന്തി = ഒരുമിച്ചുചേർന്ന് പ്രവർത്തിക്കുമ്പോൾ

സ ഖലു സന്നിപാത: = അതിനെയാണല്ലോ സന്നിപാതമെന്നു പറയുന്നത്.

മൂന്നു ദോഷങ്ങളും ഒരുപോലെ ചേർന്ന് ഒരു രോഗത്തെ ഉണ്ടാക്കുമ്പോൾ അതിനെയാണല്ലോ സന്നിപാതമെന്നു പറയേണ്ടത്. എല്ലാ രോഗങ്ങളിലും എല്ലാ ദോഷങ്ങളുമുണ്ടെന്നു പറയുന്ന ശാസ്ത്രകാരൻ തന്നെയാണ് സന്നിപാതവും ഉണ്ടെന്ന് പറയുന്നത്. ഞാനും അതിനോട് യോജിക്കുന്നു. എല്ലാ രോഗങ്ങളിലും എല്ലാ ദോഷങ്ങളും പ്രവർത്തിക്കുന്നുവെന്നു പറയുന്നതിൽ എനിക്ക് ആക്ഷേപവുമില്ല.

പിന്നെസന്നിപാതമെന്ന് പ്രത്യേകം പറയേണ്ട ആവശ്യമെന്ത് ? ആ അഭിപ്രായത്തോടാണ് എനിക്ക് ആക്ഷേപമുള്ളത്. എല്ലാ രോഗങ്ങളിലും എല്ലാ ദോഷങ്ങളും ഉണ്ടെന്നു പറയുന്ന അതേ ശാസ്ത്രകാരൻമാർ തന്നെ ''പൃഥക് ദ്വന്ദ്വൈ: സമസ്തൈശ്ച ദോഷൈരാഗന്തുശ്ചാഷ്ടമോജ്വര:'' എന്ന് പൃഥക്ദോഷജനിതവും ദ്വന്ദ്വദോഷജനിതവും സമസ്തദോഷജനിതവും ആഗന്തുജനിതവുംആയിട്ട് ജ്വരത്തെ എട്ടായി തരംതിരിച്ചിരിക്കുന്നു. ഈ പ്രതിപാദനവും, എല്ലാ രോഗങ്ങളിലും എല്ലാ ദോഷങ്ങളുമുണ്ടെന്നു പറയുന്ന പ്രതിപാദനവും പരസ്പരവിരുദ്ധങ്ങളാണ്. എല്ലാ രോഗങ്ങളിലും എല്ലാ ദോഷങ്ങളുമുണ്ടെന്നു പറയുന്നതാണല്ലോ സന്നിപാതം. പിന്നെ പ്രത്യേകം സന്നിപാതപരാമർശത്തിന് പ്രസക്തിയില്ലെന്നാണ് എൻെറ പക്ഷം.

രോഗോൽപത്തിക്ക് എല്ലാ ദോഷങ്ങളും കാരണമാണെന്നു സമ്മതിക്കുകയും അതിൽ വച്ച് ഉച്ഛ്രിതമായിട്ടുള്ളപ്പോൾ സന്നിപാതമെന്നു പറയാം എന്നാണെങ്കിൽ അതും ശരിയല്ലെന്ന് പൂർവപക്ഷകാരൻ പറയുന്നു.

## തഥാപ്യുച്ഛ്രയേണേതിചേന്ന യഥോച്ഛ്രിത ഇതി വചനാത് 36

| | | |
|---|---|---|
| തഥാപി | = | എന്നിരുന്നാലും (എല്ലാ രോഗങ്ങളിലും എല്ലാ ദോഷങ്ങളും ഉണ്ടെന്നിരുന്നാലും) |
| ഉച്ഛ്രയേണ ഇതിചേത് | = | ഉച്ഛ്രയംകൊണ്ടാണ് (ദോഷോച്ഛ്രയംകൊണ്ടാണ് എന്നാണെങ്കിൽ) |
| ന | = | ആ അഭിപ്രായം ശരിയല്ല |
| യഥോച്ഛ്രിതേ ഇതി–വചനാത് | = | എല്ലാ രോഗങ്ങൾക്കും ദോഷോച്ഛ്രയമാണു കാരണമെന്നു പറയപ്പെട്ടിട്ടുണ്ട് |
| തേന സന്നിപാതാ പ്രസിദ്ധി: | = | അതിനാൽ സന്നിപാതാപ്രസിദ്ധിയാണുള്ളത്. |

രോഗങ്ങൾ ഉണ്ടാകുന്നത് ദോഷങ്ങൾ വികാരപ്പെട്ട് ഉച്ഛ്രിതങ്ങളാകുമ്പോൾ മാത്രമാണ്. അത് ഒരു സാധാരണ നിയമവുമാണ്. അതുകൊണ്ട് പ്രത്യേക ദോഷസംസർഗ്ഗസന്നിപാത വിഭാഗങ്ങൾ തന്നെ അപ്രസക്തമാണ്. ആയതിനാൽ സന്നിപാതമാണെന്ന് പ്രത്യേകം പറയേണ്ട ആവശ്യമില്ല.

സന്നിപാതാപ്രസിദ്ധിക്ക് വേറൊരു കാരണംകൂടി പറയുന്നു.

## സ്ഥാനാനഭിധാനാത് രസതഃ പ്രദേശതശ്ച 37

രസത: = രസത്തെ അടിസ്ഥാനപ്പെടുത്തിയും (മധുരാദി രസങ്ങളെ)

പ്രദേശത: ച = പ്രദേശത്തെ അടിസ്ഥാനപ്പെടുത്തിയും (ഭൂദേശം, ദേഹദേശം,)

സ്ഥാനാനഭിധാനാത് = സ്ഥാന നിർണ്ണയം ചെയ്തിട്ടില്ലാത്തതു കൊണ്ട്

സന്നിപാതാപ്രസിദ്ധി;= സന്നിപാതത്തിന് പ്രസിദ്ധിയില്ല.

കൂടാതെ വേറൊരു കാരണം ഉന്നയിച്ച് സന്നിപാത നിശ്ചയത്തെ നിഷേധിക്കുന്നു. വാതപിത്തകഫങ്ങൾക്ക് മധുരാദി രസങ്ങളെ അപേക്ഷിച്ചും ദേഹഭൂദേശങ്ങളെ അപേക്ഷിച്ചും പ്രത്യേകം പ്രത്യേകം സ്ഥാനനിർണ്ണയം ചെയ്തിട്ടുണ്ട്. അതുപോലെ സന്നിപാതദോഷത്തിനും പ്രത്യേക സ്ഥാന നിർണ്ണയം ചെയ്യേണ്ടതല്ലേ? ''തേ വ്യാപിനോപി ഹൃന്നാഭ്യോരധോമദ്ധ്യോർദ്ധ്വ സംശ്രയാ;'' എന്നും ''ജാംഗലം വാതഭൂയിഷ്ഠം ആനൂപം തു കഫോൽബണം'' എന്നും ദേഹഭൂദേശങ്ങളിൽ സ്ഥാനനിർണ്ണയം ചെയ്തിട്ടുണ്ട്. ''തത്രാദ്യാ മാരുതം ഘ്നന്തി ത്രയസ്തിക്താദയ: കഫം കഷായതിക്തമധുരാ: പിത്തമന്യേതു കുർവതേ'' എന്ന് രസത്തെ അടിസ്ഥാനപ്പെടുത്തിയും സ്ഥാനം നിർണ്ണയിച്ചിട്ടുണ്ട്. സന്നിപാതത്തിന് അങ്ങനെ പ്രത്യേകം സ്ഥാനം നിർണ്ണയിക്കാത്തതുകൊണ്ട് സന്നിപാതമെന്നൊന്ന് ഇല്ലെന്നുതന്നെ വരുന്നു. മാത്രമല്ല—

## പ്രചയപ്രകോപകാലസ്യ ച 38

പ്രചയ പ്രകോപ കാലസ്യച = ചയകാലത്തിൻെറയും കോപകാലത്തിൻെറയും

അനഭിധാനാൽ = കാര്യം പറയാത്തതുകൊണ്ട്

സന്നിപാതാ പ്രസിദ്ധി: = സന്നിപാതാപ്രസിദ്ധിയാണുള്ളത്.

വാതപിത്തകഫങ്ങൾ ചയിക്കുകയും കോപിക്കുകയുംചെയ്യുന്നതിന് പ്രത്യേകം പ്രത്യേകം ''ചയ പ്രകോപപ്രശമാ: വായോ: ഗ്രീഷ്മാദിഷുത്രിഷു വർഷാദിഷു ച പിത്തസ്യ ശ്ലേഷ്മണ: ശിശിരാദിഷു'' എന്ന് കാലനിർണ്ണയം ചെയ്തിട്ടുണ്ട്. സന്നിപാതത്തിന് ചയ പ്രകോപകാലങ്ങൾ പറയപ്പെട്ടിട്ടുമില്ല. അതിനാൽ സന്നിപാതമെന്നൊന്ന് പ്രത്യേകം ഇല്ല.

മേൽകാണിച്ച, പൂർവപക്ഷകാരൻെറ ആക്ഷേപങ്ങളേ ഖണ്ഡിച്ചുകൊണ്ട് സന്നിപാതത്തിന് പ്രസിദ്ധിയുണ്ടെന്നു ശാസ്ത്രകാരൻ സിദ്ധാന്തിക്കുന്നു.

## സത്വരജസ്തമസാം കാര്യേണ വിരോധഃ പ്രത്യുക്തഃ 39

സത്വരജസ്തമസാം = സത്വരജസ്തമോഗുണങ്ങളുടെ
കാര്യേണ = കാര്യം കൊണ്ടുതന്നെ (പ്രവർത്തിയുടെ സ്വഭാവം കൊണ്ടു തന്നെ)
വിരോധ: പ്രത്യുക്ത: = വിരോധം എന്ന ആക്ഷേപം നിഷേധിക്കാം.

സന്നിപാതാപ്രസിദ്ധിക്ക് കാരണമായി കൊണ്ടുവന്ന പൂർവപക്ഷം വാതപിത്തകഫങ്ങൾ ഗുണാപേക്ഷയാ പരസ്പരവിരുദ്ധങ്ങളായതുകൊണ്ട് അവ ഒരുമിച്ചുചേർന്ന് സന്നിപാതമുണ്ടാകുവാൻ ഇടയില്ലെന്നാണ്. ആ അഭിപ്രായം ശരിയല്ലെന്ന് ദൃഷ്ടാന്തം ഉദ്ധരിച്ച് നിഷേധിക്കുകയാണ് ചെയ്യുന്നത്.

പരസ്പരവിരുദ്ധങ്ങളായ സത്വരജസ്തമോ ഗുണങ്ങൾ ശരീരത്തിൽ വ്യവസ്ഥിതിചെയ്ത് മാനസികവ്യാപാരം നടത്തുന്നുണ്ട്. അവ സുഖദുഃഖമോഹാത്മകങ്ങളായതുകൊണ്ട് പരസ്പര വിരുദ്ധങ്ങളുമാണ്. ബ്രഹ്മാദിസ്തംഭപര്യന്തമുള്ള ജഗത്തിൽ അവ വ്യാപിച്ചിരിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. അതുകൊണ്ട് വിരുദ്ധങ്ങൾ ഏകകാര്യാരംഭകങ്ങളായി തീരാമെന്നും കാണുന്നുണ്ട്. അതുപോലെ പരസ്പരവിരുദ്ധങ്ങളായ വാതാദിദോഷങ്ങൾ ചേർന്നും സന്നിപാതം ഉണ്ടാകാം. അല്ലാതെ അവ അഹിനകുലങ്ങൾ പോലെ (പാമ്പും കീരിയും) പരസ്പരവിരുദ്ധങ്ങളല്ല. വൈരുദ്ധ്യ സ്വഭാവത്തെ നിലനിർത്തിക്കൊണ്ടുതന്നെ ദോഷങ്ങൾ ഒരുമിച്ചു പ്രവർത്തിക്കുന്നുമുണ്ട്. അതിന് ദൃഷ്ടാന്തമായിട്ടാണ് സത്വരജസ്തമസ്സുകളുടെ പ്രവർത്തനങ്ങളെ നിദർശനമാക്കിയത്. "വിരുദ്ധാ അപി ചാന്യോന്യം രസാദ്യാ: കാര്യസാധനേ നാവശ്യം സ്യുർവിഘാതായ ഗുണദോഷാ മിഥോയഥാ'' ഈ ശാസ്ത്രഭാഗം മേൽക്കാണിച്ച ദൃഷ്ടാന്തത്തിന് ഉപോൽബലകവുമാണ്.

വിരോധംകൊണ്ട് അപ്രസിദ്ധി പറയാൻ പാടില്ലെന്ന് വീണ്ടും ഉദാഹരണങ്ങൾ കാണിക്കുന്നു.

## അപാമഗ്നേർമാതരിശ്വനശ്ച 40

ച = കൂടാതെയും
അപാം അഗ്നേ: മാതരിശ്വന: ച = ജലം, അഗ്നി, വായു ഇവയുടെ
കാര്യേണ വിരോധ: പ്രത്യുക്ത : = പ്രവൃത്തികൊണ്ട് വിരോധവാദം പ്രതിഷേധിക്കപ്പെടുന്നു.

അഹിനകുലങ്ങളെപ്പോലെ പരസ്പരവിരുദ്ധങ്ങളല്ല വാതാദികൾ. പരസ്പരവിരുദ്ധങ്ങളായതിനാൽ അവ ചേർന്ന് സന്നിപാതം ഉണ്ടാകുകയില്ലെന്ന നിഷേധവാദത്തെ വീണ്ടും ഉദാഹരണം കാണിച്ച് തിരസ്ക്കരിയ്ക്കുകയാണ്. ജലവും, വായുവും, അഗ്നിയും പരസ്പരവിരുദ്ധങ്ങളായിരുന്നിട്ടും അന്തരീക്ഷത്തിൽ അവ ഒരുമിച്ചുചേർന്ന് വിദ്യുത്തിനെ ഉണ്ടാക്കുന്നതായി കാണാവുന്നതാണ്. ഈ ദൃഷ്ടാന്തവും 'ന വിരോധാത്' എന്ന പൂർവപക്ഷത്തെ നിഷേധിയ്ക്കുകയാണ്.

വീണ്ടും ദൃഷ്ടാന്തങ്ങൾ കാണിയ്ക്കുന്നു.

**മഹാഭൂതാനാം ശുക്ലശോണിതയോശ്ച** 41

മഹാഭൂതാനാം ച = മഹാഭൂതങ്ങളുടെയും
ശുക്ലശോണിതയോ:ച = ശുക്ലശോണിതങ്ങളുടെയും
കാര്യേണ വിരോധ: പ്രത്യുക്ത: = പ്രവർത്തികൾകൊണ്ട് വിരോധവാദം നിഷേധിക്കപ്പെടുന്നു.

പഞ്ചഭൂതങ്ങൾ പരസ്പരവിരുദ്ധങ്ങളാണ്. അവ ഒരുമിച്ചുചേർന്ന് ദ്രവ്യാദികളുടെ ഉല്പത്തിക്കുവേണ്ടി പ്രവർത്തിക്കുന്നു. പൃഥ്വ്യപ്തേജോവായുക്കളിൽ, പൃഥ്വി കഠിനവും ഗുരുത്വമുള്ളതും അധോഗമനസ്വഭാവമുള്ളതുമാണ്. ജലം ഗുരുത്വമുള്ളതും, തിര്യക് സ്യന്ദന അധോഗാമിത്വസ്വഭാവമുള്ളതുമാണ്. തേജസ്സ് ഉഷ്ണവും, ലഘുവും ഊർദ്ധ്വഗതിത്വവും ഉള്ളതാണ്. വായു ശീതലഘു സമന്തതോഗതിയുമാണ്. ഇങ്ങനെ വിരുദ്ധസ്വഭാവങ്ങളാണെങ്കിലും ഈ ഭൂതങ്ങൾ ഒരുമിച്ചുചേർന്ന് ദ്രവ്യാദികളെ ഉൽപാദിപ്പിക്കുന്നതായി കാണുന്നു.

അതുപോലെ ശുക്ലശോണിതങ്ങൾ സൗമ്യാഗ്നേയസ്വഭാവമുള്ളവയാണെങ്കിലും അവ ഒരുമിച്ചുചേർന്ന് പ്രവർത്തിച്ച് ഗർഭോല്പാദനം നടത്തുന്നതായി കാണുന്നുണ്ട്.

അങ്ങനെ വിരുദ്ധങ്ങൾ ഒന്നുചേർന്നു പ്രവർത്തിക്കുന്നതിന് പല ദൃഷ്ടാന്തങ്ങളും കാണുന്നതുകൊണ്ട് പരസ്പരവിരോധംകൊണ്ട് സന്നിപാതം ഉണ്ടാകുന്നില്ല എന്ന വാദത്തിന് ഉപപത്തിയില്ല.

അന്യോന്യപ്രശമനസാമർത്ഥ്യംകൊണ്ട് സന്നിപാതമുണ്ടാകാൻ സാദ്ധ്യതയില്ലെന്ന പൂർവപക്ഷത്തെ അടുത്ത സൂത്രംകൊണ്ടു നിഷേധിക്കുന്നു.

**ദൂഷണസ്വഭാവാത് പരസ്പര ബലാധാനാത് സർവേഷാമുദീർണത്വാച്ച** 42

| | |
|---|---|
| സർവേഷാം | = എല്ലാദോഷങ്ങൾക്കും |
| ദൂഷണസ്വഭാവാത് | = ദൂഷണസ്വഭാവം ഉള്ളതുകൊണ്ടും |
| പരസ്പരബലാധാനാത് | = അന്യോന്യം ബലംകൊടുക്കുന്നതു കൊണ്ടും |
| ഉദീർണത്വാത് | = ഉദീർണത്വം കൊണ്ടും (വർദ്ധി പ്പിക്കപ്പെടുന്നതുകൊണ്ടും) |
| അന്യോന്യപ്രശമനസാമർത്ഥ്യം | = അന്യോന്യപ്രശമനസാമർത്ഥ്യം |
| ന ഭവതി | = ഉണ്ടാകുന്നില്ല. |

വാതാദിദോഷങ്ങൾക്ക് അന്യോന്യപ്രശമനസാമർത്ഥ്യം ഉള്ളതുകൊണ്ട് സന്നിപാതമുണ്ടാകാൻ പാടില്ലെന്ന പൂർവപക്ഷം ശരിയല്ല. ദോഷങ്ങൾ ദൂഷണസ്വഭാവമുള്ളവയാണ്. ദുഷിച്ചു പ്രവർത്തിക്കുമ്പോൾ അവ ശമനസ്വഭാവമുള്ളവയല്ല. കോപിച്ചിരിക്കുമ്പോൾ വായുവിന്റെ ശൈത്യധർമ്മം പിത്തത്തിന്റെ ഉഷ്ണധർമ്മത്തെ ശമിപ്പിക്കുന്നില്ല. പിത്തത്തിന്റെ ഉഷ്ണധർമ്മം വാതത്തിന്റെ ശൈത്യത്തേയും ശമിപ്പിക്കുന്നില്ല. കഫത്തിന്റെ ഗൗരവസ്വഭാവം വാതപിത്തങ്ങളുടെ ലാഘവത്തെ ശമിപ്പിക്കുന്നില്ല. കോപിക്കുമ്പോൾ വാതാദികൾ പരസ്പരം ഉപകാരകരങ്ങളായിട്ടാണ് കണ്ടുവരുന്നത്. എപ്പോൾ കോപിക്കുന്നുവോ അപ്പോൾ അവ പരസ്പരപൂരകങ്ങളായി തീരുകയുമാണ് ചെയ്യുന്നത്. കോപിക്കുമ്പോൾ പിത്തത്തിന്റെ ദ്രവസ്വഭാവം വാതത്തിന് മാർഗ്ഗാവരണമുണ്ടാക്കി കുടുതൽ കോപിപ്പിക്കുന്നു. വായു പിത്തത്തിനും ഉപകാരിയായി വർത്തിക്കുന്നു. കഫം പിത്ത സ്വഭാവത്താൽ ദ്രവമായിട്ടു് കുറച്ചുകൂടി മാർഗ്ഗാവരണം ഉണ്ടാക്കുകയാണ് ചെയ്യുന്നത്. അങ്ങനെ പരസ്പരബലാധാനമാണ് കോപാവസ്ഥയിൽ കണ്ടുവരുന്നത്. "വിരുദ്ധൈരപിനത്വേതൈർഗുണൈർഘ്നന്തി പരസ്പരം ദോഷാ: സഹജസാത്മ്യത്വാത് വിഷം ഘോരമഹീനിവ" എന്ന ശാസ്ത്രഭാഗം ഈ സ്വഭാവത്തെ തെളിയിക്കുന്നുമുണ്ട്.

സന്നിപാതദുഷ്ടികാലത്ത് എല്ലാ ദോഷങ്ങളും കോപിക്കുകയാണ്. അവ പരസ്പരം ശമിപ്പിക്കുന്നതായി കാണുന്നില്ല. മേൽപറഞ്ഞ മൂന്നു കാരണങ്ങൾകൊണ്ടും അന്യോന്യപ്രശമനസാമർത്ഥ്യം കൊണ്ടും സന്നിപാതാപ്രസിദ്ധിയാണുള്ളതെന്ന വാദം ശരിയല്ലെന്നു വരും.

സർവേഷു സർവസംഭവത്വംകൊണ്ട് സന്നിപാതത്തിന് പ്രസക്തിയില്ലെന്ന വാദഗതിയെ അടുത്ത സൂത്രം കൊണ്ടു ഖണ്ഡിക്കുന്നു.

**സർവേഷു സർവസംഭവോ ന തു സർവൈർ-**
**വികാരോഽന്യത്ര രോഗസ്വഭാവാത്** 43

| | |
|---|---|
| സർവ്വേഷു | = എല്ലാരോഗങ്ങളിലും |
| സർവസംഭവ: | = എല്ലാദോഷങ്ങളുടെയും (അനുവർത്തിത്വമുണ്ടായിരിക്കും) |
| തു | = എന്നാൽ |
| രോഗസ്വഭാവാത് | = എല്ലാദോഷങ്ങളും കോപിച്ച് രോഗമുണ്ടാക്കുമ്പോൾ |
| അന്യത്ര | = അല്ലാതെ |
| സർവൈ: | = എല്ലാദോഷങ്ങളുംനിമിത്തമുള്ള |
| വികാര: | = വികാരങ്ങൾ -- ലക്ഷണങ്ങൾ |
| ന | = സംഭവിക്കുന്നില്ല. |

എല്ലാ രോഗങ്ങളിലും എല്ലാ ദോഷങ്ങളും ഉണ്ടെന്നു പറഞ്ഞു (സർവേഷു സർവസംഭവാത്). അതു ശരിയാണ്. എന്നാൽ എല്ലാദോഷങ്ങളും എല്ലാരോഗങ്ങളിലും വികാരകാരിയാകുന്നില്ല. ഒന്നോ രണ്ടോ ദോഷങ്ങൾ ചിലപ്പോൾ അനുബന്ധമായിനിൽക്കുന്നതേയുള്ളു. ''ഏകശ്ചദോഷ: പ്രകുപിത: സർവാനേവ പ്രകോപയേത്'' ഈ അർത്ഥത്തിൽ മാത്രമേ അവയെ കരുതേണ്ടതുള്ളു. എല്ലാം ഒരുപോലെ കോപിച്ചാൽ അവയുടെ എല്ലാ ലക്ഷണങ്ങളും ആ രോഗത്തിൽ പ്രകടമായി കാണാം. അവിടെ ആ ദോഷങ്ങളെചേർത്ത് വ്യവഹരിക്കുകയുംചെയ്യും. സാധാരണ നിലയിലാണെങ്കിലും ഇതരദോഷസംസർഗ്ഗം കോപിച്ച ദോഷത്തിൻെറ അനുബന്ധിയെന്നേ പറയുന്നുള്ളു. അനുബന്ധദോഷത്തിൻെറ പ്രവർത്തനം അത്ര പ്രകടവുമല്ല. ഉണ്ടാകുന്ന രോഗത്തിൻെറ സ്വഭാവത്തെ ആശ്രയിച്ച് അത് പ്രകടമായെന്നും വരാം. വാതജ്വരത്തിൻെറ മററുലക്ഷണങ്ങളോടൊപ്പം പിത്തത്തിൻെറ സന്താപസ്വഭാവവും കഫത്തിൻെറ നിദ്രാധിക്യം, അരതി, ഗൗരവം മുതലായ ലക്ഷണങ്ങളും കാണാം. വാതജ്വരത്തിൻെറ വാതികമായ വികാരങ്ങൾ പ്രകടമായിരിക്കുകയും ചെയ്യും. എല്ലാ രോഗങ്ങളിലും എല്ലാ ദോഷങ്ങളുമുണ്ടെന്നു പറയുന്നത് ഈ അർത്ഥത്തിലാണ്. അതുകൊണ്ട് സന്നിപാതപ്രസക്തിക്ക് ദോഷം വരുന്നില്ല.

എങ്ങനെയെന്നാൽ

## തത്ര സത്വരജസ്തമോവൃത്തിർനിദർശനം 44

| | |
|---|---|
| തത്ര | = അവിടെ (അക്കാര്യത്തിൽ) |
| സത്വരജസ്ത്തമോവൃത്തി: | = സത്വരജസ്ത്തമസുകളുടെ പ്രവർത്തനം |
| നിദർശനം | = ദൃഷ്ടാന്തമാകുന്നു. |

ദോഷങ്ങൾ അനുബന്ധമായിരിക്കുമ്പോൾ അവയുടെ ലക്ഷണം പ്രകടമല്ലെന്നുള്ളതിന് സത്വരജസ്തമോവൃത്തികൾ ദൃഷ്ടാന്തമാണ്. സത്വഗുണം പ്രീതിയെയുണ്ടാക്കുമ്പോൾ രജസ്തമസ്സുകൾ ദുഃഖമോഹങ്ങൾ പ്രകടമാക്കുന്നില്ല. അതുപോലെ ദുഃഖമോഹങ്ങൾ പ്രകടമായിരിക്കുമ്പോൾ പ്രീതി പ്രകടമാകുന്നില്ല. സത്വഗുണമുള്ളപ്പോൾ രജസ്തമോഗുണങ്ങൾ ഇല്ലെന്നു പറയുവാൻ നിവൃത്തിയില്ല. അതുപോലെയാണ് രോഗങ്ങളിൽ ദോഷങ്ങളെ സംബന്ധിച്ചും സർവസംഭവത്വം പറഞ്ഞുവച്ചിരിക്കുന്നത്.

വേറൊരു കാരണം കൂടി സർവസംഭവത്വത്തെ നിഷേധിക്കാൻ പറയുന്നു.

## ന വികാരജന്മ ബലവതാഽഭിഭവാത് 45

ബലവതാ = ബലവാനായ ദോഷത്താൽ
അഭിഭവാത് = മററുദോഷങ്ങൾ അഭിഭവിക്കപ്പെടുന്നതുകൊണ്ട്
ന വികാരജന്മ = അവ രോഗകാരിയായി തീരുന്നില്ല.

ഒരു രോഗത്തിൽ ഏതെങ്കിലും ഒരു ദോഷം കോപിച്ച് ബലവാനായി തീർന്നാൽ അത് മററു ദോഷങ്ങളെ അധഃകരിച്ച് പ്രവർത്തിമ്പോൾ ആ ദോഷങ്ങൾക്ക് രോഗകാര്യത്തിൽ പ്രകടമായി ഒന്നും ചെയ്യുവാൻ സാധിക്കുന്നില്ല. അനുബന്ധമായി നില്ക്കുന്നു എന്നുള്ളതു ശരിയാണെങ്കിലും പ്രത്യേകമായി ഒന്നും ചെയ്യാൻ ശക്തമാകുന്നില്ലെന്നർത്ഥം.

എല്ലാ വ്യാധികളിലും സർവദോഷസംഭവത്വം സമ്മതിച്ചാലും സന്നിപാതമെന്നു പറയുന്നതെന്താണെന്ന് പ്രത്യേകം അടുത്ത സൂത്രം കൊണ്ടു പറയുന്നു.

## യത്ര സർവൈർവികാരഃ സ സന്നിപാതഃ 46

യത്ര = യാതൊരു രോഗത്തിൽ
സർവൈ: = എല്ലാദോഷങ്ങളെക്കൊണ്ടും
വികാര: = വികാരം ഉണ്ടാകുന്നുവോ
സ സന്നിപാത: = അതിനെ സന്നിപാതമെന്നു പറയുന്നു.

രോഗങ്ങളിൽ ദോഷങ്ങൾ പ്രവർത്തിക്കുന്നത് പ്രധാനമായും അപ്രധാനമായും കണ്ടുവരുന്നുണ്ട്. പ്രധാനമായി നിൽക്കുമ്പോൾ അതിൻെറ കോപിച്ചിട്ടുള്ള പ്രവൃത്തികൾ ലക്ഷണങ്ങളായി വ്യക്തമാകും. മററുള്ളവ അനുബന്ധങ്ങളായി നിൽക്കുന്നതുകൊണ്ട്

ലക്ഷണങ്ങൾ പ്രകടമായി കാണുകയില്ല. നേരെമറിച്ച് എല്ലാദോഷങ്ങ
ളും കോപിച്ച് പ്രവർത്തിക്കുന്നതിനാൽ എല്ലാദോഷങ്ങളുടെയും ലക്ഷ
ണങ്ങൾ ആ രോഗത്തിൽ പ്രകടമായികാണാം. അതിനെയാണ് സന്നിപാ
തമെന്നു പറയുന്നത്. ശാസ്ത്രകാരൻ തന്നെ—

## ദൃശ്യതേ വാതരൂപമിതി സമുച്ചയാത് 47

| | |
|---|---|
| സമുച്ചയാത് | = സമുച്ചയത്തിൽ നിന്നും (സന്നിപാതത്തിൽ നിന്നും) |
| വാതരൂപം | = വാതരൂപത്തെ (വാതലക്ഷണത്തെ) |
| ഇതിദൃശ്യതേ | = ഇതാകാണുന്നുവെന്ന് പറയുന്നുണ്ട്. |

സാന്നിപാതികമായ ദുഷ്ടിയിൽ ഇതാ വാതരൂപം കാണുന്നു ഇതാ പിത്തരൂപം കാണുന്നു ഇതാ കഫരൂപം കാണുന്നുവെന്നു ശാസ്ത്രകാരൻമാർതന്നെ പറയുന്നുണ്ട്, അതിനാൽ എല്ലാദോഷങ്ങളും കോപിച്ച് രോഗകാരിയായിതീരുമ്പോൾ തന്നെയാണ് സന്നിപാതമെന്നു പറയുന്നത്.

സന്നിപാതം കൊണ്ട് പ്രത്യേകവ്യാധിയുണ്ടാകുന്നില്ലെന്നും, അതുകൊണ്ട് സന്നിപാതമെന്നൊന്ന് പ്രത്യേകം പറയേണ്ട ആവശ്യമി ല്ലെന്നും ആണെങ്കിൽ—

## സത്യപ്യുദ്രേകേസർവൈർവികാരദർശനാത് സന്നിപാത ഏവ 48

| | |
|---|---|
| ഉദ്രേകേ സതി അപി | = ഏതെങ്കിലും ഒരു ദോഷത്തിന്റെ ഉദ്രേകമുണ്ടായിരുന്നാലും |
| സർവൈ: | = എല്ലാദോഷങ്ങളെക്കൊണ്ടും ഉണ്ടാകുന്ന |
| വികാരദർശനാത് | = വികാരങ്ങൾ കാണാൻ കഴിയുന്നതുകൊണ്ട് |
| സന്നിപാത ഏവ | = സന്നിപാതം തന്നെയാണ്. |

എല്ലാദോഷങ്ങളും കോപിച്ച് ഒരു രോഗമുണ്ടാകുമ്പോൾ ചിലേടത്ത് ഏതെങ്കിലും ദോഷത്തിന് ആധിക്യം കണ്ടു എന്നുവരാം അതിനാൽ അത് സാന്നിപാതികമല്ലെന്നു പറയുന്നത് ശരിയല്ല. സാന്നിപാതികദുഷ്ടി പൂർണ്ണമായും അവിടെയുണ്ട്. അവയിൽ ഏതെങ്കിലും ദോഷം ഉദ്രേകിതമായി നിൽക്കുന്നുവെന്നേയുള്ളു. അവിടെ എല്ലാദോഷങ്ങളും വികാരകാരികളുമാണ്. ''യഥോദ്രേകിത ഇതിവചനാത്'' എന്ന വാദഗതിക്ക് അർത്ഥവുമില്ല. ഇതിൽനിന്നും സന്നിപാതം രണ്ടുതരത്തിൽ ഉണ്ടെന്നാണ് മനസസിലാക്കേണ്ടത്. 'സമസന്നിപാതമെന്നും,

വിഷമസന്നിപാതമെന്നും, സന്നിപാതത്തിൽ തന്നെ ഏതെങ്കിലും ഒരു ദോഷത്തിന് ഉച്ഛ്രയം കണ്ടാൽ അതിനെ വിഷമസന്നിപാതമെന്നും അറിയേണ്ടതാണ്.

ദോഷോച്ഛ്രയം ഉള്ളതുകൊണ്ട് സന്നിപാതമില്ലെന്നു പറയുന്നത് ശരിയായിരിക്കുകയില്ല.

സന്നിപാതത്തിന് പ്രത്യേകം സ്ഥാനം പറഞ്ഞിട്ടില്ല. സന്നിപാതമെന്നൊന്ന് ഉണ്ടായിരുന്നുവെങ്കിൽ സ്ഥാനം പറയുമായിരുന്നു. ''സ്ഥാനാനഭിധാനാത്'' എന്നുള്ള വാദത്തിന് അടുത്ത സൂത്രത്തിൽ മറുപടി പറയുന്നു.

## വികാരത്വാത് സന്നിപാതസ്യ സ്ഥാനാനഭിധാനം 49

സന്നിപാതസ്യ = സന്നിപാതത്തിന്

വികാരത്വാത് = വികാരകാരിയായ അവസ്ഥയുള്ളതുകൊണ്ട്

സ്ഥാനാനഭിധാനം = സ്ഥാനം പറയാതിരുന്നത് (വികാരാവസ്ഥയിൽ സ്ഥാനവ്യവസ്ഥ ചെയ്യാൻ സാദ്ധ്യമല്ല.)

മൂന്നു ദോഷങ്ങളും ഒരുമിച്ചു കോപിച്ച് വികാരകാരിയായി തീരുന്നതിനെയാണ് സന്നിപാതമെന്ന് പറയുന്നത്. ''വികൃതൗ നിയമോ നാസ്തി'' വികാരകാരിയായി പ്രവർത്തിക്കുമ്പോൾ നിയമപരമായി സ്ഥാനം പറയുവാൻ സാദ്ധ്യമല്ല. അതുകൊണ്ടാണ് രസത്തെയോ പ്രദേശത്തെയോ അടിസ്ഥാനമാക്കി സ്ഥാനം പറയാതിരുന്നത്. വാസ്തവത്തിൽ സ്ഥാനനിയമ അഭാവമാണുള്ളതും.

മാത്രവുമല്ല—

## സ്വസ്ഥവൃത്തൗ ഹി സ്ഥാനാപദേശഃ 50

ഹി = എന്തുകൊണ്ടെന്നാൽ (സ്ഥാനംപറയാത്തതെന്തു കൊണ്ടെന്നാൽ)

സ്വസ്ഥവൃത്തൗ = സ്വസ്ഥവൃത്തിയിലാണ്

സ്ഥാനാപദേശഃ = സ്ഥാനം പറയാൻ ബാദ്ധ്യസ്ഥമായിട്ടുള്ളത്.

ദോഷങ്ങൾ അവികൃതാവസ്ഥയിൽ പ്രവർത്തിക്കുമ്പോഴാണ് ഇന്നസ്ഥാനത്തുനിന്ന് ഇന്നതു പ്രവർത്തിക്കുന്നു എന്നു പറയുവാൻ സാധിക്കുന്നത്. വികാരകാരിയാകുമ്പോൾ സ്ഥാനവും ധർമ്മവും

വിട്ട് ഉന്മാർഗ്ഗഗാമിയായി പ്രവർത്തിക്കുകയാണു ചെയ്യുന്നത്. അപ്പോഴം ദോഷങ്ങൾക്ക് സ്ഥാനനിർണ്ണയം ചെയ്യുവാൻ സാധ്യമാകുന്നതല്ല. സാമ്യാവസ്ഥയിലുള്ള ദോഷങ്ങൾക്ക സ്ഥാന നിർണ്ണയം ചെയ്തിട്ടുള്ളു. അതു സ്വസ്ഥവൃത്തിയിലുമാണ്. മറെറാരു തരത്തിൽ പറഞ്ഞാൽ—

**കാരണദേശത്വാത് കാര്യസ്യ വാതപിത്തശ്ലേഷ്മ-സ്ഥാന ഏവ സഃ 51**

കാര്യസ്യ = കാര്യത്തിന് (സന്നിപാതത്തിന്)
കാരണദേശത്വാത് = കാരണദേശം തന്നെയാണ് (കാരണങ്ങളായ വാതപിത്തകഫങ്ങളുടെ സ്ഥാനം തന്നെയാണ്)
വാതപിത്തശ്ലേഷ്മസ്ഥാനഏവ = വാതപിത്തകഫങ്ങൾക്കുംസ്ഥാനം,
സഃ = അതുതന്നെയാണ് (ആ സ്ഥാനം തന്നെയാണ്.)

വാതപിത്തകഫങ്ങൾക്ക് സ്ഥാനനിർണ്ണയം ചെയ്തിട്ടുണ്ട്. അവ ഒരുമിച്ചുചേരുമ്പോഴാണ് സന്നിപാതമെന്നു പറയുന്നത്. സന്നിപാതത്തിനു കാരണം വാതപിത്തകഫങ്ങളുമാണ്. കാരണങ്ങളായ വാതാദികളുടെ സ്ഥാനം തന്നെയാണ് സന്നിപാതത്തിനുമെന്നു വേണമെങ്കിൽ പറയാം. ആ നിലയിൽതന്നെ സന്നിപാതത്തിന് പ്രത്യേകം സ്ഥാനം പറയേണ്ട ആവശ്യവുമില്ല. സന്നിപാതത്തിന് പ്രത്യേകം സ്ഥാനം പറഞ്ഞിട്ടില്ലാത്തതുകൊണ്ട് സന്നിപാതത്തിന് പ്രസക്തിയില്ലെന്നുള്ളവാദം നിരർത്ഥകമാണ്.

പ്രചയപ്രകോപകാലങ്ങൾകൊണ്ട് സന്നിപാതാപ്രസിദ്ധിയാണെന്നുള്ള വാദത്തെ അടുത്ത സൂത്രം കൊണ്ടു നിഷേധിക്കുന്നു.

**കാലഃ പ്രായശോദൃഢമധികാരതശ്ച വിഭക്ത ഉപലഭ്യതേ ഹി പ്രചയഃ സർവദാ സർവേഷാം 52**

പ്രായശ: = പ്രായേണ
കാല: = കാലം (ഷഡൃതുകവും വത്സരാത്മകവുമായ കാലം)
അധികാരത: = പഞ്ചഭൂതഗുണങ്ങൾക്കുണ്ടാകുന്ന ഊനാതിരേകത്തെ ആധാരമാക്കി
ദൃഢം വിഭക്ത: = വ്യക്തമായിവിഭജിക്കപ്പെട്ടിട്ടുണ്ട്
ഹി = അതുകാരണമായി
സർവേഷാം = എല്ലാ ദോഷങ്ങൾക്കും

സർവദാ = എല്ലായ്പ്പോഴും കാലത്തിന്റെ വ്യത്യാസമനുസരിച്ച് മാറിമാറി

പ്രചയ: = വർദ്ധനവ്

ഉപലഭ്യതേ ച = സംഭവിക്കുന്നുമുണ്ട്.

ദോഷങ്ങൾക്ക് ഓരോരോ ഋതുക്കളിലും ഉള്ള ഗുണസമാനത വച്ചുകൊണ്ട് (കാലികമായി വർദ്ധിക്കുന്ന ആ ഗുണങ്ങളുടെ സാർവത്രികമായ സ്വാധീനതയെ ആശ്രയിച്ചാണ്) ചയാദികാര്യങ്ങൾ പറഞ്ഞിട്ടുള്ളത്. കാലത്തിൽനിന്നും ലഭിക്കുന്ന ഗുണാതിരേകംകൊണ്ട് വർദ്ധിക്കുന്നു എന്നേയുള്ളൂ. ആ നിലയിൽ ചയാദികൾ കാലികമായി ശാസ്ത്രത്തിൽ വിവരിക്കപ്പെട്ടിട്ടുമുണ്ട്. സന്നിപാതത്തിനുവേണ്ടി പ്രത്യേകകാലം പറയേണ്ട കാര്യവുമില്ല. വാതാദികളുടെ കാലം തന്നെയാണ് സന്നിപാതത്തിനുമുള്ളത്. അതുകൊണ്ട് മേൽപറഞ്ഞ കാരണങ്ങളാൽ സന്നിപാതാപ്രസിദ്ധിക്കു അംഗീകരണം ലഭിക്കുന്നില്ല.

വാതാദിദോഷങ്ങൾ ദുഷിച്ച് വികാരകാരിയായിതീരുകയാണ്. രോഗങ്ങൾക്ക് മുഖ്യകാരണവും അഥവാ ഏകകാരണവും ദോഷങ്ങളുടെ ഈ വൈഷമ്യം തന്നെയാണ്. ദുഷിപ്പിക്കുമ്പോൾ അവ പ്രധാനാനുബന്ധങ്ങളായി—പരസ്പരപൂരകങ്ങളായി പ്രവർത്തിക്കുകയുംചെയ്യും. അതുകൊണ്ടാണ് ''നൈകദോഷാസ്തതോരോഗാ:'' എന്നു പറയുവാൻ കാരണം. ദുഷിച്ചദോഷങ്ങൾ പ്രബലങ്ങളായി ഒന്നിച്ചു പ്രവർത്തിക്കുമ്പോൾ സന്നിപാതമെന്നും പറയുന്നു. സന്നിപാതത്തിൽതന്നെ താരതമ്യേന ദോഷങ്ങൾക്ക് ഊനാതിരേകവർത്തിത്വം സംഭവിക്കാമെന്നും അറിയേണ്ടതാണ്. അതനുസരിച്ച് ചികിത്സയിലും വ്യത്യാസങ്ങൾ വരുത്തിയിട്ടുള്ളതായി പരിശോധിച്ചാൽ അറിയാം. ഈവക കാര്യങ്ങൾ വ്യക്തമാക്കുന്നതിനാണ് സ്വയം പൂർവപക്ഷംചെയ്ത് ഗ്രന്ഥകാരൻ സിദ്ധാന്തപക്ഷം സാധിച്ചിരിക്കുന്നത്.

അടുത്തതായി ദോഷങ്ങൾക്ക് സ്ഥാനനിർണ്ണയം ചെയ്യുന്ന പ്രകരണം ആരംഭിക്കുകയാണ്.

ദോഷങ്ങൾക്കും അഗ്നിക്കും സ്ഥാനനിർണ്ണയം ചെയ്തിരിക്കുന്നത് ശരിയല്ലെന്ന് പൂർവപക്ഷകാരൻ വാദിക്കുന്നു.

**സ്ഥാനാഭാവഃ സർവത്ര സർവേഷാമുപലബ്ധേഃ 53**

സർവത്ര = എല്ലായിടത്തും (ശരീരത്തിന്റെ എല്ലാ ഭാഗത്തും)

സർവേഷാം = എല്ലാദോഷങ്ങൾക്കും

ഉപലബ്ധേ: = ഉപലബ്ധി കാണുന്നതുകൊണ്ട്
സ്ഥാനാഭാവഃ = സ്ഥാനാഭാവമാണുള്ളത്.

ശരീരത്തിൻെറ നിയാമകശക്തികളാണ് ത്രിദോഷങ്ങൾ. ശക്തികൾ സർവവ്യാപകങ്ങളാണ്. ശാസ്ത്രകാരൻമാർതന്നെ ശക്തികൾ സർവവ്യാപകങ്ങളാണെന്ന് സമ്മതിക്കുന്നുമുണ്ട്. എള്ളിൽ നെയ്യെന്നപോലെ ശരീരത്തിൽ ദോഷങ്ങൾ വ്യാപിച്ചിരിക്കുകയാണ്. മൺകുടത്തിൽ മണ്ണിൻെറ സ്ഥാനം നിശ്ചയിക്കുന്നതുപോലെയാണ് ദോഷങ്ങൾക്ക് ശരീരത്തിൽ സ്ഥാനനിർണ്ണയം ചെയ്യുന്നത്. എന്നാൽ ശാസ്ത്രകാരൻമാർ "തേ വ്യാപിനോഽപി ഹൃന്നാഭ്യോരധോമദ്ധ്യോർദ്ധ്വസംശ്രയാ:" എന്ന് ദൃങ്മാത്രസൂചന ചെയ്തിട്ട് "പക്വാശയകടീ" എന്നു തുടങ്ങി വിശദമായി സ്ഥാനം നിർണ്ണയിക്കുകയുംചെയ്തിരിക്കുന്നു. എല്ലായിടത്തും എല്ലാദോഷങ്ങളും കാണുന്നതുകൊണ്ട് സ്ഥാനനിർണ്ണയം ചെയ്യുന്നത് ശരിയല്ലെന്നാണ് പൂർവപക്ഷം.

കൂടാതെ—

## തന്മയത്വാത് കായസ്യ 54

കായസ്യ = ശരീരത്തിന്
തൻമയത്വാത് = ദോഷമയത്വമാണുള്ളത് എന്നതുകൊണ്ടും
സ്ഥാനാഭാവഃ = സ്ഥാനാഭാവമാണ് പറയേണ്ടത്

ശരീരം ദോഷമയമാണെന്ന് ശാസ്ത്രകാരൻമാർതന്നെ സമ്മതിച്ചിട്ടുള്ളതാണ്. "ദോഷധാതുമലമൂലം ശരീരമിതി" എന്ന ശാസ്ത്രവചനവുമുണ്ട്. യാതൊന്നാണോ തൻമയമായിരിക്കുന്നത് അതിന് സ്ഥാനവിശേഷം പറയുന്നത് ശരിയല്ല. "മൃണ്മയേഘടേ മൃദ് ഇവ" മൃണ്മയമായ ഘടത്തിൽ (കുടത്തിൽ) മൃത്തിനു സ്ഥാനം കൽപിക്കുന്നതുപോലെയുള്ള അനൗചിത്യം ദോഷങ്ങൾക്ക് സ്ഥാനം കൽപിക്കുന്നതിലുമുണ്ട്.

സ്ഥാനാഭാവത്തിന് വേറൊരുകാരണം ചൂണ്ടിക്കാണിക്കുന്നു.

## സർവസരത്വവചനാച്ച 55

സർവസരത്വവചനാത്ച = സർവസരത്വവചനം ഹേതുവായിട്ടും
സ്ഥാനാഭാവഃ = സ്ഥാനാഭാവമാണ് പറയേണ്ടത്.

"സർവസരാസ്തു വാതപിത്തശ്ലേഷ്മാണ ഇതിതന്ത്രേ വചനാത്" ശാസ്ത്രകാരൻമാർ ദോഷങ്ങൾ സർവസരത്വമുള്ളവയാണെന്നു പ്രതിപാദിച്ചിട്ടുണ്ട്. അവ സർവവ്യാപകങ്ങളാണെന്നു വ്യക്തവുമാണ്. സർവവ്യാപകങ്ങൾക്ക് സ്ഥാനം നിർണ്ണയിക്കുന്നത് ശരിയല്ലെന്നുതന്നെയാണ് എൻെറ (പൂർവപക്ഷകാരൻെറ) അഭിപ്രായം.

അതുപോലെ അഗ്നിക്കും സ്ഥാനാഭാവമാണ് പറയേണ്ടതെന്ന് പൂർവപക്ഷകാരൻ അഭിപ്രായപ്പെടുന്നു.

## അഗ്നേരപി പാകദർശനാദ് ധാതുഷു 56

| | |
|---|---|
| അഗ്നേ: അപി | = അഗ്നിക്കും (ദോഷങ്ങളുടെ കാര്യത്തിലെന്നപോലെ.) |
| ധാതുഷു | = രസരക്താദിധാതുക്കളിൽ |
| പാകദർശനാത് | = പാകപ്രക്രിയ നടക്കുന്നതായി കാണുന്നതുകൊണ്ട് (സർവവ്യാപകത്വം സിദ്ധമാകുന്നു) |

ദോഷങ്ങൾക്കു സർവവ്യാപകത്വം ഉള്ളതുപോലെ തന്നെ അഗ്നിക്കും (കായാഗ്നിക്കും) സർവവ്യാപകത്വമാണുള്ളത്. സർവവ്യാപകങ്ങളായ രസരക്താദിധാതുക്കളിൽ പചനവിവേചനം നടക്കുന്നുണ്ട്. അവിടെ അഗ്നിയില്ലെങ്കിൽ പാകം നടക്കുകയുമില്ല. അതുകൊണ്ട് അഗ്നിക്കും സർവവ്യാപകത്വം കൽപിക്കേണ്ടതാണെന്ന് സിദ്ധിക്കുന്നുണ്ട്. സർവവ്യാപകമായ ഒന്നിനെ സ്ഥാനനിർണ്ണയം ചെയ്യുന്നത് ശരിയല്ലെന്ന്, ദോഷങ്ങളുടെ കാര്യത്തിലെന്നപോലെ എനിക്ക് (പൂർവപക്ഷകാരന്) അഭിപ്രായമുണ്ട്. ആ നിലയിൽ കായാഗ്നിക്ക് സ്ഥാനാഭാവമാണുള്ളത്.

പാകദർശനത്തെ പൂർവപക്ഷകാരൻ ഒന്നുകൂടി ദൃഢപ്പെടുത്തുന്നു.

## അന്യഥാഹ്യുത്തരോത്തരസ്യ ധാതോരഭാവഃ 57

| | |
|---|---|
| ഹി | = എന്തുകൊണ്ടെന്നാൽ |
| അന്യഥാ | = മറിച്ചാണെങ്കിൽ (ധാതുക്കളിൽ അഗ്നിക്ക് സ്ഥാനമില്ലെന്നാണെങ്കിൽ |
| ഉത്തരോത്തരസ്യ | = ഉത്തരോത്തരമായ |
| ധാതോ: | = ധാതുവിന് |
| അഭാവ: | — അഭാവം സംഭവിക്കും. |

സർവവ്യാപകത്വത്തിന് ധാതുക്കളിൽ പാകം നടക്കുന്നതായി ഞാൻ (പൂർവപക്ഷകാരൻ) സൂചിപ്പിക്കുകയും, അഗ്നിയില്ലാതെ പാകം നടക്കുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ട് അഗ്നിയുടെ സർവവ്യാപകത്വം ചൂണ്ടിക്കാണിക്കുകയും ചെയ്തിരുന്നല്ലോ? പാകം നടന്നില്ലെങ്കിൽ ഉത്തരോത്തരധാതുക്കൾ പരിണമിച്ചുണ്ടാകുവാൻ സാദ്ധ്യമാവുകയുമില്ല. ധാതുപരിണാമം സംഭവിച്ചില്ലെങ്കിൽ ശരീരം നിലനിൽക്കുകയുമില്ല. ഉത്തരോത്തരധാതുപരിണാമം, പാകം നടക്കാതെ ഉണ്ടാവുകയുമില്ല. പാകപ്രക്രിയ അഗ്നിയുടെ ധർമ്മവുമാണ്. ഈ

അടിസ്ഥാനത്തിലാണ് കായാഗ്നിക്കു സർവവ്യാപകത്വം അംഗീകരിച്ചിരിക്കുന്നത്. സർവവ്യാപകത്വം ഉള്ളതിന് സ്ഥാനാഭാവമാണ് പറയേണ്ടത്.

മറ്റൊരു കാരണംകൂടി അഗ്നിയുടെ സ്ഥാനാഭാവത്തിന് പൂർവപക്ഷകാരൻ ചൂണ്ടിക്കാണിക്കുന്നു.

## ഉഷ്ണത്വാദഗ്നേഃ സർവഗതത്വാച്ചോഷ്മണഃ 58

| | |
|---|---|
| അഗ്നേ: | = അഗ്നിയുടെ |
| ഉഷ്ണത്വാത് | = ഉഷ്ണത്വം ലക്ഷണമായികാണുന്നതുകൊണ്ടും |
| ഊഷ്മണ: | = ഊഷ്മാവിന് (ചൂടിന്) |
| സർവഗതത്വാത്ച | = സവർവ്യാപകത്വം കാണുന്നതുകൊണ്ടും |
| സ്ഥാനാഭാവ: | = സ്ഥാനാഭാവമാണുള്ളത്. |

അഗ്നിയുടെ നിയതലക്ഷണം ഊഷ്മാവാണ്. ഈ ഊഷ്മാവ് ശരീരത്തിൽ മുഴുവൻ കാണുന്നുമുണ്ട്. അതുകൊണ്ടു തന്നെ അഗ്നി സർവവ്യാപിയാണെന്നു തെളിയുന്നുമുണ്ട്. സർവവ്യാപകത്വം നിയമേന കാണുന്നതുകൊണ്ട് അഗ്നിക്കും സ്ഥാന നിർണ്ണയം ചെയ്യരുതെന്നർത്ഥം.

ദോഷങ്ങൾക്കും, കായാഗ്നിക്കും ശാസ്ത്രത്തിൽ സ്ഥാന നിർണ്ണയം ചെയ്തിട്ടുണ്ട്. ആ നിഗമനം ശരിയല്ലെന്നാണ് പൂർവ പക്ഷകാരൻ പറയുന്നത്. ദോഷങ്ങളും അഗ്നിയും സർവ ശരീരവ്യാപകങ്ങളാണെന്ന് തെളിയിച്ചുകൊണ്ടാണ് പൂർവപക്ഷകാരൻ സ്ഥാനനിർണ്ണയത്തെ നിഷേധിക്കുന്നത്. സർവവ്യാപകത്വം നിഷേധിക്കാതിരിക്കുന്നിടത്തോളം സ്ഥാനാഭാവം സമ്മതിക്കണമെന്നാണ് പൂർവ പക്ഷകാരൻ ശഠിക്കുന്നത്

പൂർവപക്ഷകാരന്റെ മേൽപറഞ്ഞ നിഷേധവാദത്തെ, നിഷേധിച്ചുകൊണ്ട് എന്തടിസ്ഥാനത്തിലാണ് സ്ഥാനനിർണ്ണയം ചെയ്തിരിക്കുന്നതെന്നു ഉപദേശിക്കുന്നു.

## സർവാത്മനാവ്യസ്ഥാനം സ്വസ്ഥാനാമപ്രകുപിതാനാം 59

| | |
|---|---|
| സ്വസ്ഥാനാം അപ്രകുപിതാനാം | = സ്വസ്ഥാനങ്ങളിൽസ്ഥിതിചെയ്യുന്ന അപ്രകുപിതങ്ങളായ |
| ദോഷാണാം | = ദോഷങ്ങൾക്കാണ് |
| സർവാത്മനാ | = എല്ലാ സ്വരൂപങ്ങളോടുകൂടിയ |

അവസ്ഥാനം = സ്ഥാനങ്ങളെ (അവയെ നിർണ്ണയിക്കപ്പെട്ടിട്ടുള്ളത്)

എന്തടിസ്ഥാനത്തിലാണ് സ്ഥാനനിർണ്ണയം ചെയ്തിട്ടുള്ളതെന്ന് ആദ്യമായി സിദ്ധാന്തീകരിക്കുകയാണ്. ശാസ്ത്രകാരന്മാർ ദോഷങ്ങൾക്കും അഗ്നിക്കും സർവ്വവ്യാപകത്വം നിർദ്ദേശിച്ചിട്ടില്ല. സർവവ്യാപകത്വം ഉള്ള ഒന്നിന് സ്ഥാനനിർണ്ണയം ചെയ്യുന്നതിന് ചില അടിസ്ഥാനനിയമങ്ങൾ അംഗീകരിച്ചിട്ടുമുണ്ട്. മുഖ്യസ്ഥാനം, ഗോചരസ്ഥാനം എന്നു രണ്ടു സ്ഥാനങ്ങൾ വിഭജിച്ച് കൽപിച്ചിട്ടുമുണ്ട്. അവയിൽ സർവ്വശരീരവ്യാപകത്വം ഗോചരസ്ഥാനവും പ്രത്യേകസ്ഥാനം മുഖ്യ സ്ഥാനവുമാണ്. മുഖ്യ സ്ഥാനത്ത് അവ എല്ലാ ശക്തികളോടുംകൂടി വ്യവസ്ഥിതിചെയ്യുന്നു. ഗോചരസ്ഥാനം, മുഖ്യ സ്ഥാനത്തിൽ നിന്നുമുള്ള പ്രസരണത്തെയാണു കാണിക്കുന്നത്. ശരീരനിയാമകശക്തികളായ ദോഷങ്ങൾ മുഖ്യസ്ഥാനത്തെ കേന്ദ്രമാക്കിക്കൊണ്ട് ഗോചരസ്ഥാനത്തേക്ക് വ്യാപരിക്കുകയാണു ചെയ്യുന്നത്. ശക്തിക്ക് ഒരു കേന്ദ്രം ആവശ്യമാണല്ലോ? വികാരരഹിതമായി കോപിക്കാതിരിക്കുന്ന അവസ്ഥയിലാണ് ദോഷങ്ങൾക്ക് സ്ഥാനനിർണ്ണയം ചെയ്തിട്ടുള്ളത്. "സ്വസ്ഥവൃത്തൗഹി സ്ഥാനാപദേശഃ'' എന്ന് മുൻപ് സൂചിപ്പിച്ചിട്ടുണ്ട്. ആരോഗ്യപരമായി ശരീരത്തിൽ വ്യാപാരം നടത്തുമ്പോഴാണ് ദോഷങ്ങൾക്ക് സ്ഥാനനിർണ്ണയം ചെയ്യുവാൻ സാധിക്കുന്നത്.

ആദ്യമായി ശരീരത്തിന്റെ ബാഹ്യവീക്ഷണത്തിൽ നിന്നുകൊണ്ട് "തേ വ്യാപിനോഽപി ഹൃന്നാഭ്യോരധോ മധ്യോർദ്ധ്വസംശ്രയാഃ'' എന്നുപറഞ്ഞു. "ഉദ്ദേശഃ സമവായോക്തിരിതി പ്രാഹുർമനീഷിണഃ'' എന്ന തന്ത്രയുക്തിയനുസരിച്ചാണ് ഈ സൂചന നൽകിയത്. "നിർദ്ദേശഃ സ്യാത് വിവരണം പൂർവോക്താനാമനുക്രമാത്'' എന്ന തന്ത്രയുക്തിയെ അവലംബിച്ചുകൊണ്ടാണ് "പക്വാശയകടീസക്ഥി ശ്രോത്രാസ്ഥിസ്പർശനേന്ദ്രിയം സ്ഥാനം വാതസ്യ തത്രാപി പക്വാധാനം വിശേഷതഃ'' എന്നു തുടങ്ങി വാതാദിദോഷങ്ങൾക്ക് സ്ഥാനനിർണ്ണയം ചെയ്തിരിക്കുന്നത് ആശയം, ദേശം, ഇന്ദ്രിയം, ധാതു ഈ ആശ്രയങ്ങളെ അടിസ്ഥാനപ്പെടുത്തി സ്ഥാനം നിർണ്ണയിക്കുകയും പക്വാശയം വാതത്തിന്റെ മൂലസ്ഥാനമായി നിശ്ചയിക്കുകയും ചെയ്തിട്ടുള്ളത്. വാതത്തിന്റെ മുഖ്യസ്ഥാനം പക്വാശയവും മററുള്ളവ ഗോചരസ്ഥാനങ്ങളുമാണ്. ഇപ്രകാരം തന്നെയാണ് പിത്തകഫങ്ങൾക്കും സ്ഥാനം നിർണ്ണയിച്ചിട്ടുള്ളത്. ദോഷങ്ങളുടെ വിഭാഗം ചെയ്തിട്ടുള്ള വിവരണങ്ങളിൽ മുഖ്യഗോചരസ്ഥാനങ്ങൾ വ്യക്തമായി കാണാനും കഴിയും. "അപാനോപാനഗഃ ശ്രോണിവസ്തിമേഢ്രോരുഗോചരഃ'' എന്നും "പ്രാണോത്രമൂർദ്ധഗഃ

ഉര: കണ്ഠചരഃഎന്നും "ഉര: സ്ഥാനമുദാനസ്യ നാസാനാഭിഗളാംശ്ച രേത്" എന്നും "വ്യാനോ ഹൃദിസ്ഥിതഃ കൃത്സ്നദേഹചാരീ" എന്നും "ഉരസ്ഥ: സ്വത്രികസ്യസ്വവീര്യതഃ ഹൃദയസ്യ അന്നവീര്യാച്ച തൽസ്ഥ ഏവ അംബുകർമ്മണാ കഫധാമ്നാഞ്ചശേഷാണാം" എന്നും ഉള്ള വിധികളിൽ നിന്നും മുഖ്യഗോചരഭേദേനയാണ് ദോഷങ്ങൾക്ക് സ്ഥാനങ്ങൾ നിർണ്ണയിച്ചിട്ടുള്ളതെന്ന് സുതരാം വ്യക്തമാകുന്നുണ്ട്. ഈ സ്ഥാനനിർണ്ണയാധികരണത്തിൽ ശാസ്ത്രകാരൻ അവിടെ ഉപസംഹരിക്കുന്നത് ഇങ്ങനെയാണ്. "ഇതിപ്രായേണ ദോഷാണാംസ്ഥാനാന്യവികൃതാത്മനാം വ്യാപിനാമപി ജാനീയാത് കർമ്മാണിച പൃഥക് പൃഥക്" "ദോഷങ്ങൾ സർവവ്യാപികളാണെങ്കിലും അവക്ക് മുഖ്യഗോചരഭേദേനയാണ് സ്ഥാനങ്ങൾ നിർണ്ണയിച്ചിട്ടുള്ളതെന്നും അവികൃതാവസ്ഥയിലാണ് ഈ ദോഷ സ്ഥാനനിർണ്ണയത്തിന് പ്രസക്തിയുള്ളതെന്നും വ്യക്തമായി നിർദ്ദേശിച്ചിരിക്കുന്നു.

കായാഗ്നിയുടെ സ്ഥാനനിർണ്ണയത്തിലും ഈ വ്യവസ്ഥയാണ് അംഗീകരിച്ചിട്ടുള്ളത്. "അന്നസ്യപക്താ പിത്തംതുപാചകാഖ്യം പുരേരിതം ദോഷധാതു മലാദീനാം ഉഷ്മേത്യാത്രേയ ശാസനം തദധിഷ്ഠാനമന്നസ്യ ഗ്രഹണാത് ഗ്രഹണീമതാ സൈവധന്വന്തരിമതേ കലാ പിത്തധരാഹ്വയാ ആയുരാരോഗ്യവീര്യൗജോഭൂതധാത്വഗ്നിപുഷ്ടയേ സ്ഥിതാ പക്വാശയദ്വാരി ഭുക്തമാർഗാർഗളേവസാ ഭുക്തം ആമാശയേ രുദ്ധ്വാ സാ വിപാച്യ നയത്യധഃ ബലവത്യബലാത്വന്നമാമമേവവിമുഞ്ചതി.......... അന്നഭൗതിക ധാത്വഗ്നി കർമ്മേതി പരിഭാഷിതം അന്നസ്യ പക്താ സർവേഷാം പക്തൃണാമധികോമത: തൻമൂലാസ്തേ ഹി തത്വൃദ്ധിക്ഷയവൃദ്ധിക്ഷയാത്മകാ: " എന്ന ശാസ്ത്രഭാഗത്തിൽ അഗ്നിക്കും മൂലസ്ഥാനവും ഗോചരസ്ഥാനവും നിർണ്ണയിച്ചിട്ടുണ്ട്.

മേൽവിവരിച്ച കാര്യങ്ങളിൽനിന്നും ദോഷങ്ങൾക്ക് സർവവ്യാപകത്വമുണ്ടെന്നും ആ വ്യാപ്തിയെ മുഖ്യഗോചരഭേദേന സ്ഥാനനിർണ്ണയം ചെയ്തു വിവരിച്ചിരിക്കുകയാണെന്നും ചുരുക്കത്തിൽ പറയാം. "തേവ്യാപിനോപി" എന്നും "വ്യാപിനാമപിജാനീയാത്" എന്നും മററുമുള്ള പരാമർശങ്ങൾ കരുതി ചെയ്തിരിക്കുകയാണെന്നും അറിയേണ്ടതാണ്. മുഖ്യസ്ഥാനത്ത് ദോഷങ്ങൾ കേന്ദ്രീകരിച്ചിരിക്കുകയും ഇതരസ്ഥാനങ്ങളിൽ വ്യാപരിക്കുകയുമാണ് ചെയ്യുന്നതെന്നും മനസിലാക്കണം. മൂലസ്ഥാനത്തു കേന്ദ്രീകരിച്ചുകൊണ്ടാണവ കർമ്മകരണസമർത്ഥങ്ങളായി തീരുന്നത്.

ഇതരഭാഗങ്ങളിൽ ദോഷങ്ങളുടെ വ്യാപ്തിയെങ്ങനെയാണെന്ന് അടുത്ത സൂത്രംകൊണ്ട് പറയുന്നു.

## ഇതരത്ര പുനരേകദേശേനവൃത്തിഃ 60

ഇതരത്രപുനഃ = ഇതരപ്രദേശങ്ങളിലൊക്കെ (മൂല സ്ഥാനത്തൊഴിച്ചിട്ടുള്ള മററുശരീ രപ്രദേശങ്ങളിൽ)

ഏകദേശനവൃത്തിഃ = അവയവാത്മനാവർത്തിക്കുന്നു.

മൂലസ്ഥാനത്തിൽ ദോഷങ്ങൾ പൂർണ്ണശക്തിയോടുകൂടിവ്യവസ്ഥിതിചെയ്യുന്നു. മററു ഗോചരസ്ഥാനങ്ങളായ എല്ലാശരീരപ്രദേശങ്ങളിലും ഏകദേശേന (ഭാഗികമായിട്ട്) വ്യാപരിക്കുകയാണ ചെയ്യുന്നത്.

ഈ അടിസ്ഥാനത്തിൽ.

## സർവത്ര സർവോപലബ്ദിർനസ്ഥാനാഭാവായ 61

സർവത്ര = എല്ലായിടത്തും (എല്ലാശരീരഭാഗത്തും)

സർവോപലബ്ധി: = എല്ലാദോഷങ്ങളും ഉണ്ടെന്നുള്ളതുകൊണ്ട്

ന സ്ഥാനാഭാവായ = സ്ഥാനാഭാവം കൽപിക്കുന്നതിൽ പ്രസക്തിയില്ല.

സർവോപലബ്ധിയാണ് സ്ഥാനാഭാവത്തിന് പറഞ്ഞ ആദ്യത്തെ പൂർവപക്ഷം. മുകളിൽ പറഞ്ഞ അഭിപ്രായങ്ങളിൽ നിന്നും സ്ഥാനനിർണ്ണയം ചെയ്തിട്ടുള്ളത് മുഖ്യഗോചരഭേദേനയാണെന്നു തെളിയുന്നുണ്ട്. മുഖ്യസ്ഥാനം കേന്ദ്രവും അഥവാ മൂലസ്ഥാനവും ഗോചരസ്ഥാനം വ്യാപ്തി സ്ഥാനവുമാകുന്നു. ആ നിലയിൽ സർവത്രോപലബ്ധിപ്രസക്തവുമാണ്. ഇതുകൊണ്ട് സ്ഥാനാഭാവം പറയുവാൻ ആ ന്യായം കാരണമാകുന്നില്ല. ''തേവ്യാപിനോപി'' എന്ന് സർവവ്യാപകത്വം സമ്മതിച്ചുകൊണ്ടുതന്നെയാണ് സ്ഥാനനിർണ്ണയം ചെയ്തിട്ടുള്ളതും.

കൂടാതെ

## നാസ്ത്യേവ സ്ഥാനനിയമഃ പ്രകുപിതാനാം 62

പ്രകുപിതാനാം (ദോഷാണാം) = കോപിച്ചിട്ടുള്ള ദോഷങ്ങൾക്ക്

സ്ഥാനനിയമ: = നിയതസ്ഥാനം കൽപിക്കുക എന്ന നിയമം

ന അസ്തി ഏവ = ഇല്ലതന്നെ

ദോഷങ്ങൾ അപഥ്യാഹാരവിഹാരങ്ങൾകൊണ്ട് പ്രകുപിതങ്ങളായാൽ അവക്കു സ്ഥാനംകൽപിക്കുവാൻ സാദ്ധ്യമല്ല. വികൃതാവസ്ഥയെപ്പററിപറയുന്നുമുണ്ട്. നേരെമറിച്ച് പ്രകുപിതങ്ങളായ ദോഷങ്ങൾക്കു സ്വാസ്ഥ്യാവസ്ഥയിലെപ്പോലെ സ്ഥാനനിർണ്ണയം ചെയ്തിട്ടുള്ള

ഒരുവ്യവസ്ഥയും ശാസ്ത്രഗ്രന്ഥങ്ങളിൽ കാണുന്നുമില്ല. 'ഏവ' എന്ന നിർദ്ധാരണം ഏകാന്ത തന്ത്രയുക്തിയെയാണ് ഓർമ്മിപ്പിക്കുന്നത്. ''ഏകാന്ത ഏവാദര റൈവേഷ നാന്യഥേതി വ്യവസ്ഥിതിഃ'' ഇത് ഇപ്രകാരംതന്നെ, ഒരുതരത്തിലും മറിച്ചു വരാൻ സാദ്ധ്യമല്ലെന്നു ദൃഢപ്പെടുത്തുന്നതാണ് ഈ നിയമം. പ്രകുപിതങ്ങളായ ദോഷങ്ങൾക്ക് സ്ഥാനനിർണ്ണയം ചെയ്യാൻ സാദ്ധ്യമല്ലെന്ന് 'ഏവ' എന്ന പദം ദൃഢീകരിക്കുകയാണു ചെയ്യുന്നത്.

ദോഷങ്ങൾക്ക് സ്ഥാനനിർണ്ണയം ചെയ്തിട്ടില്ലെങ്കിൽ പ്രകോപപ്രശമനങ്ങൾ പറയുവാൻ സാദ്ധ്യമാവുകയില്ലെന്നും അതുകൊണ്ട് സ്ഥാനം പറയുകതന്നെ വേണമെന്നും അടുത്ത സൂത്രംകൊണ്ടു പറയുന്നു.

## സ്ഥാനാഭാവേ ന പ്രകോപോ ന പ്രശമഃ 63

| | |
|---|---|
| സ്ഥാനാഭാവേ | = സ്ഥാനാഭാവത്തിൽ |
| പ്രകോപഃ ന | = പ്രകോപം ഇല്ല |
| പ്രശമനഃ | = പ്രശമനവും |
| ന | = ഇല്ലതന്നെ. |

സ്ഥാനമില്ലെന്നു പറഞ്ഞാൽ ദോഷങ്ങൾക്ക് പ്രകോപപ്രശമനങ്ങൾ പറയുവാൻ സാധിക്കുകയില്ല. സ്വസ്ഥാനത്തുനിന്നും വർദ്ധിച്ചദോഷങ്ങൾ ഉൻമാർഗ ഗമനം ചെയ്യുമ്പോഴാണ് പ്രകോപമെന്നു പറയുന്നത്. ''സ്ഥാനാദുൻമാർഗ ഗമനം പ്രകോപഃ പരികീർത്തിതഃ'' എന്നും ''കോപസ്തു ഉൻമാർഗ്ഗഗാമിതാ'' എന്നും ഉള്ള ശാസ്ത്രോക്തികൾക്ക് പ്രസക്തിയില്ലാതെ വരും. ദുഷിച്ച് വികാരകാരിയായ ദോഷത്തെ പരിഹാരങ്ങൾ ചെയ്ത് സ്വസ്ഥാനത്ത് എത്തിച്ച് നിർവികാരാവസ്ഥയിൽ വരുത്തുന്നതിനെയാണ് ശമനം എന്നുപറയുന്നത്. ഈ രണ്ടവസ്ഥകളും പറയണമെങ്കിലും സ്ഥാനനിർണ്ണയം ചെയ്യേണ്ടിയിരിക്കുന്നു

ഈ അഭിപ്രായം ശരിയല്ലെന്ന് പൂർവപക്ഷകാരൻ ശങ്കിക്കുന്നു.

## സ്വസ്ഥാന ഏവ വികാരകരണാദസമ്യക് 64

| | |
|---|---|
| സ്വസ്ഥാനേ ഏവ | = തന്റെ സ്ഥാനത്തുവച്ചുതന്നെ |
| വികാരകരണാത് | = വികാരം ഉണ്ടാകുന്നതായി കാണുന്നതുകൊണ്ട്. |
| അസമ്യക് | = മേൽകാണിച്ച അഭിപ്രായം ശരിയല്ല. |

ദോഷങ്ങൾ അതാതിന്റെ സ്ഥാനത്തുവച്ചുതന്നെ രോഗം ഉണ്ടാക്കുന്നതായി കാണുന്നുണ്ട്. വാതസ്ഥാനത്തുതന്നെ വാതഗുല്മവും പിത്തസ്ഥാനത്തുതന്നെ ഹൃദ്രോഗവും മററും ഉണ്ടായിട്ടുള്ളതായി

കാണുന്നുണ്ട്. ദോഷങ്ങൾ സ്വസ്ഥാനത്തു നിന്നും ഉൻമാർഗഗമനം ചെയ്യുന്നതിന് പ്രകോപമെന്നും പ്രകോപനമെന്നും സ്വസ്ഥാനത്തു കോപമുണ്ടാകുന്നതെന്നും മുകളിൽ പറഞ്ഞുവല്ലോ? അതു ശരിയല്ല. സ്വസ്ഥാനത്തിൽതന്നെ രോഗമുണ്ടാകുന്നതായി കാണുന്നുണ്ട്. അതുകൊണ്ട് പ്രകോപ പ്രശമനങ്ങൾ പറഞ്ഞതെങ്കിൽ സ്ഥാനനിർണയം ചെയ്തിരിക്കണമെന്നുള്ള അഭിപ്രായത്തോട് എനിക്ക് (പൂർവപക്ഷകാരന്) യോജിക്കുവാൻ തരമില്ല. അതുകൊണ്ട് സ്ഥാനനിർണയത്തിനു പ്രസക്തിയില്ലതന്നെ.

കോപിക്കാത്ത ദോഷങ്ങൾക്ക് രോഗങ്ങളെ ഉണ്ടാക്കാൻ സാദ്ധ്യമല്ല. കോപം എന്നത് സ്ഥാനാന്തര ഗമനമാണെന്നും പറഞ്ഞു. സ്വസ്ഥാനത്തിൽ വ്യാധി ഉണ്ടാകുന്നതായും കാണുന്നു. ഈ നിലയിൽ പ്രകോപനമെന്നുള്ളത് എന്താണെന്ന് കാണിക്കുന്നതിനും സ്വസ്ഥാനത്തിൽ കോപമുണ്ടായി വ്യാധി ഉണ്ടാകുന്നവിധം എങ്ങനെയാണെന്നും പൂർവപക്ഷകാരന് സമാധാനമായി അടുത്ത സൂത്രംകൊണ്ടു പറയുന്നു.

## ശേഷപ്രകോപാത് 65

ശേഷപ്രകോപാത് = ഇതര ദോഷങ്ങളെ കോപിപ്പിക്കുന്നതുകൊണ്ട്.

സ്വസ്ഥാനത്ത് ദോഷങ്ങൾ രോഗമുണ്ടാക്കുന്ന വിധം പൂർവ പക്ഷകാരന് ബോധ്യപ്പെടുത്തുകയാണ് ഈ സൂത്രം കൊണ്ടു ചെയ്യുന്നത്. ''ഏകോ ദോഷ: പ്രകുപിത: സർവാനേവപ്രകോപയേത്'' ഒരു ദോഷം കോപിച്ചാൽ അത് മററുദോഷങ്ങളേയും കോപിപ്പിക്കുന്നു. കോപിച്ചതായ ദോഷം ഇതര ദോഷസ്ഥാനങ്ങളിലും വ്യാപിച്ച് അവയെ കോപിപ്പിക്കുന്നു. അവ സ്ഥാനസംശ്രയികളാണെങ്കിലും വികാരകാരികളായി തീരുന്നു. അപ്പോൾ രോഗം ആ ദോഷങ്ങളുടെ സ്ഥാനത്തുണ്ടാകുവാൻ ഇടയുമാകും. ആദ്യമായി കോപിച്ചതായ ദോഷം ഉൻമാർഗഗമനം ചെയ്ത് ഇതര ദോഷസ്ഥാനങ്ങളിലെത്തുന്നു മററു ദോഷങ്ങൾ സ്വസ്ഥാനം വിട്ടു പോകുന്നുമില്ല. ഈ സ്വഭാവത്തെ ശാസ്ത്രകാരൻമാർതന്നെ വിശദീകരിച്ചിട്ടുമുണ്ട്. സ്വസ്ഥാനവൃദ്ധിർദോഷാണാം ചയ ഇത്യഭിധീയതേ സ്ഥാനാത് ഉൻമാർഗഗമനം പ്രകോപ: പരികീർത്തിത: എന്നും ''സർവ്വദേഹാനുസരണം പ്രസരം ഭിഷജോവിദു: ദേഹൈക ദേശാശ്രയണം സ്ഥാനസംശ്രയണം വിദു:'' എന്നും ''ചയോ വൃദ്ധിസ്സ്വധാമ്ന്യേവ പ്രദോഷോവൃദ്ധി ഹേതുഷു വിപരീതഗുണേച്ഛാച, കോപസ്തു ഉൻമാർഗഗാമിതാലിംഗാനാം ദർശനം സ്വേഷ്ഠാമസ്വാസ്ഥ്യം രോഗസംഭവ:'' എന്നും ''യഥാദുഷ്ടേന ദോഷേണ യഥാചാനുവിസർപ്പതാ നിവൃത്തിരാമയസ്യാസൗ സംപ്രാപ്തി:'' എന്നുമുള്ള ശാസ്ത്രഭാഗങ്ങൾവച്ച് നോക്കുമ്പോൾ

ഏതെങ്കിലും ദോഷം സ്വസ്ഥാനത്തുനിന്ന് സഞ്ചരിച്ച് കോപിച്ച് ഇതരദോഷങ്ങളെ കോപിപ്പിക്കാം എന്നു വ്യക്തമാണ്. ഈ അവസ്ഥക്ക് പരിഹാരമായിട്ടാണ് "തത്രാന്യസ്ഥാന സംസ്ഥേഷു തദീയാമബലേഷു തു കുര്യാത് ചികിത്സാം സ്വാമേവ ബലേനന്യാഭിഭാവിഷു." എന്ന് ചികിത്സാതത്വവും നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്. സ്ഥാനനിർണ്ണയം ചെയ്തിട്ടില്ലെങ്കിൽ അവിടെനിന്നും എങ്ങോട്ടു ദോഷം പ്രസരണംചെയ്തുവെന്നു പറയുവാൻ സാദ്ധ്യമല്ല. കോപിച്ചദോഷം ഇതരദോഷങ്ങളുടെസ്ഥാനത്ത് അവയുടെ സഹായത്തോടുകൂടി അവയുടെ സ്ഥാനങ്ങളിൽ രോഗങ്ങളെ ഉണ്ടാക്കാം. സ്വസ്ഥാനങ്ങളിൽ രോഗങ്ങൾ ഉണ്ടാകുമെന്നു പറഞ്ഞിട്ടുള്ളത് ഈ അർത്ഥത്തിലാണ്. ആദ്യം കോപിച്ച ദോഷത്തിന്റെ അനുബന്ധങ്ങളായി സ്ഥാനിദോഷങ്ങളെ ആ രോഗങ്ങളിൽ കാണേണ്ടതുമാണ്. അങ്ങനെ ഉണ്ടാകുന്ന രോഗത്തിൽ സ്ഥാനിദോഷങ്ങൾ ഉണ്ടാക്കുന്ന ലക്ഷണങ്ങൾ കാണുവാനും കഴിയും "ദോഷശേഷപ്രകോപന ലക്ഷണങ്ങൾ ജ്വരാദി രോഗങ്ങളിൽ കാണുന്നത് ഈ നിലയിലാണ്. സ്വസ്ഥാനത്തു രോഗമുണ്ടാകുന്നുവെന്നു പറയുന്നതിൽ നിന്നുതന്നെ സ്ഥാനനിർണ്ണയം ആവശ്യമാണെന്നും വരുന്നുണ്ടല്ലോ? "വിദ്യാദേവംമലാനപിതാൻ ലക്ഷയേദവഹിതോ വികുർവാണാൻ പ്രതിജ്വരം" രോഗംപ്രതി ഈ അനുബന്ധദോഷത്തെ കാണണമെന്ന് ശാസ്ത്രകാരൻ നിർബന്ധിക്കുന്നതും ഈ അർത്ഥത്തിലാണ്. മാത്രവുമല്ല,

## ചലനാച്ച — 66

ചലനാത്ച = ചലനം ഹേതുവായിട്ടും.

സ്വസ്ഥാനത്തുനിന്നും ദോഷം ചലിക്കുന്നുവെന്നു പറയുന്നതുകൊണ്ട് മുൻപിരുന്ന സ്ഥാനത്തു നിന്നും ചലനമുണ്ടായിട്ടാണ് രോഗമുണ്ടാകുന്നതെന്നും കാണാം. പ്രകൃത്യായുള്ള ധർമ്മത്തിൽ നിന്നും അഥവാ സാമ്യാവസ്ഥയിൽ നിന്നും ചലനം സംഭവിക്കുമ്പോഴാണ് വികാരകാരിയായി തീരുന്നത്. ഈ ചലനം സ്ഥാനത്തെ ആശ്രയിച്ചും സംഭവിക്കാം. ഈ രണ്ടു അവസ്ഥകളിലും രോഗകാരിയായി തീരാം. സാമ്യാവസ്ഥയിൽ ഒരിക്കലും ദോഷം രോഗകാരിയായിതീരുകയില്ല. സാമ്യാവസ്ഥയിലുള്ള ദോഷത്തിന്റെ പ്രവർത്തി ആരോഗ്യപരമായിട്ടുള്ളതുമാണ്.

ധർമ്മത്തിനും ച്യുതി സംഭവിക്കാമെന്നും അടുത്ത സൂത്രം കൊണ്ടുപറയുന്നു.

## സ്വസ്ഥവൃത്തിപ്രസങ്ഗാച്ചച്യുത ഏവ — 67

സ്വസ്ഥവൃത്തി പ്രസംഗാത്ച = ദോഷങ്ങൾ സ്വസ്ഥാനസ്ഥിതമായാൽ ഇന്ന ഇന്ന കർമ്മങ്ങൾചെയ്യുമെന്നും വിവരിച്ചിട്ടുള്ളതുകൊണ്ടും.




ച്യുത ഏവ — സ്ഥാനച്യുതിതന്നെയാണ് രോഗകാര്യത്തിന് സഹായിക്കുന്നത്.

ദോഷങ്ങൾ സ്വസ്ഥാനത്തു സ്ഥിതിചെയ്താൽ എന്തെല്ലാം കർമ്മങ്ങൾ ചെയ്യുമെന്നു ശാസ്ത്രകാരൻമാർതന്നെ വിവരിച്ചിട്ടുണ്ട്. സ്വസ്ഥവൃത്തി എന്നത് ആരോഗ്യ പാലന വ്യാപാരങ്ങളാണല്ലോ. അതിൽനിന്നും ച്യുതമായിട്ടുള്ള പ്രവർത്തികൾകൊണ്ടു രോഗവും ഉണ്ടാകും. ചുരുക്കത്തിൽ സ്വസ്ഥാനത്തിരുന്നുതന്നെ ധർമ്മങ്ങൾക്കു ച്യുതിവരാതെ ദോഷങ്ങൾ പ്രവർത്തിക്കുന്നപക്ഷം ആരോഗ്യവും സ്വസ്ഥാനസ്ഥിതമായാൽതന്നെ വികാരപരമായ ധർമ്മച്യുതി സംഭവിച്ചാൽ രോഗവും ഉണ്ടാകും. ഇങ്ങനെ രണ്ടുതരത്തിലായാലും അവ മനസ്സിലാക്കുന്നതിന് സ്ഥാനനിർണയം ചെയ്യേണ്ടത് ആവശ്യവുമാണ്. കോപിക്കുന്നുവെന്നു പറയുവാനും സ്ഥാനനിർണയം ചെയ്യണമെന്നുള്ള എന്റെ അഭിപ്രായത്തെ പൂർവപക്ഷകാരൻ, സ്വസ്ഥാനത്തുതന്നെയും രോഗമുണ്ടായി കാണുന്നല്ലോയെന്നുന്നയിച്ച വാദം ശരിയല്ലെന്നു വ്യക്തമാകുന്നുണ്ടല്ലോ?

''തൻമയത്വാത് കായസ്യ'' എന്ന പൂർവപക്ഷത്തിന് അടുത്ത സൂത്രത്തിൽ മറുപടി പറയുന്നു.

**ഭൗതികഃ കായോ ദോഷാശ്ച** 68

| | |
|---|---|
| കായ: | = ശരീരവും |
| ദോഷാ: | = ദോഷങ്ങളും |
| ഭൗതിക: | = ഭൗതികമാണ്. |

ദോഷമയമാണ് ശരീരമെന്നും അതുകൊണ്ട് പ്രത്യേകം സ്ഥാനനിർണ്ണയം ചെയ്യേണ്ട ആവശ്യമില്ലെന്നും പൂർവപക്ഷകാരൻ പറഞ്ഞു. ആ അഭിപ്രായം ശരിയല്ല. ദോഷങ്ങൾ അടങ്ങിയിരിക്കുന്ന ശരീരവും ദോഷങ്ങളും തന്നെ ഭൗതികങ്ങളാണ്. ശരീരോൽപത്തിക്ക് ദോഷങ്ങളല്ല കാരണം; പഞ്ചഭൂതങ്ങളാണ്. ദോഷങ്ങളുടെ ഉൽപത്തിക്കും പഞ്ചഭൂതങ്ങൾ തന്നെയാണ് കാരണം. ശരീരോൽപത്തിക്കു കാരണം പഞ്ചഭൂതങ്ങളാണെങ്കിലും അവക്കും ശരീരത്തിൽ സ്ഥാനനിർണയം ചെയ്തിട്ടുണ്ട്. ദോഷമയമാണു ശരീരമെന്നു പറഞ്ഞാൽ ശരീരോൽപത്തിക്കു കാരണം ദോഷങ്ങളാണെന്നും വരുന്നു. അപ്പോൾ ദോഷങ്ങൾ കാരണങ്ങളും ശരീരം കാര്യവുമായിരിക്കും. ആ അഭിപ്രായത്തിന് ശാസ്ത്രസമ്മതിയില്ല.

ദോഷങ്ങളല്ല ശരീരോൽപത്തിക്കു കാരണമെന്ന് അടുത്ത സൂത്രം കൊണ്ടുപറയുന്നു.

69

**സഹജായന്ത ഇത്യഭിധാനാത്**

സഹജായന്തേ = ശരീരോൽപത്തിയോടുകൂടെത്തന്നെ ഉൽഭവിക്കുന്നു (ദോഷങ്ങരം ശരീരോൽപത്തിയോടു കൂടി ഉണ്ടാകുന്നു)

ഇതി അഭിധാനാത് = എന്നു ശാസ്ത്രത്തിൽ പ്രതിപാദിച്ചിട്ടുള്ളതുകൊണ്ട്.

ശാസ്ത്രകാരൻമാർതന്നെ ശരീരോൽപത്തിയോടൊപ്പം ദോഷങ്ങളും ഉണ്ടാകുന്നു എന്ന് ''യ ഏവ ദോഷാ: പ്രാണാശ്ചതൈരേവസഹജായന്തേ'' എന്നു പറയപ്പെട്ടിട്ടുണ്ട്. അതുകൊണ്ട് ശരീരോൽപത്തിക്ക് ദോഷങ്ങരം കാരണങ്ങളേയല്ല; പഞ്ചഭൂതങ്ങളാണ്. ''കാര്യനിയത പൂർവവർത്തികാരണം'' എന്നും പറയണമെങ്കിൽ അത് കാര്യോത്പത്തിക്കു മുൻപ് ഉണ്ടായിരിക്കണം. ദോഷങ്ങരം ശരീരോൽപത്തിയോടൊപ്പം ഉണ്ടാകുന്നവയാണെന്നും സ്പഷ്ടമാണ്. ''പൂർവകാലീനം കാരണം പശ്ചാത് കാലീനം കാർയ്യം'' എന്ന ന്യായംവച്ചു നോക്കുമ്പോരം ദോഷങ്ങരം ഒരിക്കലും ശരീരത്തിനു കാരണമാകുന്നില്ല. ശരീരത്തിന്റെ ഘടകം മാത്രമേ ആകുന്നുള്ളു മാത്രമല്ല അവയും പഞ്ചഭൂതജന്യങ്ങളാണ് അതുകൊണ്ട് സ്ഥാനാഭാവത്തിന് പറഞ്ഞ ''തൻമയത്വാത്കായസ്യ'' എന്ന വാദത്തിന് ഔചിത്യമില്ല.

'സർവ സരത്വ വചനാത്'' എന്ന സൂത്രംകൊണ്ട് സർവസരത്വം ദോഷങ്ങരംക്കുണ്ടെന്നും അതുകൊണ്ട് സ്ഥാനനിർണയം ചെയ്യേണ്ട ആവശ്യമില്ലെന്നുമുള്ള പൂർവപക്ഷത്തെ അടുത്ത സൂത്രംകൊണ്ടു ഖണ്ഡിക്കുന്നു.

## സർവസരത്വവചനാദേവ സ്ഥാനപ്രസിദ്ധി: 70

സർവസരത്വ വചനാത് ഏവ = എല്ലായിടത്തും വ്യാപരിക്കുന്നുവെന്നുള്ളതുകൊണ്ടുതന്നെ

സ്ഥാനപ്രസിദ്ധി: = സ്ഥാനനിർണയം ചെയ്തുട്ടുള്ളതിന് പ്രസിദ്ധിയുണ്ട്

സർവസരത്വം (സർവഗതത്വം) = ശാസ്ത്രകാരൻമാർ തന്നെ അംഗീകരിച്ചിട്ടുള്ളതുകൊണ്ട് സ്ഥാന നിർണ്ണയം ചെയ്യുന്നത് ശരിയല്ലെന്ന് പൂർവപക്ഷകാരൻ പറഞ്ഞു.

സർവസരത്വം സമ്മതിക്കുന്നപക്ഷംതന്നെ സ്ഥാനനിർണയം ആവശ്യമായിവരും. എന്തുകൊണ്ടെന്നാൽ ഒരു സ്ഥാനത്തുനിന്നും സ്ഥാനാന്തരഗമനം ചെയ്യുന്നതിനെയാണ് സരത്വം എന്നു പറയുന്നത്. സ്ഥാനനിർണയം ചെയ്യാതെ സ്ഥാനാന്തരഗമനം ചെയ്യുന്നുവെന്നു പറയുവാൻ നിവർത്തിയില്ലല്ലോ? ആയതിനാൽ സർവസരത്വം സ്ഥാ

നാനാത്വത്തിനല്ല, സ്ഥാനനിർണയത്തിനാണ് ഊന്നൽ കൊടുത്തിരിക്കുന്നത്.

അങ്ങനെ പൂർവ്വാക്യകാരന്റെ ആശയങ്ങളെ നിഷേധിച്ചുകൊണ്ട് സ്ഥാനപ്രസിദ്ധിക്കുള്ള അടിസ്ഥാനം അടുത്ത സൂത്രത്തിൽ വ്യക്തമാക്കുന്നു.

## ബാഹുല്യേനോപലബ്ധേസ്തത്ര തത്ര — 71

തത്രതത്ര = അവിടവിടെ (അതാതു ദോഷങ്ങളുടെ സ്ഥാനത്തിൽ)
ബാഹുല്യേന = ആധിക്യത്തോടുകൂടി
ഉപലബ്ധേഃ = പ്രസ്പഷ്ടമാകുന്നതുകൊണ്ട്
സ്ഥാനപ്രസിദ്ധി = സ്ഥാനനിർണയത്തിന് പ്രസിദ്ധിയുണ്ട്.

ദോഷങ്ങൾ സർവശരീരവ്യാകങ്ങളാണെന്നുള്ളതിന് പക്ഷാന്തരമില്ല. ശരീരത്തിൽ അവയുടെ ബാഹുല്യത്തെവച്ചാണ് അതതു സ്ഥാനങ്ങൾ മുഖ്യസ്ഥാനങ്ങളായി നിർണ്ണയിച്ചിട്ടുള്ളത്. അവിടെ നിന്നും അവ വ്യാപിക്കുകയുംചെയ്യും. ''തേവ്യാപിനോഽപിഹൃന്നാഭ്യോരധോമദ്ധ്യോർദ്ധ്വസംശ്രയാ:'' എന്ന് മുഖ്യസ്ഥാനം പൊതുവേ പറഞ്ഞിട്ടുള്ളത് ഈ അടിസ്ഥാനത്തിലാണ്. അതോടൊപ്പം വ്യാപകത്വം അംഗീകരിക്കുകയും ചെയ്യുന്നു. ''സർവ്വാത്മനാ അവസ്ഥാനാം സ്വസ്ഥാനാം അപ്രകുപിതാനാം'' എന്ന സൂത്രത്തിൽ മുഖ്യഗോചരഭേദേന സ്ഥാനം നിർണയിച്ചിട്ടുള്ളത്. ആദ്യമായിതന്നെ ഈ പ്രകരണത്തിൽ ശാസ്ത്രകാരൻ പറഞ്ഞുവച്ചിട്ടുണ്ട്. അതുകൊണ്ട് മുഖ്യസ്ഥാനം നിർണയിക്കുന്നതിൽ യാതൊരു അനൗചിത്യവുമില്ല.

ദോഷങ്ങളിൽനിന്നുമുണ്ടാകുന്ന രോഗങ്ങളുടെ കാര്യംവച്ചു നോക്കിയാലും സ്ഥാനനിർണയത്തിന് പ്രസക്തിയുണ്ടെന്ന് അടുത്ത സൂത്രത്തിൽ പ്രതിപാദിക്കുന്നു.

## തദീയാനാം പ്രായശസ്തത്രൈവോൽപത്തേഃ — 72

തദീയാനാം = അതാതുദോഷങ്ങളിൽ നിന്നും ഉണ്ടാകുന്ന വ്യാധികൾക്ക്
പ്രായശഃ = മിക്കവാറും
തത്ര ഏവ = അതതു സ്ഥാനത്തുതന്നെ
ഉൽപത്തേ: = ഉൽപത്തികാണുന്നതുകൊണ്ടും
സ്ഥാനപ്രസിദ്ധി = സ്ഥാനത്തിന് പ്രസിദ്ധിയുണ്ട്.

ദോഷങ്ങൾ കോപിച്ചാണ് രോഗങ്ങളെ ഉണ്ടാക്കുന്നത്. ദോഷങ്ങൾ കാരണങ്ങളും. രോഗങ്ങൾ കാര്യങ്ങളുമാണ്. അങ്ങനെ ഉണ്ടാ

കുന്ന രോഗങ്ങൾ മിക്കവാറും ഏതെതു ദോഷങ്ങളാണോ കാരണമാകുന്നത്. ആ ദോഷങ്ങളുടെ സ്ഥാനത്താണ് ഉണ്ടാകുവാൻ സാധ്യതയുള്ളത്. വാതം കോപിച്ചുവരാവുന്ന രോഗങ്ങളുടെ ഉൽപത്തി മിക്കവാറും നാഭിയുടെ അധോഭാഗത്താണ്. അതുപോലെതന്നെ മററുദോഷങ്ങളുടെ സ്ഥാനങ്ങളിലും രോഗങ്ങൾ വന്നു കാണുന്നു. ഈ തരം സ്ഥാനം വച്ചു നോക്കുമ്പോഴും സ്ഥാനനിർണ്ണയത്തിന് പ്രസക്തി ഉണ്ടെന്നു കാണാം.

ചികിത്സയുടെ അടിസ്ഥാനം വച്ചു നോക്കിയാലും സ്ഥാനനിർണയം അസക്തമല്ലെന്ന് അടുത്ത സൂത്രത്തിൽ പറയുന്നു.

## സാധനവിശേഷാത് 73

സാധനവിശേഷാത് = സാധനവിശേഷങ്ങളിൽ നിന്ന്
(സ്ഥാനപ്രസിദ്ധി)

സാധനം എന്നു പറഞ്ഞാൽ ചികിത്സയാണ്. വിശേഷം എന്നത് പ്രത്യേകതയുമാണ്. "സ്വസ്ഥാനഗതസ്യവായോ: പ്രയത്നേന ചികിത്സാക്രിയതേ" എന്നുംമററും ശാസ്ത്രഗ്രന്ഥങ്ങളിൽ നിർദ്ദേശിക്കുന്നുണ്ട്. സ്വസ്ഥാനത്തിൽ വികാരകാരിയായവാതത്തെ പ്രയത്നപ്പെട്ടു ചികിത്സിക്കേണ്ടതാണെന്നർത്ഥം. സ്വസ്ഥാനത്തിൽ വികാരകാരിയാകുമ്പോൾ സ്ഥാനബലംകൊണ്ട് വികാരം ശക്തിമത്തായി തീരുമെന്നുള്ളതുകൊണ്ടാണ് "പ്രയത്നേന" ചികിത്സിക്കണമെന്നു പറയുന്നത്. അതുപോലെതന്നെ സ്ഥാനാന്തരഗമനമുണ്ടാകുമ്പോൾ ചെന്ന സ്ഥലത്തുള്ള ദോഷത്തെകൂടി കരുതി ചികിത്സിക്കണമെന്നും പ്രതിപാദിച്ചിട്ടുണ്ട്. ആ ചികിത്സാക്രമം സാധന വിശേഷവുമാകുന്നു. "യഥാശ്ലേഷ്മ സ്ഥാനഗതസ്യവായോ: ശ്ലേഷ്മവത്ക്രിയാവിഭാഗ: പിത്തസ്ഥാനഗതസ്യ പിത്തവത്" ഇത്യാദി സാധനവിശേഷങ്ങളും (ചികിത്സാവിശേഷങ്ങളും) ശാസ്ത്രകാരൻമാർ പറയുന്നുണ്ട്. "തത്ര അന്യസ്ഥാനസംസ്ഥേഷു തദീയാമബലേഷു തു കുര്യാത് ചികിത്സാം സ്വാമേവ ബലേനന്യാഭിഭാവിഷു" എന്ന് സ്ഥാനാഗന്തുഭേദേന ചികിത്സാവിശേഷങ്ങളേയും എടുത്തുകാണിച്ചിട്ടുണ്ട്.

ചികിത്സാക്രമത്തിലും സാമാന്യമായും വിശേഷമായും ദോഷസ്ഥാനത്തെ നോക്കി വ്യത്യാസങ്ങൾ കൽപിച്ചിട്ടുള്ളതുകൊണ്ടും സ്ഥാനനിർണയം ചെയ്യേണ്ടത് ആവശ്യമാണെന്നു വരുന്നു. അങ്ങനെ ആരോഗ്യപരമായ അവസ്ഥയിലും വികാരപരമായ അവസ്ഥയിലും ചികിത്സ നിശ്ചയിക്കുന്നിടത്തും ദോഷങ്ങൾക്ക് സ്ഥാനനിർണയം ചെയ്യേണ്ടത് ആവശ്യമാണെന്ന് സർവസമ്മതമാണ്.

അന്നപചനവിവേചനം നോക്കിയാലും സ്ഥാനനിർണയത്തിന് അടിസ്ഥാനമുണ്ടെന്ന് അടുത്ത സൂത്രം കൊണ്ടു പറയുന്നു.

**വിദാഹാഭിപ്രസാദരസവിശേഷേഭ്യശ്ച**
**സ്ഥാനവൃദ്ധിഃ 74**

| | |
|---|---|
| വിദാഹാഭിപ്രസാദ-രസവിശേഷേഭ്യഃച | = വിദാഹാദിദോഷത്തിൽനിന്നും അഭിപ്രസാദവിശേഷത്തിൽനിന്നും രസവിശേഷത്തിൽ നിന്നുംതന്നെ. |
| സ്ഥാനവൃദ്ധിഃ | = സ്വസ്ഥാനത്തിൽ ആധിക്യമുണ്ടെന്നു സമ്മതമാണ്. |

ഷഡ്രസയുക്തമായ ആഹാരം കോഷ്ഠത്തിലെത്തി പചിക്കപ്പെടുകയും, അതിൽനിന്നും പ്രസാദമായ അന്നരസം വേർതിരിയുകയും അതിൽ രസവിശേഷം സംഭവിക്കുകയും ചെയ്യുന്നതിൽനിന്നും ദോഷങ്ങൾക്ക് അതതുസ്ഥാനങ്ങളിൽ ശക്തിയുണ്ടെന്ന് തെളിയുന്നു. ആ നിലക്കും സ്ഥാനനിർണയത്തിന് ഔചിത്യമുണ്ട്. സർവ്വം ഹ്യന്നപാനമേവം പച്യമാനം സ്വേ സ്വേ സ്ഥാനേ ശ്ലൈഷ്മികം, പൈത്തികം, വാതികംവാ സ്യാത്'' വിദാഹേ വിദാഹസ്യൈതത് ഏതൻമധുരം മധുരമമ്ലം കടുകം വാ രൂപം ഭവതി എന്ന് ശാസ്ത്രഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുന്നുണ്ട്. അന്നം ദഹിക്കുമ്പോൾ കോഷ്ഠത്തിലുള്ള ദോഷസ്ഥാനങ്ങളിൽവച്ച് അതാതുകളുടെ സമാനഗുണങ്ങളെ സ്വീകരിച്ച് പുഷ്ടിപ്പെടുത്തുകയാണ് ചെയ്യുന്നത്. അതിനെയാണ് അഭിപ്രസാദവിശേഷമെന്ന് പറയുന്നത്. അഭിപ്രസാദവിശേഷഃ പാഞ്ചഭൗതികോഹ്യാഹാരഃ പാഞ്ചഭൗതികസ്യ ശരീരസ്യോപകാരം കുർവാണ; സദൃശം സദൃശേന പോഷയതി, ഏതേന സാന്നിദ്ധ്യം വിനാ നോപകരോതീതി തത്രൈവോപകാരദർശനാത്. തസ്യ തദേവ സ്ഥാനമിതി ജാനീമഃ'' പാഞ്ചഭൗതികമായ ആഹാരം പചിച്ച് വിവേചിച്ച് പാഞ്ചഭൗതികമായ ശരീരത്തിന് സദൃശഗുണം കൊണ്ടു പോഷണം നൽകുന്നു. ആഹാരത്തിലും ഭൗതികാംശത്തിന്റെ സാന്നിദ്ധ്യം ഇല്ലെങ്കിൽ വളരാൻ സാദ്ധ്യമല്ല. അവിടെയും അതതു ദോഷങ്ങളുടെ സ്ഥാനത്തുവച്ചാണ് അതാതിന്റെ സമാനഗുണങ്ങൾ പചിച്ചു സ്വീകരിക്കുന്നത്. മറെറാരുതരത്തിൽ പറഞ്ഞാൽ ആഹാരം കോഷ്ഠത്തിലെത്തിയാൽ അതതുദോഷങ്ങളുടെ സ്ഥാനത്തുവച്ച് ആഹാരത്തിൽനിന്നും അതതുഭാഗങ്ങളെ പചിച്ചു സ്വീകരിക്കുവാൻ ആവശ്യമായ പചനത്തിനുതകുന്ന രാസപദാർത്ഥങ്ങളെ ആഹാരത്തിൽ വിസർജ്ജിച്ച് പാകപ്പെടുത്തി സ്വീകരിക്കുകയാണു ചെയ്യുന്നത്. അതുകൊണ്ടും സ്ഥാനനിർണ്ണയത്തിന് പ്രസക്തിയുണ്ട്. ''വിവിധമശിതപീതലീഢഖാദിതവിപാകം തത് പച്യമാനം മധുരീഭൂതം വാതമഭിപ്രസീദതി: ശ്ലേഷ്മാണം അമ്ലീഭൂതം വാ പിത്തം കടുകീഭൂതം വാ വാതമഭിപ്രസീദതി: രസവിശേഷാത്'' അശിതം (തിന്നുക) പീതം (കുടിക്കുക) ലീഢം (നക്കുക) ഖാദിതം (കടിച്ചുതിന്നുക) എന്ന് പല പ്രകാരത്തിൽ കഴി

ക്കുന്ന ആഹാരം പചിച്ച് മധുരസ്വഭാവത്തിൽ കഫത്തെയും അമ്ലസ്വഭാവത്തിൽ പിത്തത്തേയും കടുസ്വഭാവത്തിൽ വാതത്തെയും അഭിവ്യക്തിപ്പെടുത്തുന്ന രസവിദഗ്ധം വച്ചു നോക്കുമ്പോഴും സ്ഥാനനിർണയത്തിന് പ്രസക്തിയുണ്ട്. ''മധുരം ഹി ശ്ലേഷ്മണ: സ്ഥാനമമ്ലം പിത്തസ്യ കടുകം വാതസ്യ'' എന്നും ആദൗഷഡ് രസമപ്യന്നം മധുരീഭൂതമീരയേത്ഫേനീഭൂതം കഫം യാതം വിദാഹാദമ്ലതാംതത: പിത്തമാശയാത് കുര്യാത് ച്യവമാനം ച്യുതം പുന: അഗ്നിനാ ശോഷിതം പക്വം പിണ്ഡിതം കടു മാരുതം എന്നും ഉള്ള ശാസ്ത്രോക്തികൾ സ്ഥാനനിർണയത്തെ ബലപ്പെടുത്തുന്നു. അങ്ങനെ അന്നപാകത്തിലെ വിദാഹവിശേഷവും അഭിപ്രസാദവിശേഷവും രസവിശേഷവും സ്ഥാനനിർണയത്തെ ഉറപ്പിക്കുകയാണു ചെയ്യുന്നത്.

ആരോഗ്യപരമായ വ്യാപാരത്തിലും, വികാരപരമായ പ്രവൃത്തിയിലും സ്ഥാനനിർണ്ണയം ചെയ്യേണ്ടത് ആവശ്യമാണ്. സ്ഥാനനിർണ്ണയം ചെയ്താലേ ദോഷങ്ങളുടെ ആരോഗ്യാനാരോഗ്യാവസ്ഥകളെ മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു. ദോഷങ്ങൾ സർവശരീരവ്യാപകങ്ങളായി കാണുന്നതുകൊണ്ട് സ്ഥാനനിർണയം ചെയ്യുവാൻ പാടില്ലെന്നുള്ള 'സ്ഥാനാഭാവ: സർവത്ര സവേർഷാം ഉപലബ്ധേ:' എന്നു തുടങ്ങിയ പൂർവപക്ഷകാരൻെറ അഭിപ്രായങ്ങൾക്ക് യാതൊരർത്ഥവുമില്ലെന്നുവരുന്നു. ദോഷങ്ങൾക്ക് സ്ഥാനനിർണയം ചെയ്തിട്ടുള്ളത് 'മുഖ്യഗോചരഭേദേനയാണ്'. സ്വസ്ഥാനം മുഖ്യസ്ഥാനവും ഗോചരസ്ഥാനം പ്രസരണസ്ഥാനങ്ങളുമാണ്. ഈ നിലയിലാണ് ദോഷങ്ങൾ സർവവ്യാപകമായി കാണുന്നത്. വാതാദിദോഷങ്ങൾ ശരീരത്തിൻെറ വ്യാപാരങ്ങളെ നിയന്ത്രിക്കുന്ന നിയാമകശക്തികളാണ്. ആ ശക്തികൾ ഒരു സ്ഥാനത്ത് കേന്ദ്രീകരിച്ച് വ്യാപരിക്കേണ്ടിയിരിക്കുന്നു. ഈ രണ്ടവസ്ഥകളെയും അടിസ്ഥാനപ്പെടുത്തിയാണ് ദോഷങ്ങൾക്ക് ശാസ്ത്രകാരൻമാർ സ്ഥാനനിർണയം ചെയ്തിരിക്കുന്നത്.

ഈ അടിസ്ഥാനത്തിൽ തന്നെയാണ് അഗ്നിക്കും സ്ഥാനവ്യപദേശം.

## ഏതേനാഗ്നിർവ്യാഖ്യാത: 75

ഏതേന = ഈ അടിസ്ഥാനത്തിൽതന്നെയാണ് (ദോഷങ്ങൾക്കു സ്ഥാനനിർണ്ണയം ചെയ്തിട്ടുള്ള അടിസ്ഥാനത്തിൽ തന്നെയാണ്)

അഗ്നി: = അഗ്നിക്കു.

വ്യാഖ്യാത: = സ്ഥാനനിർണ്ണയം വ്യവസ്ഥ ചെയ്തിരിക്കുന്നത്.

അഗ്നി സർവ്വശക്തിയോടുംകൂടി ഗ്രഹണീസ്ഥാനത്തു സ്ഥിതിചെയ്തുകൊണ്ട് അംശരൂപത്തിൽ ധാതുക്കളിൽ സ്ഥിതി ചെയ്ത് ധാതുപരിണാമം പചനശക്തികൊണ്ടു നിർവ്വഹിക്കുന്നു. ധാതുപരിണാമം നിർവ്വഹിച്ചില്ലെങ്കിൽ ഉത്തരോത്തരധാതുപരിണാമം നടക്കുകയില്ല ''അന്നസ്യപക്താ സർവ്വേഷാം പക്തൄണാമധിപോ മതഃ തന്മൂലാസ്തേഹി തദ്വൃദ്ധിക്ഷയവൃദ്ധിക്ഷയാത്മകാഃ'' എന്നുള്ള ശാസ്ത്രഭാഗം അഗ്നിയുടെ സ്ഥാനനിർണ്ണയത്തിന്റെ ഔചിത്യത്തെ സുതരാം വ്യക്തമാക്കുന്നുണ്ട്.

ആരോഗ്യാവസ്ഥയിൽ ദോഷങ്ങൾക്ക് സ്ഥാനനിർണ്ണയം ചെയ്തിട്ടുള്ള അടിസ്ഥാനങ്ങളെ പരീക്ഷിച്ചുകഴിഞ്ഞു. എന്നാൽ നിങ്ങൾ (ശാസ്ത്രകാരൻമാർ പറയുന്ന) പറയുന്ന ആരോഗ്യം തന്നെ ഉണ്ടാകാൻ തരമില്ലെന്ന് പൂർവപക്ഷകാരൻ ശഠിക്കുന്നു

## സമവാതപിത്തശ്ലേഷ്മതാഭാവഃ

പ്രകൃതേരുദ്രേകാത് 76

| | | |
|---|---|---|
| പ്രകൃതേഃ | = | പ്രകൃതിക്ക് (വാതാദിപ്രകൃതിക്ക്) |
| ഉദ്രേകാത് | = | ദോഷാധിക്യമുള്ളതുകൊണ്ട് (വാതാദികൾക്ക് ആധിക്യം കാണും എന്നുള്ളതുകൊണ്ട്.) |
| സമവാതപിത്തശ്ലേഷ്മതാഭാവഃ | = | വാതപിത്തകഫങ്ങൾക്ക് സമതാഭാവമാണുള്ളത്. |

''സമവാതാദ്യാരോഗ്യം രുചിപക്തിബലാനിലക്ഷണം തസ്യ'' എന്നും ''ദോഷസാമ്യം അരോഗതാ'' എന്നും മററുമുള്ള ശാസ്ത്രോക്തികളിൽനിന്നും വാതാദികൾ തുല്യനിലയിൽനിന്ന് പ്രവർത്തിക്കുമ്പോഴാണ് ആരോഗ്യം ഉണ്ടാകുന്നതെന്നു കാണുന്നു. ജീവികൾ എല്ലാം തന്നെ വാതാദിപ്രകൃതികളോട്കൂടിയവരുമാണ്. വാതപ്രകൃതിക്ക് വാതോദ്രേകവും പിത്തപ്രകൃതിക്ക് പിത്തോദ്രേകവും കഫപ്രകൃതിക്ക് കഫോദ്രേകവും ജീവിതകാലംവരെ ശരീരത്തിൽ ഉണ്ടായിരിക്കും. ജീവിതത്തിൽ ഒരിക്കലും ഈ അടിസ്ഥാനത്തിൽ ദോഷസാമ്യം ഉണ്ടാകാൻ തരമില്ല. ആ നിലക്ക് ആരോഗ്യത്തിനു പറയുന്ന അടിസ്ഥാനം തന്നെ തകരാറിലാകും. വാതപിത്തശ്ലേഷ്മസാമ്യത്തിൽ വരുന്ന ആരോഗ്യത്തിന് ഉപസ്ഥിതി ഇല്ലെന്നുവരും. ''സമേഷു യാത്രാ ഭവതി സമ്യഗാചരതാം സുഖം വിഷമേഷു ഭവേത് വ്യാധിർവൈഷമ്യം വിഷമാശനാത്'' എന്ന ശാസ്ത്രഭാഗം കൊണ്ടുതന്നെ ദോഷങ്ങളുടെ സമാവസ്ഥയിൽ ആരോഗ്യവും, വിഷമാവസ്ഥയിൽ രോഗവും ഉണ്ടാകുമെന്നും പറയുന്നു. പ്രകൃതിദോഷത്തിന് മരണംവരെ ഉദ്രേകം ഉണ്ടായിരിക്കുമെന്ന് ദൃഢപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. അങ്ങനെ

നോക്കുമ്പോൾ വാതപിത്തകഫങ്ങൾക്ക് സാമ്യാവസ്ഥ ഒരിക്കലും വരാൻ സാദ്ധ്യമാകുകയുമില്ല. ഈ അടിസ്ഥാനത്തിൽ എങ്ങിനെ ആരോഗ്യത്തിന് വ്യവസ്ഥയുണ്ടാകും?

മാത്രവുമല്ല.

## മാനോൻമാനയോരനുപലബ്ധേഃ 77

| | |
|---|---|
| മാനോൻമാനയോ: | = മാനോൻമാനങ്ങൾക്ക് (മാനത്തിനും ഉൻമാനത്തിനും) |
| അനുപലബ്ധേ: | = ഉപലബ്ധി ഇല്ലാത്തതുകൊണ്ടും |
| (സമത്വാഭാവ:) | = സമത്വത്തിന് അഭാവമാണുള്ളത്. |

വാതപിത്തകഫങ്ങൾക്ക് സാമ്യാവസ്ഥയെ കാണിക്കുന്ന മാനം (അളവ്) ദൃഢപ്പെടുത്തിപ്പറഞ്ഞിട്ടില്ല. ദൃഢപ്പെടുത്തിപ്പറയുവാൻ സാദ്ധ്യവുമല്ല. അതുപോലെ ഉൻമാനവും (തുലാദിമാനം) പറയപ്പെട്ടിട്ടില്ല. വാതം അരൂപിയാണ്. പിത്തം ഉഷ്ണസ്വഭാവിയുമാണ്. ശരീരാന്തർഗതങ്ങളായ ഇവക്ക് പ്രസ്ഥാദിമാനമോ (അളവോ) തുലാദി ഉൻമാനമോ (തൂക്കമോ) ദൃഢപ്പെടുത്തിപ്പറയുവാൻ സാദ്ധ്യമാവുകയില്ല. ആ നിലക്ക് ഏതളവിൽ ഇരുന്നാലാണ് സമങ്ങളായിരിക്കുന്നതെന്നും പറയുവാനും നിവൃത്തിയില്ല. അതുകൊണ്ട് സമത്വാദ്ഭാവത്തിനാണ് സാംഗത്യം പറയേണ്ടത്. സമത്വാദ്ഭാവത്തിൽ ആരോഗ്യത്തിന് ഉപപത്തിയുമില്ലല്ലോ?

സമവാതപിത്ത ശ്ലേഷ്മത്വാദ്ഭാവത്തിന് വേറേയും കാരണം ചൂണ്ടിക്കാണിക്കുന്നു.

## യഥർതുദോഷാണാം പ്രചയാത് പ്രകോപാച്ച 78

| | |
|---|---|
| യഥർതുദോഷാണാം | = അതാതുഋതുക്കളിൽ ദോഷങ്ങൾക്ക് |
| പ്രചയാത് | = ചയവും |
| പ്രകോപാത് ച | = കോപവും സംഭവിക്കുന്നതിൽനിന്നും |
| (സാമ്യാഭാവ:) | = ദോഷസാമ്യത്തിന് അഭാവമാണുള്ളത്. |

കാലസ്വഭാവത്തെ വച്ചു നോക്കിയാലും ദോഷസാമ്യത്തിന് പ്രസക്തികാണുന്നില്ല. ഓരോ ദോഷവും ചയിക്കുകയും കോപിക്കുകയും ചെയ്യുന്നത് ഇന്ന ഇന്ന ഋതുക്കളിലാണെന്ന് ശാസ്ത്രകാരൻമാർ തന്നെ പറഞ്ഞിരിക്കുന്നു. കാലത്തെ ആറു ഋതുക്കളായി വിഭജിക്കുകയും അവ ദോഷങ്ങളുടെ സഞ്ചയപ്രകോപങ്ങൾക്ക് കാരണമാവുമെന്ന് പ്രതിപാദിക്കുകയും ചെയ്തിരിക്കുന്നു. പരിപൂർണ്ണമായ ദോഷസാമ്യത്തിന് ഏഴാമതായി ഒരു ഋതു ഉള്ളതായിട്ട് പറഞ്ഞിട്ടുമില്ല. കാലസ്വഭാവമനുസരിച്ച് ദോഷങ്ങൾക്ക് ഒരിക്കലും സാമ്യം വന്നുകാണുന്നുമില്ല. "ഹൈമന്തികം ദോഷചയം വസന്തേ പ്രശ്ലേഷ്മം

തഥൈവ പ്രപണ്ണുദേത് പ്രാവൃഷ്ടേ വർഷാകൃതം സഞ്ചയംതുൽബണം തം പ്രവാഹയേത് പൂർവ്വഹിമേഷു ദക്ഷ:'' ഈ ശാസ്ത്രവാക്യം നോക്കിയാൽ ഋതുക്കളുടെ ഗുണസ്വഭാവമനുസരിച്ച് ദോഷപ്രകോപങ്ങൾ തുടർന്നു നിൽക്കുന്നതായി കാണുന്നതിനാൽ ദോഷങ്ങൾക്ക് ഒരിക്കലും സാമ്യാവസ്ഥ പറയുവാൻ നിവൃത്തിയില്ലാതെ വരുന്നു.

സാമ്യാഭാവത്തിന് വീണ്ടും കാരണം പറയുന്നു.

## സമാധികകലാപഞ്ചത്വസർവ്വാതിദേശൈർവാത ബാഹുല്യാത് 79

സമാധികകലാപഞ്ചത്വ സർവ്വാതിദേശൈഃ = സമാധികകലാപഞ്ചത്വസർവ്വാതിദേശങ്ങളെക്കൊണ്ട് (സമാധികത്വംകൊണ്ടും സർവ്വാതിദേശത്വംകൊണ്ടും)

വാതബാഹുല്യാത് = വാതത്തിന് മററുദോഷങ്ങളെക്കാൾ ആധിക്യമുള്ളതിനാൽ

(സാമ്യാഭാവ:) = സാമ്യത്തിന് അഭാവമാണുള്ളത്.

ദോഷങ്ങളിൽ വാതത്തിന് മററുള്ളവയെക്കാളും ആധിക്യമാണുള്ളതെന്ന് അതിൻെറ പ്രവർത്തിയെ അടിസ്ഥാനപ്പെടുത്തി ശാസ്ത്രകാരൻമാർതന്നെ സമ്മതിച്ചിട്ടുണ്ട്. എവിടെ നോക്കിയാലും വാതത്തിൻെറ ആധിക്യം ലക്ഷ്യമാകുന്നതുമാണ്. ''പിത്തത: ശ്ലേഷ്മണശ്ചൈവ വായും ശ്രേഷ്ഠതമം വിദുഃ ന ഋതേ മാരുതാൽ കോപോ വിദ്യതേ കഫപിത്തയോ:'' എന്ന് വാതത്തിന് പിത്തകഫങ്ങളെക്കാളും ആധിക്യമുണ്ടെന്നു കാണാം. ''സർവ്വാർത്ഥാനർത്ഥകരണേ വിശ്വസ്യാസ്യൈകകാരണം അദുഷ്ടദുഷ്ട: പവന: ശരീരസ്യ വിശേഷത:'' എന്നും ''വായുസ്തന്ത്രയന്ത്രധര:'' എന്നുതുടങ്ങി 'വാതകലാകലീയം' എന്നൊരദ്ധ്യായംതന്നെ ചരകത്തിൽ വാതത്തിൻെറ പ്രാമാണ്യത്തെ കാണിക്കുന്നതിനുവേണ്ടി എഴുതിയിട്ടുമുണ്ട്. ശാസ്ത്രഭാഗങ്ങളിൽ എവിടെ നോക്കിയാലും വാതത്തിൻെറ പ്രാമാണ്യത്തെ എടുത്തു കാണിക്കുന്നതായും കാണുന്നുണ്ട്. കൂടാതെ വാതത്തിന് പ്രാണാദിഭേദേന അഞ്ചുഭേദം കൽപിക്കുകയും അവയുടെ സ്ഥാനകർമ്മങ്ങൾ ശക്തങ്ങളാണെന്ന് പ്രതിപാദിക്കുകയും ചെയ്തിട്ടുണ്ട്. മാത്രവുമല്ല വാതത്തിന് എല്ലാദോഷങ്ങളെയും അതിശയിച്ച് പ്രവർത്തിക്കുവാൻ സ്വഭാവേന കഴിയും. ഈ നിലയിൽ എങ്ങനെയാണ് ദോഷങ്ങൾക്കു സാമ്യത്വം അംഗീകരിക്കുവാൻ കഴിയുകയെന്നു പൂർവ്വപക്ഷകാരൻ ചോദിക്കുന്നു. സാമ്യാവസ്ഥ കൂടാതെ ആരോഗ്യത്തിന് പ്രസക്തിയുമില്ലല്ലോ?

ദോഷസമത്വത്തെപ്പററി പൂർവ്വപക്ഷകാരൻ ഉന്നയിച്ച വാദത്തിന് അടുത്ത സൂത്രംകൊണ്ടു മറുപടി പറയുന്നു.

## സമത്വമവസ്ഥാനം സ്വകർമ്മസു 80

സ്വകർമ്മസു = ഓരോരോദോഷവും അതാതിൻെറ പ്രവൃത്തികളിലു
അവസ്ഥാനം = മുറുകെപ്പിടിച്ചു നിൽക്കുന്ന അവസ്ഥയെ
സമത്വം = സമത്വമെന്നു പറയുന്നു.

ദോഷങ്ങൾ സമസ്ഥിതിയിൽ വർത്തിക്കുന്നുവെന്നു പറയുന്നത് അവയുടെ പ്രവൃത്തിയിൽ കാണുന്ന ആരോഗ്യപരമായ വ്യവസ്ഥിതിയെ നോക്കിക്കൊണ്ടാണ്. വാതപിത്തകഫങ്ങളിൽ വാതത്തിനു ബാഹുല്യം അംഗീകരിക്കപ്പെട്ടിട്ടുള്ളതിൽനിന്ന്, ഒരിക്കലും സാമ്യഭാവം വരികയില്ലെന്ന് പൂർവപക്ഷകാരൻ പറഞ്ഞു. അതു ശരിയല്ല. സാമ്യഭാവം കാണേണ്ടത് അവയുടെ പ്രവർത്തികളിൽകൂടിയാണ്. അല്ലാതെ ഉദ്രേകമോ അളവോ, തൂക്കമോ നോക്കിയല്ല. ദോഷങ്ങൾക്ക് ശരീരവ്യവസ്ഥിതിയിൽ നിശ്ചയിച്ചിട്ടുള്ള ആരോഗ്യപരമായ കർമ്മങ്ങൾ ചെയ്യാൻ അതിന് കഴിയുമ്പോൾ സമത്വം അല്ലെങ്കിൽ സാമ്യഭാവം എന്നു പറയുന്നു. സ്വകർമ്മം എന്നു പറയുന്നതുതന്നെ ''സ്വസ്ഥാനാം കർമ്മാണി സ്വകർമ്മാണി'' എന്ന് അർത്ഥത്തിലാണ്. ''ദോഷാ: പ്രവൃദ്ധാ: സ്വംലിംഗം ദർശയന്തി പൃഥക് പൃഥക് ത്യജന്തി ഹീനാ: സ്വംലിംഗം സമാഃ സ്വം കർമ്മ കുർവതേ'' എന്നും ''യഥാബലം യഥാസ്വം ച ദോഷാ: വൃദ്ധാ: വിതന്വതേ, രൂപാണി, ജഹതി ക്ഷീണാ. സമാ: സ്വം കർമ്മ കുർവതേ'' എന്നും മററും ശാസ്ത്രകാരൻമാർ തന്നെ സമാവസ്ഥയിൽ ദോഷങ്ങൾ അതാതിൻെറ കർമ്മങ്ങൾ ചെയ്യുമെന്നു പ്രസ്താവിച്ചിട്ടുമുണ്ട്. അതുകൊണ്ട് സാമ്യാവസ്ഥ കർമ്മത്തെ അടിസ്ഥാനപ്പെടുത്തിയാണ് നിശ്ചയിക്കേണ്ടത്.

ദോഷങ്ങൾക്ക് സ്വകർമ്മാനുഷ്ഠാനമാണ് സമത്വത്തിനുലക്ഷണമെന്നു പറഞ്ഞു. അതു കേവലം ഔപചാരികമായ ഒരു അഭിപ്രായമല്ല. അന്വർത്ഥമായിട്ടുള്ളതുതന്നെയെന്ന് അടുത്ത സൂത്രംകൊണ്ടു കാണിക്കുന്നു.

## തസ്മാദപരിവൃദ്ധേശ്ചാപരിഹാരേണ ച 81

തസ്മാത്: = അതുഹേതുവായിട്ട് (സ്വകർമ്മാനുഷ്ഠാനലക്ഷണമാണ് സാമ്യാവസ്ഥക്കുള്ളത് എന്നതുഹേതുവായിട്ട്)
അപരിവൃദ്ധേ: ച = പരിവൃദ്ധി ഇല്ലാത്തതുകൊണ്ടും (ദോഷവൃദ്ധിയില്ലാത്തതുകൊണ്ട്)
അപരിഹാരേണ ച = പരിഹാരം ആവശ്യമില്ലാത്തതുകൊണ്ടും
സാമ്യഭാവ: = സാമ്യഭാവമാണുള്ളത്.

വികാരപരമായ പ്രവൃത്തികൾ കാണുമ്പോഴാണ് ദോഷങ്ങൾ വർദ്ധിച്ചുവെന്നു പറയുന്നത്. വർദ്ധിക്കാതെ വികാരങ്ങൾ ഉണ്ടാ

കുകയുമില്ല. വൃദ്ധിയില്ലെങ്കിൽ അറിവിനെ പരിഹാരം ചെയ്യേണ്ട ആവശ്യവുമില്ല. ആരോഗ്യാവസ്ഥയിൽ വൃദ്ധിയും പരിഹാരവും നിർദ്ദേശിക്കപ്പെട്ടിട്ടില്ല. അതിന്റെ ആവശ്യവുമില്ല.

"യഥാർത്തുദോഷാണാം പ്രശമാത് പ്രകോപാച്ച" എന്ന സൂത്രംകൊണ്ട് സാമ്യാവസ്ഥയില്ലെന്നു പറഞ്ഞിട്ടുള്ളതിനെ അടുത്ത സൂത്രംകൊണ്ടു നിഷേധിക്കുന്നു.

## ഋതുസാത്മ്യസേവനാന്ന പ്രകോപോ ന പ്രചയഃ 82

ഋതുസാത്മ്യസേവനാത് = ഋതുക്കളിൽ വരുന്ന ഗുണദോഷങ്ങളുടെ പരിഹാരത്തിനുവേണ്ടി ഋതുചര്യകളെ അനുഷ്ഠിക്കുന്നതുകൊണ്ട്

ന പ്രകോപോ ന പ്രചയ: = ദോഷങ്ങൾക്ക് പ്രകോപമോ ചയമോ സംഭവിക്കുന്നില്ല.

കാലത്തിൽനിന്നും കിട്ടുന്ന സമാനഗുണങ്ങൾകൊണ്ട് ദോഷങ്ങൾക്ക് ചയപ്രകോപങ്ങൾ സംഭവിക്കാവുന്നതാണ്. എന്നാൽ ഋതുക്കൾ പഥ്യമായിട്ടുള്ള അനുഷ്ഠാനങ്ങൾ അവ പരിഹരിക്കുവാൻ അനുഷ്ഠിക്കണമെന്ന് സ്വസ്ഥാനനിർദ്ദേശവും നൽകിയിട്ടുണ്ട്. അതനുസരിച്ച് ആരോഗ്യരക്ഷക്കുവേണ്ടി പ്രവർത്തിക്കുകയുംവേണം. ആരോഗ്യപരിപാലനത്തിന് അത് അത്യന്താപേക്ഷിതവുമാണ്. കാലികമായി ദോഷങ്ങൾക്ക് ചയാദികൾ സംഭവിക്കാമെങ്കിലും അത് നിയതമല്ലെന്ന്, "ഇതികാലസ്വഭാവോഽയം ആഹാരാദിവശാൽ പുന:ചയാദീൻ യാന്തിസദ്യോഽപിദോഷാ: കാലേപിവാനതു". ഈ ശാസ്ത്രഭാഗം കൊണ്ട് തെളിയുന്നു. അതുകൊണ്ട് ദോഷങ്ങളുടെ സാമ്യാവസ്ഥ ഖണ്ഡിതമായി നിഷേധിക്കപ്പെടുന്നുമില്ല.

സമാധികകലാപഞ്ചതപം എന്നുതുടങ്ങി വാതബാഹുല്യം ദോഷസാമ്യത്തെ നിഷേധിക്കുകയാണെന്നുള്ള വാദത്തിനു മറുപടിപറയുന്നു.

## സന്ധിശ്ലേഷണത്വാച്ഛ്ലേഷ്മണസ്തയോരപി ബാഹുല്യാത് 83

സന്ധിശ്ലേഷണത്വാത് = ശരീരസന്ധികൾക്ക് ശ്ലേഷണം ഉണ്ടാക്കുന്നത് ഹേതുവായിട്ട്

ശ്ലേഷ്മണ: = കഫത്തിന്

തയോ: അപി = അവയെക്കാളും (വാതപിത്തങ്ങളെക്കാളും)

ബാഹുല്യാത് = ബാഹുല്യം പറയേണ്ടതാണ്.

ശരീരത്തിൽ എല്ലായിടത്തും സന്ധികൾ ഉണ്ട്. അവ ഘർഷണം കൂടാതെ പ്രവർത്തിക്കുന്നതിന് കഫത്തിന്റെ ശ്ലേഷകകർമ്മം

ഉപകരിക്കുന്നു. ആ നിലക്ക് കഫത്തിനും ബാഹുല്യം പറയേണ്ട താണ്. വാതത്തിന് അഞ്ചുഭേദങ്ങളും സർവഗതത്വവുമാണ് പൂർവ പക്ഷകാരൻ ബാഹുല്യത്തിന് കാരണങ്ങളായി കണ്ടത്. ആ വാദഗ തിക്ക് അർത്ഥമില്ലെന്നാണ് ശാസ്ത്രകാരൻ പറയുന്നത്. വാതത്തെ പ്പോലെ അഞ്ചു വിഭാഗങ്ങളും സർവഗതത്വവും കഫത്തിനുമുണ്ട്. അതുപോലെതന്നെ പിത്തത്തിനും കാണുന്നുണ്ട്. വാതത്തിനു പറ ഞ്ഞവിശേഷാന്തരങ്ങൾ പിത്തകഫങ്ങൾക്കും ബാധകങ്ങളാണ്. അതു കൊണ്ട് ബാഹുല്യം പറഞ്ഞ് സാമ്യാവസ്ഥ നിഷേധിക്കുന്നതിൽ അർത്ഥമില്ല.

ദോഷസാമ്യം എന്നു പറയുന്നത് ദോഷങ്ങൾ അതതു സ്ഥാന ങ്ങളിൽ സ്ഥിതിചെയ്തു അതതു കർമ്മങ്ങൾ അനുഷ്ഠിക്കുന്ന അവ സ്ഥക്കാണ്. "സമവാതപിത്തശ്ലേഷ്മതാഭാവം" എന്ന പൂർവപ ക്ഷകാരന്റെ അഭിപ്രായത്തിന് യാതൊരുസാംഗത്യവുമില്ല. "ദോഷ സാമ്യം അരോഗതാ" എന്ന സിദ്ധാന്തം ദൃഢവുമാണ്.

ഇങ്ങനെ ശാസ്ത്രങ്ങളിൽ പറയുന്ന പ്രധാനപ്പെട്ട ചിലകാര്യ ങ്ങളെപ്പററി വിമർശനദൃഷ്ടിയോടുകൂടി നിരൂപണം ചെയ്തു. ഇപ്പോൾ പ്രകൃതിവയോബലാദികാര്യങ്ങൾ ഒരു രോഗത്തിൽ ഒരുമിച്ച് വൈരുദ്ധ്യമായി കണ്ടാൽ എന്തിനെ അടിസ്ഥാനമാക്കിയാണ് പരി ഹാരം കാണേണ്ടതെന്ന് അടുത്ത സൂത്രം മുതൽ വിവക്ഷ ചെയ്യുന്നു.

## പ്രകൃത്യാദീനാം പരസ്പരവിരോധേऽനുവിധേയം ബ്രുവതേ ബാഹുല്യം 84

| | |
|---|---|
| പ്രകൃത്യാദീനാം | = പ്രകൃത്യാദിഭാവങ്ങൾക്ക് |
| പരസ്പരവിരോധേ | = പരസ്പരവിരോധമുള്ളപ്പോൾ |
| ബാഹുല്യം | = ബാഹുല്യത്തെനോക്കി |
| അനുവിധേയം | = പരിഹാരമനുഷ്ഠിക്കേണ്ടതാണെന്ന് |
| ബ്രുവതേ | = ശാസ്ത്രകാരൻമാർ പറയുന്നു. |

ഒരു രോഗത്തിൽ പ്രകൃത്യാദിഭാവങ്ങൾ പരസ്പരം വിരു ദ്ധങ്ങളായി വരുമ്പോൾ അവിടെ ഏതിനാണോ ബാഹുല്യമുള്ളത് അതിന്റെ അടിസ്ഥാനത്തിൽ പരിഹാരം കാണേണ്ടതാണെന്നാണ് അഭിപ്രായം. രോഗം ജ്വരം എന്നിരിക്കട്ടെ, രോഗി പിത്തപ്രകൃതി, പിത്തം രോഗപ്രകൃതി, ദേശം ആനൂപം, കാലം ഹേമന്തം, അഗ്നി മന്ദം, വയസ്സ് ശൈശവം, ശരീരംകൃശം, ഈ പരിത:സ്ഥിതികൾ വൈരുദ്ധ്യമുള്ളവയാണ്. രോഗപ്രകൃതിയെ നോക്കിയാൽ ശീത സ്നിഗ്ദ്ധ മധുരോപക്രമമാണ് അനുഷ്ഠിക്കേണ്ടത്. അത് ദേശ കാല, അഗ്നി, ശരീര, വയസ്സുകൾക്കു വിരുദ്ധവുമായി തീരാം.

ഇങ്ങനെ വരുന്നിടത്ത് ഏതിനാണോ ബലാധിക്യം അതിനെ ലക്ഷ്യീകരിച്ച് പരിഹാരം കാണേണ്ടതാണെന്ന് ചിലർക്ക് പക്ഷമുണ്ട്.

ഒന്നിലധികം കാര്യങ്ങൾക്ക് വൈരുദ്ധ്യം കണ്ടാൽ എന്തുചെയ്യണമെന്ന് അടുത്ത സൂത്രംകൊണ്ടു പറയുന്നു.

## ഗരീയസ്ത്വേകമപി പ്രതിഹാരോ ബാഹുല്യാത് 85

ബാഹുല്യാത് = ബാഹുല്യം ഹേതുവായിട്ട് (വൈരുദ്ധ്യങ്ങൾ കൂടുതലായി കണ്ടാൽ)

ഗരിയ: = ശക്തികൂടിയ

ഏകം അപി = ഒന്നിനെനോക്കിത്തന്നെ

പ്രതിഹാര: = പ്രതിവിധിചെയ്യേണ്ടതാണ്.

പ്രകൃത്യാദിഭാവങ്ങളിൽ ഒന്നിലധികം ഭാവങ്ങൾ ശക്തങ്ങളായികണ്ടാൽ അവയെവച്ച് ഏററവും ശക്തികൂടിയതിനെ നോക്കി പ്രതിവിധികാണണമെന്ന അഭിപ്രായവുമുണ്ട്.

വേറെചില ആചാര്യൻമാർ പറയുന്നു.

## വ്യാധിരേവേതി കേചിത് തത്പ്രതീഘാതാർത്ഥത്വാച്ചികിത്സായാ: 86

കേചിത് = ചില ആചാര്യൻമാർപറുന്നത്

വ്യാധി: ഏവ ഇതി = വ്യാധിയെത്തന്നെ ലക്ഷീകരിച്ച് ചികിത്സിക്കണമെന്ന്

ചികിത്സായാ: = ചികിത്സയുടെ

തത്പ്രതീഘാതാർത്ഥത്വാത് = രോഗത്തിൻെറ നാശത്തിനു വേണ്ടിയാണെന്നുള്ളതിനാൽ.

ചികിത്സ എപ്പോഴും വ്യാധിയെ നശിപ്പിക്കുന്നതിനുള്ളതാണ്. അതുകൊണ്ട് പ്രകൃത്യാദിഭാവങ്ങളിൽ വ്യാധിക്കുതന്നെ പ്രാധാന്യം നൽകി ചികിത്സിക്കണമെന്ന് വേറെചില ആചാര്യൻമാരും അഭിപ്രായപ്പെടുന്നു. എന്തുകൊണ്ടെന്നാൽ,

## സ ഏവ ന പ്രതിഹന്യേത, അനനുവിധാനാദിതരേഷാം 87

സ ഏവ = അതുതന്നെ

ന പ്രതിഹന്യേത = പ്രതിഹനിക്കപ്പെട്ടിട്ടില്ലെങ്കിൽ

ഇതരേഷാം = പ്രകൃത്യാദിഭാവങ്ങൾക്ക്

അനനുവിധാനാത് = അനനുവിധാനത്വമാണുള്ളത് (അവയെ പരിഗണിച്ചിട്ട് കാര്യമില്ല).

രോഗത്തെ വേണ്ടതുപോലെ പരിഗണിച്ച് ചികിത്സിച്ചില്ലെങ്കിൽ യാതൊരു പ്രയോജനവുമില്ല. പ്രകൃത്യാദിഭാവങ്ങളുടെ പരിഗണന രോഗചികിത്സക്കുവേണ്ടിയാണ്. രോഗത്തെ പരിഗണിക്കാതെ പ്രകൃത്യാദിഭാവങ്ങളെ പരിഗണിച്ചിട്ട് യാതൊരു വിശേഷവുമില്ല. അതിനാൽ വ്യാധിക്കുതന്നെ പ്രാധാന്യംനൽകി ചികിത്സിക്കണമെന്നർത്ഥം. മാത്രവുമല്ല,

## പ്രാദുർഭവേദന്യോ വാ 88

| | |
|---|---|
| അന്യ: | = വേറെ രോഗവും |
| പ്രാദുർഭവേത് വാ | = ഉണ്ടാകാനും ഇടവരും. |

രോഗത്തെ പ്രധാനമായി പരിഗണിച്ചു ചികിത്സിക്കാതിരുന്നാൽ തുടർന്ന് അനുബന്ധമായി വേറെ രോഗം വരാനും ഇടവന്നേയ്ക്കും. ''ഏവം കൃച്ഛ്രതമാൻ വ്യാധീൻ ദൃശ്യന്തേ വ്യാധിസങ്കരാ: പ്രയോഗാ: പരിശുദ്ധത്വാത് തഥാ ചാന്യോന്യ സംഭവാത്'' എന്ന് തുടർന്ന് രോഗങ്ങരം വരാമെന്നുള്ള ഭവിഷ്യത്തുകളെപ്പററിയും ശാസ്ത്രകാരൻമാർ ചൂണ്ടിക്കാണിക്കുന്നുണ്ട്. അതുകൊണ്ട് പ്രധാനരോഗത്തെ ലക്ഷീകരിച്ചുതന്നെ ചികിത്സിക്കണമെന്നാണ് ഇവരുടെ അഭിപ്രായം.

വേറെ ചിലർ ഇങ്ങനെ വരുന്നിടത്ത് എന്തടിസ്ഥാനത്തിലാണ് ചികിത്സിക്കേണ്ടതെന്ന് താഴെ പറയുംപ്രകാരം അഭിപ്രായപ്പെടുന്നു.

## മൂലാനുബന്ധയോർമൂലമിത്യേകേ 89

| | |
|---|---|
| ഏകേ | = ചില ആചാര്യൻമാർ |
| മൂലാനുബന്ധയോ: | = മൂല—അനുബന്ധരോഗങ്ങളിൽ (പ്രധാന ഉപദ്രവവ്യാധികളിൽ) |
| മൂലം ഇതി | = മൂലരോഗത്തെനോക്കി ചികിത്സിക്കണമെന്നുപറയുന്നു. |

പ്രധാന രോഗകാരികളായ ദോഷങ്ങരം ശരീരത്തിൽ സഞ്ചരിക്കുമ്പോരം അവയുടെ പ്രവർത്തനഫലമായിട്ട് ചിലപ്പോരം അനുബന്ധമായി മററുരോഗങ്ങളും ഉണ്ടാകാം. അങ്ങനെ വരുന്ന രോഗങ്ങളെ സാധാരണനിലയിൽ ഉപദ്രവവ്യാധികളെന്നു പറയുന്നു. ''വ്യാധേരുപരിയോവ്യാധി: ഭവത്യുത്തരകാലജ: ഉപക്രമവിഘാതീചസഹ്യുപദ്രവ ഉച്യതേ'' എന്ന് നിർവചനവും ഉണ്ട്. പ്രധാനരോഗചികിത്സക്ക് ഉപദ്രവകാരിയായതുകൊണ്ടാണ് അങ്ങനെ വരുന്നവയെ ഉപദ്രവരോഗങ്ങളെന്നു പേരുകൊടുത്തത്. പ്രത്യേകം ചില രോഗങ്ങരം പ്രധാനങ്ങളെന്നോ ചിലവ ഉപദ്രവങ്ങളെന്നോ സ്ഥിരമായി പറയുവാൻ പാടില്ല. അവ ഉണ്ടാകുന്ന സാഹചര്യത്തെ വച്ചുകൊണ്ടാണ് പ്രധാന

ങ്ങളെന്നും അപ്രധാനങ്ങളെന്നും വേർതിരിക്കുന്നത്. ജ്വരത്തിൽ അതി
സാരമോ മററോ ഉപദ്രവങ്ങളായിവരാം. അതിസാരത്തിൽ ജ്വരവും
മററും ഉപദ്രവങ്ങളായി വരുന്നതാണ്. എന്നാൽ ചിരസഞ്ചിതദോഷോ
ത്ഥങ്ങളായ കുഷ്ഠം, മഹോദരം, പ്രമേഹം, അർശസ് മുതലായ രോഗ
ങ്ങൾ ജ്വരാദികളിൽ ഉപദ്രവങ്ങളായി വരുവാനിടയില്ല. നേരെമറിച്ച്
അചിരസഞ്ചിതദോഷോത്ഥങ്ങളായ രോഗങ്ങൾ പരസ്പരം പ്രധാന
ങ്ങളോ ഉപദ്രവങ്ങളോ ആയി വന്നുകൂടാം. അതുപോലെതന്നെ ''നിദാ
നാർത്ഥകരോ രോഗോ രോഗസ്യാപ്യുപജായതേ'' എന്ന നിലയിൽ ഇവ
യിൽ പലതും നിദാനാർത്ഥകരങ്ങളായി തീരാവുന്നതാണ്. അതു
കൊണ്ടാണ് ''ഏവം കൃച്ഛ്രതമാ നൃണാം ജായന്തേ വ്യാധിസംകരാ:
പ്രയോഗാപരിശുദ്ധത്വാത് തഥാ ചാന്യോന്യസംഭവാത്'' എന്ന്
വ്യാധിസങ്കരങ്ങളെ ചൂണ്ടിക്കാണിക്കുവാൻ കാരണം.

മൂല അനുബന്ധങ്ങളിൽ മൂലരോഗത്തെ (പ്രധാനരോഗത്തെ)
നോക്കി ചികിത്സിക്കണമെന്നു പറയാനുള്ള കാരണം അടുത്ത സൂത്ര
ത്തിൽ വ്യക്തമാക്കുന്നു.

**തത്പ്രതീഘാതേ ഹ്യനുബന്ധപ്രതീഘാതഃ 90**

| | |
|---|---|
| ഹി | = എന്തുകൊണ്ടെന്നാൽ (മൂലരോഗത്തെ നോക്കി ചികിത്സിക്കണമെന്നുപറഞ്ഞതെന്തുകൊണ്ടെന്നാൽ) |
| തത്പ്രതീഘാതേ | = അതിൻെറ നാശത്തിൽ (മൂലരോഗത്തിൻെറ നാശത്തിൽ) |
| അനുബന്ധപ്രതീഘാത: | = അനുബന്ധരോഗവും നശിച്ചുകൊള്ളും. |

മൂലാനുബന്ധരോഗങ്ങളിൽ മൂലരോഗത്തെനോക്കി ചികി
ത്സിക്കണമെന്നു പറഞ്ഞതിൻെറ കാരണം പറയുകയാണ്. മൂലരോ
ഗത്തിനു കാരണമായ ദോഷവൈഷമ്യമാണ് അനുബന്ധരോഗത്തിനു
കാരണമായി തീരുന്നതെന്നു മുൻപ് സൂചിപ്പിട്ടുണ്ട്. പ്രധാനരോഗ
ത്തിൻെറ ദോഷവൈഷമ്യത്തെ ജയിക്കുമ്പോൾ അതുകൊണ്ടുതന്നെ ഉപ
ദ്രവരോഗങ്ങളും ശമിച്ചുകൊള്ളും. ഉപദ്രവരോഗം ഒരു വൃക്ഷത്തിൻെറ
യെന്നപോലെ ശാഖകളാണ്. ആ വൃക്ഷത്തിൻെറ ചുവടു് പ്രധാന
രോഗവുമാണ്. '' കഥം നു ശാഖാസ്തിഷ്ഠേയു: ഛിന്നമൂലേ വന-
സ്പതൗ'' എന്ന് മൂലാനുബന്ധരോഗങ്ങളുടെ പരസ്പരബന്ധത്തെ
ഇങ്ങനെ ഉദാഹരിക്കുവാൻ കാരണം.

ഈ അഭിപ്രായം ഏകാന്തപക്ഷമായി അംഗീകരിക്കുവാൻ സാ
ദ്ധ്യമല്ലെന്ന് ഒരുപൂർവപക്ഷം അടുത്ത സൂത്രത്തിൽ ഉന്നയിക്കുന്നു.

**നായമേകാന്തഃ കചാചിച്ചാപഹായ മൂലമനുബന്ധ**
**ഏവ ചികിത്സ്യഃ 91**

അയംന ഏകാന്ത: = മേൽപറഞ്ഞ അഭിപ്രായം ഏകാന്തമായി സ്വീകരിക്കാൻ നിവൃത്തിയില്ല

കചചിത് = ചിലസന്ദർഭങ്ങളിൽ

മൂലം അപഹായ = മൂലരോഗത്തെ വിട്ടിട്ട്

അനുബന്ധ ഏവ ച ചികിത്സ്യ: = അനുബന്ധരോഗത്തിനുതന്നെ പ്രാധാന്യം നൽകി ചികിത്സിക്കേണ്ടതായി വരുന്നു.

മൂലാനുബന്ധരോഗങ്ങളിൽ മൂലരോഗത്തിന് പ്രാധാന്യം നൽകി ചികിത്സിക്കണമെന്നു പറഞ്ഞു. മൂലരോഗശമനത്തിൽ അനുബന്ധരോഗവും ശമിക്കാനിടയുണ്ടെന്ന് ദൃഷ്ടാന്തസഹിതം കാരണവും പറഞ്ഞു. എന്നാൽ ചിലസന്ദർഭങ്ങളിൽ മൂലരോഗത്തെവിട്ട് അനുബന്ധരോഗത്തിനുതന്നെ ചികിത്സ ചെയ്യേണ്ടതായിവരും. 'തസ്യാം ജിതായാമന്യോഽപി ശക്യോവ്യാധിശ്ചികിത്സിതും' എന്ന തൃഷ്ണയെ ഉദാഹരണമായി കാണിക്കാവുന്നതുമാണ്. ഈ വൈഷമ്യങ്ങൾ കണ്ടുകൊണ്ടും രോഗികൾക്ക് ആശ്വാസം നൽകുക എന്ന പ്രധാനലക്ഷ്യത്തെ പരിഗണിച്ചും ആണ് അഷ്ടാംഗഹൃദയകാരൻ മൂലാനുബന്ധരോഗങ്ങളെ ചികിത്സിക്കേണ്ടിവരുമ്പോൾ അവലംബിക്കേണ്ട ചികിത്സാതത്വം ഇങ്ങിനെ പ്രതിപാദിച്ചിരിക്കുന്നത്. ''തേഷാം പ്രധാനപ്രശമേ പ്രശമ:, അശാമ്യതസ്തഥാ പശ്ചാത് ചികിത്സേത് തൂർണ്ണം വാ ബലവന്തമുപദ്രവം, വ്യാധിക്ലിഷ്ടശരീരസ്യ പീഡാകരതരോ ഹി സ:'' ഈ മൂന്നു അഭിപ്രായങ്ങളും സന്ദർഭാനുസരണം പ്രയോജനപ്പെടുന്നതാണ്. അതുകൊണ്ട് മേൽകാണിച്ച ''മൂലാനുബന്ധയോർമൂലമിത്യേകേ'' എന്ന അഭിപ്രായത്തെ ഏകാന്തപക്ഷമായി അംഗീകരിക്കുവാനും തരമില്ല.

മററുചില ആചാര്യൻമാർക്ക് വേറെ അഭിപ്രായങ്ങളാണുള്ളത്.

**അഗ്നിം കേചിദന്യോ ബലം സാത്മ്യമേകേ** 92

കേചിത് = മററുചില ആചാര്യൻമാർ

അഗ്നിം = അഗ്നിയുടെ സ്വഭാവത്തെനോക്കിയും

അന്യ: = വേറെചിലർ

ബലം = ബലത്തെനോക്കിയും

ഏകേ = വേറെചില ആചാര്യൻമാർ

സാത്മ്യം = സാത്മ്യത്തെ നോക്കിയും ചികിത്സ അനുവർത്തിക്കേണ്ടതാണെന്നു പറയുന്നു.

ചികിത്സയിൽ എന്തിനു പ്രാധാന്യം കൊടുത്താണ് പ്രവർത്തിക്കേണ്ടതെന്നതിന് പല പക്ഷങ്ങളും ഉന്നയിക്കപ്പെട്ടു. അഗ്നിയുടെ സ്വഭാവത്തെ നോക്കിയും ശരീരബലത്തെ നോക്കിയും സാത്മ്യ

ത്തെനോക്കിയും ചികിത്സയിൽ പ്രാധാന്യം നൽകണമെന്ന് ഓരോ ആചാര്യൻമാരും പ്രത്യേകം പ്രത്യേകം അഭിപ്രായപ്പെടുകയും ചെയ്യുന്നു. അവർക്ക് ആ അഭിപ്രായത്തിനു തക്കതായ ന്യായങ്ങൾ പറയുവാനുമുണ്ട്. ''സഹിസാരശ് ചികിത്സായാ: യദഗ്നിപ്രതീക്ഷണം'' ഈ ശാസ്ത്രഭാഗമാണ് അഗ്നിയെ പ്രകടീകരിച്ച് ചികിത്സിക്കണമെന്നു പറയുവാൻ അവലംബമാക്കിയിട്ടുള്ളത്. ബലത്തിന് പ്രാധാന്യം കൊടുക്കണമെന്ന് പറയുന്ന ശാസ്ത്രകാരന് ''ബലംഹി ശ്രേഷ്ഠമധികരണാനാം'' എന്നും ''ബലാധിഷ്ഠാനമാരോഗ്യം ആരോഗ്യാർത്ഥ: ക്രിയാക്രമ: എന്നും മററുമുള്ള ഭാഗങ്ങൾ അവലംബങ്ങളാണ്, സാത്മ്യമേവ നിഷേവേത നഭവേത് രസലോലുപ: വിമൃശ്യഷഡ്രസാൻ സർവാൻ സാത്മ്യമേവ അവചാരയേത് എന്നും സാത്മ്യവാദിയും ശാസ്ത്രത്തെതന്നെ അവലംബമാക്കിയിരിക്കുന്നു.

ഇങ്ങനെ ഭിന്നങ്ങളായ അഭിപ്രായാന്തരങ്ങളെകാണിച്ചിട്ട് സ്ഥിരപക്ഷത്തെ ശാസ്ത്രകാരൻ അടുത്ത സൂത്രംകൊണ്ടു സിദ്ധാന്തീകരിക്കുന്നു.

**ന യുക്തമവധാരണമിദമേവപ്രധാനമിദം നേതി, ചികിത്സായാം ഹി പ്രധാനമവസ്ഥാനുവിധാനം 93**

| | | |
|---|---|---|
| ഇദം ഏവ പ്രധാനം | = | ഇതുതന്നെയാണ് പ്രധാനം |
| ഇദം ന ഇതി | = | ഇതുപ്രധാനമേയല്ലയെന്നും |
| അവധാരണം ന യുക്തം | = | ദൃഢപ്പെടുത്തിപ്പറയുന്നതുശരിയല്ല |
| ഹി | = | എന്തുകൊണ്ടെന്നാൽ |
| ചികിത്സായാം | = | ചികിത്സയിൽ |
| അവസ്ഥാനുവിധാനം പ്രധാനം | = | ഓരോ അവസ്ഥയനുസരിച്ചും ചെയ്യേണ്ടതിനാണ് പ്രാധാന്യം നൽകേണ്ടത്. |

ഓരോ ആചാര്യൻമാരും ഓരോന്നിനു പ്രാധാന്യം നൽകി ചികിത്സിക്കണമെന്നതിന് പല വാദമുഖങ്ങളും ഉന്നയിച്ചുകണ്ടു. അവയെ ഏകാന്തപക്ഷമായി അംഗീകരിക്കുന്നത് ശരിയല്ല. ചികിത്സാകാര്യത്തിൽ ഇതു പ്രധാനം ഇതു അപ്രധാനം എന്ന് ഒരിക്കലും പറയുവാൻ പാടില്ല. രോഗത്തിൻെറ ഓരോ അവസ്ഥയിലും എന്താണു ഹിതമായിട്ടുള്ളത് അതിനാണ് അവിടെ പ്രാധാന്യം കൽപിക്കേണ്ടത്. എന്തുകൊണ്ടെന്നാൽ ഓരോ രോഗത്തിനും അവസ്ഥാന്തരങ്ങളാണുള്ളത്. അങ്ങനെ വരുമ്പോൾ ചിലപ്പോൾ അഗ്നിയേയും ചിലപ്പോൾ ശരീരബലത്തെയും മററുചിലപ്പോൾ സാത്മ്യത്തെയും മൂലാനുബന്ധങ്ങളെയുമൊക്കെ പ്രധാനമായി പരിഗണിക്കേണ്ടിവരും. അതുകൊണ്ട് ''തസ്യാംതസ്യാം അവസ്ഥായാം തത്തദേവാനുവിധാതവ്യം'' എന്ന

അഭിപ്രായത്തിനാണ് സാധുതയും പ്രയോജനവും ഉള്ളത്. ''ക്ഷണാദിർവ്യാധ്യവസ്ഥാ ച കാലോ ഭേഷജയോഗകൃത്'' എന്ന് സമനന്തരം പറയുവാൻ കാരണവും അതാണ്.

ചികിത്സാകാര്യത്തിൽ ഉദ്യുക്തനായിരിക്കുന്ന ചികിത്സകൻ ആദ്യമായി ശ്രദ്ധിക്കേണ്ടത് രോഗിയുടെ ആയുസ്സിന്റെ സ്ഥിതിയെപ്പററിയാണെന്ന് അടുത്തസൂത്രത്തിൽ പറയുന്നു.

## ആയുഃ പുനരാദൗ പരീക്ഷ്യം സതി ഹി തസ്മിൻ ക്രിയാസാഫല്യം ഭവതി 94

ആദൗ പുനഃ = ആദ്യമേതന്നെ (ചികിത്സിക്കുവാൻ തുടങ്ങുമ്പോഴംതന്നെ)

ആയുഃ പരീക്ഷ്യം = ആയുസ്സിന്റെ സ്ഥിതിയെപ്പററി പരീക്ഷിക്കണം (രോഗി അൽപായുസ്സോ, ദീർഘായുസ്സോ എന്നു പരീക്ഷിച്ച് മനസ്സിലാക്കണം)

ഹി = എന്തുകൊണ്ടെന്നാൽ

തസ്മിൻ സതി = അതുണ്ടായിരുന്നാലേ (ആയുസ്സുണ്ടായിരുന്നാലേ)

ക്രിയാസാഫല്യംഭവതി = ചികിത്സകൊണ്ടു പ്രയോജനമുണ്ടാകു.

ചികിത്സകൻ രോഗിയുടെ ആയുസ്സിനെപ്പററിയാണ് ആദ്യമായി ശ്രദ്ധിക്കേണ്ടത്. ദീർഘായുസ്സാണോ അൽപായുസ്സാണോയെന്ന് പരീക്ഷിച്ചറിയണം, ആയുസ്സുണ്ടെങ്കിലേ ചികിത്സകൊണ്ട് പ്രയോജനമുള്ളു ആയുസ്സില്ലെങ്കിൽ വൃഥാശ്രമമായിരിക്കും. ആയതിനാൽ ഒരു ചികിത്സകന്റെ പ്രഥമവും പ്രധാനവുമായ കർത്തവ്യം ''ആയു'' പരീക്ഷണമാണ്.

അതു എങ്ങനെ പരീക്ഷിച്ചറിയണമെന്ന് അടുത്തസൂത്രം കൊണ്ടുപറയുന്നു.

## തച്ഛകുനനിമിത്തലക്ഷണദൈവാരിഷ്ടേഭ്യഃ 95

തത് = അതിനെ (ആയുസ്സിനെ)

ശകുന നിമിത്തലക്ഷണ-ദൈവാരിഷ്ടേഭ്യഃ = ശകുനം, നിമിത്തം, ലക്ഷണം, ദൈവം, അരിഷ്ടം ഇവകളിൽനിന്നും ആയുസ്സിന്റെ സ്വഭാവം മനസ്സിലാക്കേണ്ടതാണ്.

ആയുസ്സിനെ പരീക്ഷിച്ചറിയേണ്ട ഉപാധികളെക്കുറിച്ചാണ് പറയുന്നത്. ശകുനം,—മൃഗപശുപക്ഷി മുതലായവയുടെ ഗതിഭാഷിതചേഷ്ടാ പ്രകാരങ്ങളെയും, ദർശനത്തെയുംനോക്കി ശുഭാശുഭങ്ങളായ സ്വഭാവമറിഞ്ഞ് ആയുസ്സിന്റെ ഹ്രസ്വദീർഘഫലങ്ങളറിയണം. നിമിത്തം—യാത്രയിൽ പൂർണ്ണകുംഭാദിദർശനങ്ങളാണ്. ലക്ഷണം—ശരീ

രഗതങ്ങളായിട്ടുളള ശുഭാശുഭവ്യഞ്ജകങ്ങളായ ഭാവങ്ങളാണ്. ദൈവം— ഗ്രഹസ്ഥിതി; രോഗിയുടെ ഗ്രഹസ്ഥിതി നോക്കിയറിയുക. അരിഷ്ടത്തെക്കുറിച്ച് മനസിലാക്കേണ്ടത് താഴെപറയാം. മേൽക്കാണിച്ച ശകുനാദികളുടെ ശുഭാശുഭവ്യവസ്ഥിതിയെ നോക്കിശുഭാശുഭഫല ങ്ങരം നിശ്ചയിക്കണം.

അരിഷ്ടത്തെക്കുറിച്ച് സ്വയംതന്നെ വ്യാഖ്യാനം നൽകുന്നു.

## ത്രികത്രയ ദ്വന്ദ്വാദിക്കാലവിക്രിയാഃ പുനരരിഷ്ടം96

| | | |
|---|---|---|
| ത്രികത്രയദ്വന്ദ്വ-ദിക്കാലവിക്രിയാ: | = | ത്രികത്രയങ്ങളുടെയും ദ്വന്ദ്വങ്ങളുടെയും ദിക്കുകളുടെയും കാലത്തിന്റെയും വിക്രിയകളാണ് |
| പുന: അരിഷ്ടം | = | അരിഷ്ടം അഥവാ മരണലക്ഷണം (അല്ലെങ്കിൽ ത്രികത്രയാദികളുടെ വിക്രിയയാണ് മരണ ലക്ഷണമെന്നറിയണമെന്നും അർത്ഥം) |

ത്രികത്രയങ്ങരം ഗുണത്രികം, ദോഷത്രികം, മനോവാക് കായ ലക്ഷണത്രികം. ഗുണത്രികങ്ങരം സാത്വികരാജസതാമസങ്ങളാണ്. ദോഷത്രികങ്ങരം വാതപിത്തകഫങ്ങളാണ്. മനോവാക് കായങ്ങരം. ഇവക്ക് സ്വാഭാവികതയിൽനിന്നും വൈകൃതി സംഭവിച്ചാൽ അവ മരണത്തെസൂചിപ്പിക്കുന്നവയാണ്. സ്വതേ സാത്വിക പ്രകൃതിയായ ഒരാരം പെട്ടെന്ന് രാജസപ്രകൃതിയുടേയോ താമസപ്രകൃതിയുടേയോ ലക്ഷണങ്ങരം കാണിച്ചാൽ ആയത് മരണലക്ഷണമാണ്. വാതപ്രകൃതി അകാരണമായി പൈത്തികസ്വഭാവം കാണിക്കുകയോ പിത്തപ്രകൃതി വാതികമായ സ്വഭാവം കാണിക്കുകയോ ചെയ്താൽ അത് വിക്രിയയാണ്. മാതാപിതാക്കളെയോ മറററിയപ്പെടുന്ന ഇഷ്ടജനങ്ങളെയോ കണ്ടാൽ രോഗി തിരിച്ചറിഞ്ഞില്ലെങ്കിൽ അത് മാനസിക വിക്രിയയാണ്. അവാച്യവചനം, വാക്‌വിക്രിയയാണ്. ആഹാരം കഴിക്കാത്തവൻ ക്ഷീണിക്കാതിരിക്കുകയും കാരണം കൂടാതെ ക്ഷീണിക്കുകയും ചെയ്യുന്നത് കായികവിക്രിയയാണ്. ദ്വന്ദ്വവിക്രിയ വൈരുദ്ധ്യഭാവം തോന്നുന്നതാണ്. ശീതം ഉഷ്ണമായി തോന്നുക, ഉഷ്ണം ശീതമായിതോന്നുക; സുഗന്ധം ദുർഗ്ഗന്ധമായിതോന്നുക; മൃദു കഠിനമായിതോന്നുക ഇവയെല്ലാം ഈ വിക്രിയയിൽ ഉരംപ്പെടുന്നു. ''യ ഉഷ്ണം മന്യതേ ശീതം ശീതമുഷ്ണം ച മന്യതേ മരിഷ്യമാണം തം വിദ്യാതം പ്രാപ്ത ദ്വന്ദ്വ വിപര്യയം'' എന്ന് ശാസ്ത്രവും സമ്മതംമൂളുന്നു. കിഴക്കുദിക്ക് പടിഞ്ഞാറായും, മററും തോന്നുന്നത് ദിഗ്‌വിക്രിയയാണ്. ''യ സ്ത്വഹർമന്യതേ രാത്രിം രാത്രിം വാ മന്യതേത്വഹ:'' എന്ന് രോഗിക്ക് പകൽ രാത്രിയായും രാത്രിപകലായും തോന്നുന്നത്

കാലവിക്രിയയാണ്. ഈ വിക്രിയകളെ സുസൂക്ഷ്മം പരിശോധിച്ച് ആയുസ്സിന്റെ ശുഭാശുഭഫലങ്ങളെ ഭിഷക് അറിയേണ്ടതാണ്.

ആയുസ്സിനെ പരീക്ഷിച്ചറിയുവാൻ ശകുന നിമിത്താദി അഞ്ചുമാർഗ്ഗങ്ങൾ ഉപദേശിച്ചു. അവയിൽ അരിഷ്ടത്തെ (മരണ ലക്ഷണത്തെ മററു ശാസ്ത്രകാരൻമാർ 'രിഷ്ട'മെന്നാണു പറയുന്നത്) അതറിയുന്നതിനുള്ള മാർഗ്ഗങ്ങളാണ് ത്രികത്രയാദികളായി പറ പ്പെട്ടിട്ടുള്ളത്. അവയുടെ വിക്രിയയിൽ നിന്നും അരിഷ്ടത്തെ മനസ്സിലാക്കേണ്ടതുമാണ്.

ആയുസ്സിനെ പരീക്ഷിക്കുവാൻ ശകുനം, നിമിത്തം, ലക്ഷ ണം, ദൈവം, അരിഷ്ടം എന്നിങ്ങനെ അഞ്ചുപാധികൾ നിർദ്ദേശി ച്ചു. അഞ്ചാമത്തെ ഉപാധിയായ അരിഷ്ടത്തെപ്പററി വിവരിച്ചു. ആദ്യം പറഞ്ഞ ശകുനാദി നാലെണ്ണത്തെ എങ്ങിനെ മനസ്സിലാക്കണ മെന്ന് അടുത്ത സൂത്രത്തിൽ പറയുന്നു.

## വിദ്യാത് സ്വശാസ്ത്രേഭ്യഃ പൂർവാണി 97

പൂർവാണി = മുൻപു പറഞ്ഞവയെ (അരിഷ്ടത്തിനു മുൻപുപറഞ്ഞനാലെണ്ണത്തെ)

സ്വശാസ്ത്രേഭ്യ: = അതതുകളെപ്പററിവിവരിക്കുന്ന ശാസ്ത്രങ്ങ ളിൽനിന്നും (അറിഞ്ഞുകൊള്ളേണ്ടതാണ്).

മരണലക്ഷണങ്ങളെപ്പററി അറിയുവാനുള്ള മാർഗ്ഗങ്ങളെപ്പററി നിർദ്ദേശിച്ചു. ശകുനാദി ബാക്കി നാലെണ്ണത്തെ അവയെപ്പററി വിവരി ക്കുന്ന ശാസ്ത്രഗ്രന്ഥങ്ങളിൽനിന്നും പഠിച്ചറിയേണ്ടതാണ്. ''ഏകം ശാസ്ത്രമധീയാനോ ന വിദ്യാത് ശാസ്ത്രനിശ്ചയം തസ്മാത് ബഹുശ്രുത: ശാസ്ത്രം വിജാനീയാത് ചികിത്സക:'' എന്ന് ചികിത്സകൻ ചികിത്സക്കാവശ്യമാകുന്നതും മററുശാസ്ത്രങ്ങളിൽ പ്രതിപാദിക്കുന്നതുമായ കാര്യങ്ങൾ അറിഞ്ഞിരിക്കണമെന്ന്ശാസ്ത്ര കാരൻമാർ അനുശാസിക്കുന്നു.

ഇങ്ങനെ പരീക്ഷിതവ്യങ്ങളായ കാര്യങ്ങളുടെ ബലാബലചിന്ത യിലേക്കുകടക്കുന്നു

## ദ്രവ്യപ്രഭൃതീനാം തു പ്രധാനം ദ്രവ്യമേകേ ബ്രുവതേ 98

ഏകേ = ചില ആചാര്യൻമാർ

ദ്രവ്യപ്രഭൃതീനാം = ദ്രവ്യം തുടങ്ങിയുള്ള ഷട്പദാർത്ഥങ്ങളിൽ വച്ച് ദ്രവ്യം പ്രധാനമെന്ന്.

ബ്രുവതേ = പറയുന്നു.

ആരോഗ്യാനാരോഗ്യങ്ങൾക്ക് ദ്രവ്യരസാദിഷട്ട് പദാർത്ഥ ങ്ങൾ കാരണങ്ങളാണെന്നു മുൻപ്പറഞ്ഞു. രസാദികളിൽവച്ച് ദ്രവ്യ

ത്തിനാണ് പ്രാധാന്യം കൽപിക്കേണ്ടതെന്ന് ചില ആചാര്യൻമാർ പറയുന്നു. രസാദിഘടകങ്ങൾ ആശ്രയികളും ദ്രവ്യം ആശ്രയവുമാണ്. ആശ്രയമായ ദ്രവ്യത്തിന് പ്രാധാന്യം കൽപിക്കണമെന്നർത്ഥം. "ദ്രവ്യമേവ രസാദീനാം ശ്രേഷ്ഠം തേ ഹി തദാശ്രയാ:" എന്ന് ആപ്തവചനവുമുണ്ട്.

ദ്രവ്യം പ്രധാനമാണെന്ന് പ്രതിജ്ഞചെയ്യുന്നതിനുള്ള കാരണങ്ങൾ തുടർന്ന് പറയുകയും ചെയ്യുന്നു.

## തരതമയോഗാനുപലബ്ധേഃ 99

തരതമയോഗാനുപലബ്ധേ: = തരതമയോഗാനുപലബ്ധി ഹേതുവായിട്ട് (ദ്രവ്യം പ്രധാനമാണ്).

തരം തമം എന്ന് രസാദികളെ വിവരിച്ചിട്ടുണ്ട്. മധുരം മധുരതരം, മധുരതമം, ശീതം, ശീതതരം, ശീതതമം എന്നിങ്ങനെ രസാദികളെ തരതമംചെയ്ത് ശാസ്ത്രകാരൻമാർ വിവരിച്ചിട്ടുണ്ട്. അവ ഒന്നിനെക്കാൾ ആപേക്ഷികമായിട്ടുപറയുകയാണ്. മധുരത്തെക്കാൾ മധുരതരം ആപേക്ഷികമായി ശക്തമാണ്. ദ്രവ്യത്തെ അങ്ങനെ പറയുവാൻ സാദ്ധ്യമല്ല. യഷ്ടീമധുകം യഷ്ടീമധുകതരം, യഷ്ടീമധുകതമം എന്നിങ്ങനെ തരതമം ചെയ്തു ദ്രവ്യങ്ങളെ പ്രതിപാദിച്ചിട്ടുമില്ല. ഒന്ന് ഒന്നിനെക്കാൾ വലുതായിരിക്കുമ്പോഴാണ് തരതമവിവേചനം ചെയ്യുന്നത്. ഈ നിലയിൽ രസാദികൾക്ക് സ്ഥിരമായ പ്രാധാന്യം കൽപിക്കുവാൻ കഴിയുകയില്ല. ദ്രവ്യത്തിന് ആപേക്ഷികമായി താരതമ്യവിവേചനമില്ലാത്തതുകൊണ്ടും സ്ഥായീഭാവം ഉള്ളതുകൊണ്ടും ദ്രവ്യംതന്നെയാണ് പ്രധാനമായിട്ടുള്ളത്.

പ്രാധാന്യത്തിന് വീണ്ടും കാരണം പറയുന്നു.

## സർവേന്ദ്രിയോപലബ്ധേഃ 100

സർവേന്ദ്രിയോപലബ്ധേ: = എല്ലാ ഇന്ദ്രിയങ്ങൾകൊണ്ടും ഗ്രഹിക്കാൻ കഴിയുന്നതുകൊണ്ട് ദ്രവ്യം ശ്രേഷ്ഠമാകുന്നു.

ശ്രോത്രാദി എല്ലാ ഇന്ദ്രിയങ്ങളെക്കൊണ്ടും ദ്രവ്യത്തെ അറിയാൻ കഴിയുന്നു. പഞ്ചേന്ദ്രിയങ്ങൾകൊണ്ടാണ് നാം അറിവ് സമ്പാദിക്കുന്നത് "ശബ്ദസ്പർശരൂപരസഗന്ധങ്ങളും" ദ്രവ്യത്തിൽ അടങ്ങിയിട്ടുണ്ട്. ഇവ പഞ്ചേന്ദ്രിയങ്ങളുടെ വിഷയങ്ങളുമാണ്. രസത്തെയാണെങ്കിൽ രസനേന്ദ്രിയം കൊണ്ടുമാത്രമേ ഗ്രഹിക്കാൻ കഴിയുന്നുള്ളു. ശീതാദിവീര്യങ്ങളെ സ്പർശനംകൊണ്ടും ഫലദർശനംകൊണ്ടും മാത്രമേ അറിയുന്നുള്ളു. വിപാകവും അതുപോലെ കർമ്മം

കൊണ്ടുമാത്രമേ അറിയപ്പെടുന്നുള്ളു ചുരുക്കത്തിൽ രസാദികളെ ഏക ദേശഗ്രാഹിത്വംകൊണ്ടേ മനസ്സിലാകയുള്ളു. ദ്രവ്യത്തെ പഞ്ചേ ന്ദ്രിയങ്ങൾകൊണ്ടും പ്രത്യക്ഷമായിതന്നെ അറിയാം. അതുകൊണ്ട് രസാദികളെക്കാൾ ദ്രവ്യത്തിന് പ്രാധാന്യം കൽപിക്കണം.

## വ്യവസ്ഥാനാത് 101

വ്യവസ്ഥാനാത് = ദ്രവ്യത്തിന് വ്യവസ്ഥാനം ഉള്ളതു കൊണ്ട്

ദ്രവ്യംപ്രധാനം ബ്രുവതേ = ദ്രവ്യത്തിന് പ്രാധാന്യം നൽകണമെന്നു പറയുന്നു.

ദ്രവ്യത്തിന് ദൃഢമായ വ്യവസ്ഥിതിയുണ്ട്. ദ്രവ്യനിഷ്ഠങ്ങ ളായ രസാദികൾക്ക് അനവസ്ഥിതത്വമാണുള്ളത്. "ദൂർവാങ്കുരനിഭം ഭൂത്വാ ഫലം ജംബ്വാസ്തത: പുന: മേചകം ഭവതേ വർണ്ണം പുനര ഞ്ജനസന്നിഭം" എന്ന് ഗുണങ്ങൾക്ക് വ്യത്യാസം വരുമ്പോഴും ഞാവ ൽഫലം എന്നദ്രവ്യം വ്യവസ്ഥിതമായി നിലകൊള്ളുന്നു. വ്യവസ്ഥി തത്വഭാവമുള്ളത് പ്രധാനവും, അവ്യവസ്ഥിതസ്വഭാവമുള്ളവ അപ്ര ധാനങ്ങളുമാണ്. ഇതൊരു പൊതുതത്വമാണ്. അങ്ങനെനോക്കി യാലും വ്യവസ്ഥിതത്വമുള്ള ദ്രവ്യത്തിനുതന്നെ പ്രാധാന്യം കൽപി ക്കണം.

വീണ്ടും.

## അധിഷ്ഠാനാദാശ്രയാത് 102

അധിഷ്ഠാനാത് = രസാദികൾക്ക് ദ്രവ്യം അധിഷ്ഠാനമായിരി ക്കുന്നതുകൊണ്ടും

ആശ്രയാത് = രസാദികൾ ദ്രവ്യത്തെ ആശ്രയിച്ചിരിക്കുന്ന തുകൊണ്ടും.

രസാദികൾ മാററുവാൻ കഴിയാത്തവണ്ണം ദ്രവ്യത്തിൽ ലീനങ്ങ ളാണ്. രസാദികൾക്ക് ആശ്രയസ്ഥാനം ദ്രവ്യവുമാണ്. ദ്രവ്യം രസാദികൾക്ക് അധിഷ്ഠാനവും ആശ്രയവുമായിരിക്കുന്നതിനാൽ രസാദികളെക്കാൾ പ്രാധാന്യം ദ്രവ്യത്തിനുതന്നെ കൽപിക്കേണ്ടതാണ്.

കൂടാതെയും.

## ആരംഭസാമർത്ഥ്യാത് 103

ആരംഭസാമർത്ഥ്യാത് = ആരംഭസാമർത്ഥ്യം ഹേതുവായിട്ടും (ദ്രവ്യം പ്രധാനമാകുന്നു).

ആരംഭമെന്നു പറയുന്നത് ചികിത്സയിലുള്ള ക്രിയാരംഭ മാണ്. ചികിത്സാകാര്യത്തിനുവേണ്ടി ദ്രവ്യങ്ങളുടെ വേരെടുക്കുക, പട്ടയെടുക്കുക, ഇലയെടുക്കുക, എന്നിങ്ങനെ പ്രതിപാദിക്കാറുണ്ട്.

അല്ലാതെ ഇന്നിന്നരസാദികളെയെടുക്കുവാൻ പറയാറില്ല. പറയുവാൻ സാദ്ധ്യവുമല്ല. ഈ ന്യൂനത്വം രസാദികൾക്ക് ഉണ്ട്. ദ്രവ്യത്തെക്കാളും അവികലേന്ദ്രിയനായ ഒരു പുരുഷനാണല്ലോ പ്രാധാന്യം നൽകേണ്ടത് എന്നുവെച്ചാൽ സ്വാതന്ത്ര്യശക്തി രസാദികൾക്കില്ലെന്നർത്ഥം. മാത്രവുമല്ല.

## 104 വികൽപസാമർത്ഥ്യാത്

വികൽപസാമർത്ഥ്യാത് = വികൽപസാമർത്ഥ്യം ഹേതുവായിട്ടും (ദ്രവ്യംപ്രധാനമാകുന്നു).

"വിവിധ: കൽപോ വികൽപ: കഷായാദിഭേദേന" വികൽപമെന്നത് വിവിധകൽപനകളാകുന്നു. ദ്രവ്യത്തെ കഷായാദിഭേദേന പലതരത്തിൽ സംസ്ക്കരിച്ചുപയോഗിക്കാൻ കഴിയുന്നു. ആ സാമർത്ഥ്യം ദ്രവ്യത്തിനുണ്ട്. അതുപോലെ രസാദികളെ വിവിധ കൽപനകളാക്കുവാൻ സാദ്ധ്യവുമല്ല. ഈ സാമർത്ഥ്യം ദ്രവ്യത്തിനുള്ളതുകൊണ്ട് ദ്രവ്യം പ്രധാനമാകുന്നു.

വേറേയും കാരണം കാണിക്കുന്നു.

## 105 പ്രതീഘാതസാമർത്ഥ്യാത്

പ്രതീഘാത സാമർത്ഥ്യാത് = പ്രതീഘാത സാമർത്ഥ്യം ഹേതുവായിട്ടും (ദ്രവ്യം പ്രധാനമാകുന്നു).

പ്രതീഘാതം എന്നത് ആവരണമാണ്. രസാദികളെ ഉൾക്കൊണ്ടിരിക്കാൻ ദ്രവ്യത്തിനു കഴിയും. ദ്രവ്യത്തിന് മൂർത്തീഭാവമുള്ളതുകൊണ്ട് ദ്രവ്യത്തെ വസ്തുവായി കാണുവാൻ കഴിയും. രസാദികൾക്ക് മൂർത്തിത്വമില്ല. രസാദികൾക്ക് ദ്രവ്യം വ്യവസ്ഥിതിചെയ്യുവാൻ അവകാശദാനം ചെയ്യുകയാണ്. രസാദികൾ ദ്രവ്യത്തിൽ സംവ്യക്തങ്ങളായി സ്ഥിതിചെയ്യുകയാണെന്നർത്ഥം.

പ്രാധാന്യത്തിന് വീണ്ടും കാരണം നൽകുന്നു.

## 106 ശാസ്ത്രോപദേശസാമർത്ഥ്യാത്

ശാസ്ത്രോപദേശ-സാമർത്ഥ്യാത് = ശാസ്ത്രോപദേശസാമർത്ഥ്യം ഹേതുവായിട്ടും ദ്രവ്യം പ്രധാനമാകുന്നു.

ശാസ്ത്രങ്ങളിൽ ദ്രവ്യത്തിന് പ്രാധാന്യം നൽകി പ്രസ്താവനകളുണ്ട്. "യ ഏവ ഹി ഗുണാ ദ്രവ്യേ ശരീരേഷ്വപി തേ സ്മൃതാ: തത് ദ്രവ്യൈസ്തൽഗുണൈരേവ പ്രയോഗേഷ്വഭിവർദ്ധയേത്" ഇങ്ങനെ ദ്രവ്യത്തിന് പ്രാധാന്യം നൽകിക്കൊണ്ട് ശാസ്ത്രഭാഗങ്ങളിൽ വിവരിക്കുന്നുമുണ്ട്. അതുപോലെ രസാദികളെ വിവരിച്ചിട്ടുമില്ല.

വീണ്ടും കാരണം കാണിക്കുന്നു.

## 107 അവയവേന സിദ്ധേഃ

അവയവേന = ഏകദേശംകൊണ്ട് (ദ്രവ്യത്തിന്റെ)
സിദ്ധേ: (പ്രയോഗേഷു) = പ്രയോഗങ്ങളിൽ ഉപയോഗിക്കുന്നതായി നിർദ്ദേശിക്കുന്നതുകൊണ്ടും (ദ്രവ്യം പ്രധാനമാകുന്നു).

ദ്രവ്യത്തിന്റെ മൂലം, ത്വക്ക്, പത്രം, മുതലായ അവയവ ഭാഗങ്ങൾകൊണ്ട് ചികിത്സക്ക് ഔഷധസംസ്ക്കരണം ചെയ്ത് പ്രയോഗിക്കുവാൻ സാധിക്കുന്നു. രസാദികളെ അവയവത്തേ‌ാന പ്രയോഗിക്കുവാൻ സാധ്യവുമല്ല. അതുകൊണ്ടും രസാദികളെക്കാൾ ദ്രവ്യം പ്രാധാന്യമർഹിക്കുന്നു.

## തദനുവിധാനാച്ചേതരേഷാം 108

ഇതരേഷാം = രസാദിമററുഘടകങ്ങൾ
തദനുവിധാനാത് ച = അതിനെ (ദ്രവ്യത്തെ) അനുസരിക്കുന്നതുകൊണ്ടും (ദ്രവ്യം പ്രധാനമാകുന്നു.)

ദ്രവ്യത്തിന്റെ പരിണാമഭേദമനുസ്സരിച്ച് രസാദികൾക്ക് വ്യത്യാസം സംഭവിക്കുന്നുണ്ട്. ദ്രവ്യത്തിന്റെ താരുണ്യാവസ്ഥയിൽ രസാദികൾ ശക്തങ്ങളായിരിക്കും. ദ്രവ്യത്തിന് വൈകല്യം സംഭവിച്ചാൽ അതനുസരിച്ച് രസാദികൾക്കും വൈകല്യം സംഭവിക്കും. ദ്രവ്യത്തിന്റെ പരിണാമഗതിയെ രസാദികൾ അനുവർത്തിക്കുന്നതുകൊണ്ട് ഏതൊന്നിനെയാണോ അനുവർത്തിക്കുന്നത് അതിന് പ്രാധാന്യം കൽപിക്കേണ്ടത് ന്യായം മാത്രമാകുന്നു. ശിഷ്യൻമാർ ഗുരുവിനെ അനുവർത്തിക്കുന്നതുകൊണ്ട് ഗുരുവിനുള്ള പ്രാധാന്യംപോലെ ദ്രവ്യത്തിനും കൽപിക്കേണ്ടതാണ്.

ദ്രവ്യരസാദികളിൽ ദ്രവ്യത്തിന് പ്രാധാന്യം കൽപിക്കണമെന്ന് ''ദ്രവ്യപ്രഭൃതീനാംതു പ്രാധാന്യം ദ്രവ്യമേകേ ബ്രുവതേ'' എന്നുതുടങ്ങി ചില ന്യായങ്ങൾ പറഞ്ഞ് ദ്രവ്യത്തിന്റെ പ്രാധാന്യം ഉറപ്പിച്ചിരിക്കുകയാണ്. എന്നാൽ ഇതുശരിയല്ലെന്നും രസങ്ങൾക്കാണ് എല്ലാത്തിനെക്കാളും പ്രാധാന്യം കൽപിക്കേണ്ടതെന്നും മറെറാരുവാദഗതി അടുത്തതായി തുടങ്ങുന്നു. രസാദികളിൽവച്ച് രസത്തിന് പ്രാധാന്യം കൽപിക്കേണ്ടതെന്ന് ആദ്യമായി തുടങ്ങുകയാണ്.

## രസാഃ പ്രധാനാ ഇതി കേചിത് 109

കേചിത് = ചില ആചാര്യൻമാർ
രസാ: = മധുരാദിഷഡ്രസങ്ങൾ
പ്രധാനാ ഇതി = പ്രധാനങ്ങളാണെന്ന് (അഭിപ്രായപ്പെടുന്നു.)

ദ്രവ്യം ആശ്രയവും രസാദിഘടകങ്ങൾ ആശ്രയികളും ആകുന്നു. ഘടകങ്ങളിലൊന്നായ രസത്തിന് (മധുരാദി ഷഡ്രസങ്ങൾക്ക്) പ്രാധാന്യം നൽകണമെന്ന് വേറൊരു കൂട്ടർ അഭിപ്രായപ്പെടുന്നു.

എന്തുകൊണ്ടെന്നാൽ

**രസാനധികാരാത്**

**110**

രസാൻ (പ്രധാനാൻ ബ്രൂവതേ) = രസങ്ങൾക്ക് പ്രാധാന്യം കൊടുക്കണമെന്നു പറയുന്നു

അധികാരാത് (ചികിത്സായാം) = ചികിത്സയിൽ രസങ്ങൾക്ക് പ്രാധാന്യം കൽപിച്ചിരിക്കുന്നതുകൊണ്ട്.

ചികിത്സയിൽ രസങ്ങളെ അധികരിച്ചാണ് ശാസ്ത്രകാരൻമാർ വിവരണം നൽകുന്നത്. ''ഷഡ്രസോപയുക്തം വമനം ഷഡ്സുയുക്തം വിരേചനം ഷഡ് സു ആസ്ഥാപനം യുക്തം ഷഡ്സ്വ സംശമനം ഹിതം''. ഇത്യാദി ശാസ്ത്രോക്തികളിൽ രസാദികളെ അധികരിച്ചാണ് ക്രിയാക്രമങ്ങൾ പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്. സേനയിൽ സേനാപതിക്കുള്ള സ്ഥാനംപോലെയാണ് ദ്രവ്യത്തിൽ രസങ്ങൾക്കുള്ളത്.

കൂടാതെയും.

**തേനോപസംഹാരാത്**

**111**

തേന = അതിനെക്കൊണ്ട് (രസത്തെക്കൊണ്ട്)

ഉപസംഹാരാത് = ഉപസംഹരിക്കപ്പെടുന്നു എന്നുള്ളതുകൊണ്ടും.

വിദാരിഗന്ധാദിദ്രവ്യഗുണങ്ങളെ വിവരിച്ചിട്ട് ഉപസംഹാരമായി ഈ ദ്രവ്യങ്ങൾ മധുരസ്കന്ധത്തിൽ പറയുന്നവയാണെന്ന് പറഞ്ഞിട്ടുണ്ട്. അതുപോലെ അമ്ലാദിസ്കന്ധത്തെയും രസത്തെ അടിസ്ഥാനപ്പെടുത്തി ഉപസംഹരിച്ചിരിക്കുന്നു. ഈ സൂത്രാർത്ഥത്തെ മറ്റൊരുതരത്തിലും ചിലർ വ്യാഖ്യാനിക്കുന്നുണ്ട്. രസംകൊണ്ട് രസധാതുവിനെക്കൂടി പരാമർശിച്ചിട്ട്, രസധാതു ശരീരത്തിൽ സമ്പൂർണ്ണപോഷണം നൽകുന്നതുകൊണ്ട് അതുപോലെ സമ്പന്നരസമായ ദ്രവ്യം സമാഹരിക്കണമെന്ന് അർത്ഥം കൽപിക്കണമെന്നും അഭിപ്രായപ്പെടുന്നുണ്ട്. സമ്പന്നരസമായ ദ്രവ്യം സംഗ്രഹിക്കണമെന്നു പറയുന്നതു കൊണ്ടുതന്നെ രസത്തിനു പ്രാധാന്യം നൽകണമെന്നർത്ഥമാകുന്നു.

കൂടാതെ.

**തദ്വ്യാപത്തൗ ശേഷവ്യാപത്തേഃ**

**112**

തദ്വ്യാപത്തൗ = അതിന്റെ വ്യാപത്തിയിൽ (രസവ്യാപത്തിയിൽ)

ശേഷവ്യാപത്തേ: = ശേഷങ്ങൾക്ക് (ദ്രവ്യങ്ങൾക്ക്) വ്യാപത്ത് സംഭവിക്കുന്നതുകൊണ്ട്.

ദ്രവ്യഘടകമായ രസത്തിന് ദുഷ്ടി സംഭവിച്ചാൽ ദ്രവ്യാദികൾക്കും ദുഷ്ടി സംഭവിക്കും. അങ്ങനെയുള്ള ദ്രവ്യങ്ങളെ ഉപയോ